# പ്രഹ്ലാദസ്തുതി—സവ്യാഖ്യാനം.

"ധൂർജ്ജടിംലോകൈകനാഥംനരസിംഹമാർജ്ജവവീര്യ്യപരാക്രമവാരിധിം* അഗ്നിനേത്രാലോകവ്യാപ്തജിഹ്വാമുഖം അഗ്നിവിഭ്രതിസ്വരൂപിണമവ്യയം*അഷ്ടഭുജോഷ്മകാനന്തവിജൃംഭണംദുഷ്ടനാശനഖദന്തംനമാമ്യഹം."

ധൂർജ്ജടിം=ധൂർജ്ജടിയേ; (ധൂർ=ഭാരം. ജടി=ജടയുള്ളവൻ) ഭാരമേറിയ ജടയോടുകൂടിയവനെ. ലോകൈകനാഥം=ലോകങ്ങൾക്കു ഏകനാഥനെ. ലോകങ്ങൾ=ഭൂലോക ഭുവർല്ലോക സ്വർല്ലോക മഹർല്ലോക ജനലോക തപോലോക ബ്രഹ്മലോകങ്ങൾ അതല വിതല സുതല രസാതല തലാതല മഹാതല പാതാളങ്ങൾ ഇങ്ങിനെ പതിന്നാലു്. ഏകനാഥൻ=താൻതന്നെ നാഥനായുള്ളൂ എന്നുള്ളവൻ. ആർജ്ജവം=വണക്കം; സത്യം- വീര്യ്യം=പ്രഭാവം. പരാക്രമം=ശക്തി. വാരിധി=സമുദ്രം. അഗ്നിനേത്രം=തീക്കണ്ണു്. ആലോകം=നോട്ടം. വ്യാപ്തം=പരക്കപ്പെട്ടതു. ജിഹ്വാമുഖം=നാവിന്റെ മുൻഭാഗം. അഗ്നി=തീയ്. വിഭ്രതി=വലുപ്പം; ശക്തി. സ്വരൂപിണം=ആകൃതിയോടുകൂടിയവനെ. അവ്യയം=നാശമില്ലാത്തവനെ. വികാരമില്ലാത്തവനെ; അഷ്ടഭുജോഷ്മകം=എട്ടുകൈകളുടെ തീക്ഷ്ണമായ ശക്തി. അനന്തം=അന്തമില്ലാത്തതു. വിജൃംഭണം=വളർച്ച്. ദുഷ്ടനാശനഖദന്തം=ചീത്തആളുകളെ ഇല്ലായ്മചെയ്യുന്ന നഖവും പല്ലും. നമാമി=(ഞാൻ നമിക്കുന്നു. അഹം=ഞാൻ. നമിക്ക=തലകുനിച്ചു വണങ്ങുക.

സാരം—കുടിലജടാധാരിയായി പതിന്നാലുലോകങ്ങൾക്കും താൻ തന്നെ ഏകനാഥനായി മനുഷ്യന്റെയും സിംഹത്തിന്റെയും അംഗങ്ങൾ ചേർന്ന രൂപത്തോടുകൂടിയവനായി സത്യം, പ്രഭാവം, ശക്തി ഇവകൾക്കിരിപ്പിടമായി തീക്കണ്ണുകൊണ്ടുള്ള നോട്ടംകൊണ്ടു ശോഭായമാനമായിരിക്കുന്ന നാക്കിന്റെ അഗ്രത്തോടുകൂടിയവനായി അഗ്നിമയമായി അത്യന്തം ജാജ്വല്യമാനമായ സ്വരൂപത്തോടുകൂടിയവനായി നാശമില്ലാത്തവനായി എട്ടുകൈകളുടെ തീക്ഷ്ണമായ ശക്തി അവസാനമില്ലാതെവൎദ്ധിച്ചിരിക്കുന്നവനായി ദുഷ്ടന്മാരെനശിപ്പിക്കുന്ന നഖങ്ങളോടും പല്ലുകളോടും കൂടിയവനായി ശോഭിക്കുന്ന ഈ ദിവ്യമൂർത്തിയെ ഞാൻ നമസ്കരിക്കുന്നു.

"ഘോരഹൃദയോരുജാനുജംഘാപാദം ഭൈരവനാദത്രിലോകഭയങ്കരം * ഭൂരികരുണാജലധിംനമാമ്യഹം ദൂരീകൃതാഘമനിശംനമാമ്യഹം"

ഘോരഹൃദയോരുജാനുജംഘാപാദം=ഘോര (ഭയങ്കര) മായ ഹൃദയം (നെഞ്ചു്) ഊരു (തുട)ജാനു (മുട്ടു്) ജംഘ (കാൽവണ്ണ) പാദ്ദ (കാലു) ഇവയോടുകൂടിയവനെ. ഭൈരവനാദത്രിലോകഭയങ്കരം=ഭയങ്കരമായ ശബ്ദംകൊണ്ടു മൂന്നുലോകങ്ങൾക്കും ഭയത്തെ ഉണ്ടാക്കുന്നവനെ. ഭൂരി=ഏററവും. കരുണ=ദയ. ജലധിം=സമുദ്രത്തെ. ദൂരീകൃതാഘം=ഏററവും ദൂരമാക്കപ്പെട്ട അഘ (പാപ)ത്തോടു കൂടിയവനെ. അനിശം=എപ്പൊഴും.

സാരം—വിസ്താരവും കഠിനതയുംകൊണ്ടു പേടിയെ ഉണ്ടാക്കുന്ന മാറിടം തുട മുതലായ അവയവവിശേഷത്തോടു കൂടിയവനായി ഉച്ചഗംഭീരമായി അട്ടഹാസശബ്ദംകൊണ്ടു മൂന്നുലോകത്തും ഉള്ള ആളുകൾക്കു ഭയത്തെ ഉണ്ടാക്കുന്നവനായി ഏറിയോരു ദയവിന്റെ ആസ്ഥാനമായി പാപനാശനനായിരിക്കുന്ന ഈ ദിവ്യമൂർത്തിയെ ഞാൻ എപ്പൊഴും നമസ്കരിക്കുന്നു.

"ലോകവിനാശാംബുധി സൂക്ഷ്മവിന്ദുവൽ സ്ഥൂലവിരാട്ടാംസ്വശക്തിംനമാമ്യഹം"

ലോകവിനാശാംബുധി സൂക്ഷ്മവിന്ദുവൽ=ലോകവിനാശാംബുധിയുടെ (പ്രളയസമുദ്രത്തിന്റെ) സൂക്ഷ്മ (ഏററവും ചെറിയ) ബിന്ദു (തുള്ളി) പോലെ. സ്ഥൂലവിരാട്ടു=പരന്നു നിറഞ്ഞ ദൈവികശക്തിയുടെ വിശ്വരൂപം. സ്വശക്തി=തന്റെ ശക്തി.

സാരം—കല്പാന്ത പ്രളയകാലത്തു സർവ്വത്ര നിറഞ്ഞിരിക്കുന്ന സമുദ്രത്തിലെ ജലം പരമാർത്ഥത്തിൽ പരമാണുക്കളായ അനേകം അനേകം വെള്ളത്തുള്ളികളെക്കൊണ്ടുള്ളതായതുപോലെ പതിന്നാലുലോകങ്ങളും സത്യദൈവശക്തിയുടെ അനേകം അനേകം സൂക്ഷ്മരൂപങ്ങളെക്കൊണ്ടു നിറയപ്പെട്ടു് ഒരു സ്ഥൂലരൂപമായും സർവ്വത്ര നിറഞ്ഞും വിളങ്ങുന്നു. അങ്ങിനെയുള്ള ആ ദിവ്യശക്തിയെ ഞാൻ നമിക്കുന്നു. ലോകവിനാശാംബുധിയെ ഇവിടെ ഉപമിച്ചതുകൊണ്ടു് ലോകവിനാശകാലത്തു അംബുധിയല്ലാതെ മറെറാന്നുമില്ലാത്തതും അംബുധിപരമാണുപ്രായങ്ങളായ ജലബിന്ദുക്കളെക്കൊണ്ടു സംഘടിതമായ മഹാസ്വരൂപമല്ലാതെ മറെറാന്നുമല്ലാത്തതും, ആകുന്നതുപോലെ പരമശക്തനായ സർവ്വേശ്വരനല്ലാതെ പതിന്നാലുലോകങ്ങളിലും മററു യാതൊന്നുമില്ലെന്നും സർവ്വചരാചരങ്ങളും താൻതന്നെ എന്നും താനല്ലാതെ മറെറാന്നും ഒരു സ്ഥലത്തുമില്ലെന്നും താനില്ലാത്ത സ്ഥലമില്ലെന്നും സാധിച്ചിരിക്കുന്നു.

"ആകാശഭൂമിസ്ഫുരജ്യോതിരാദിമംസ്തോകേതരാനന്ദവിഗ്രഹംശാശ്വതം * പാകാരിഭർഗ്ഗാംബുജാവാസപൂജിതംലോകാധിനായകം വിഷ്ണുംനമാമ്യഹം"

ആകാശഭൂമിസ്ഫുരജ്യോതിസ്സ്=ആകാശത്തിലും ഭൂമിയിലും (സ്ഫുരത്തായ) ശോഭിക്കുന്ന (ജ്യോതിസ്സ്)

തേജസ്സ്. ആദിമം=ആദ്യമേയുള്ളത്. സ്തോകേതരാനന്ദവിഗ്രഹം=സ്തോകേതരം (അനല്പ) മായ ആനന്ദസ്വരൂപനെ. ആനന്ദം=(ഇവിടെ) നിര്‍വ്വാണം. ശാശ്വതം=എന്നേക്കും നിലനില്ക്കുന്നവനെ. പാകാരിഭര്‍ഗ്ഗാംബുജാവാസപൂജിതം=പാകാരി (ദേവേന്ദ്രന്‍) ഭര്‍ഗ്ഗന്‍ (ശിവന്‍) അംബുജാവാസന്‍ (ബ്രഹ്മാവു) ഇവരാല്‍ പൂജിക്കപ്പെട്ടവനെ. ലോകാധിനായകം=ലോകത്തിനു അധിനായകനെ. (അധിപതിയെ). വിഷ്ണും=വിഷ്ണുവിനെ (സര്‍വ്വവ്യാപിയെ)

സാരം—ആകാശവും ഭൂമിയും എങ്ങും ഒരുപോലെ നിറഞ്ഞുപ്രകാശിക്കുന്ന ദിവ്യതേജസ്സോടുകൂടിയവനായും ആദിമൂലശക്തിയായും അത്യന്താനന്ദരൂപനായും എന്നേക്കും നിലനില്ക്കുന്നവനായും ഇന്ദ്രന്‍ ശിവന്‍ ബ്രഹ്മാവു് എന്നീദേവന്മാരാല്‍ പൂജിക്കപ്പെട്ടവനായും സമസ്തലോകങ്ങള്‍ക്കും അധിപതിയായും സര്‍വ്വവ്യാപിയായും ഇരിക്കുന്ന ഈ ദിവ്യസ്വരൂപത്തിനെ ഞാന്‍ നമിക്കുന്നു.

"സംസാരസിന്ധുതരംഗാകുലാത്മനാം പുംസാം മഹാമോഹനാശനം വേദാന്തവേദ്യസ്വരൂപം വിധിമുഖ്യസേവിതം ആദ്യമജന്തംജനാര്‍ദ്ദനം മാധവം * മീനസ്വരൂപമസുരവിനാശനം നാനാവിധവേദ്യമംബുജാതസ്ഥിതം * ആനന്ദരൂപംഅലേപകമവ്യയം ജ്ഞാനസ്വരൂപമജ്ഞാനവിനാശനം * കച്ഛപസൂകരവേഷമനാദ്യന്തം നിശ്ചലമാശ്രിതകല്പകഭൂരുഹം * കായാംപൂവര്‍ണ്ണംകമലവിലോചനം മായാമയംമധുകൈടഭനാശനം * അസ്മജ്ജനകവിനാശനം നാരസിംഹോദ്യല്‍കളേബരം മോക്ഷദം ശാശ്വതം * നാരായണംജഗദാസ്പദംയോഗിനാം പാരായണം പരാത്മാനം നമാമ്യഹം"

സംസാരസിന്ധുതരംഗാകുലാത്മനാം പുംസാം=സംസാരം (അര്‍ത്ഥപുത്രകളത്രാദികളില്‍ ഭ്രമിച്ചിട്ടു ജനനമരണങ്ങള്‍ക്കു വശവര്‍ത്തിയായി ഉഴലുന്ന അവസ്ഥ) ആകുന്നസിന്ധു (കടല്‍) തരംഗങ്ങ (തിരക)ളാല്‍ ആകുലം (പരവശം) ആയ ആത്മാ (ജീവാത്മാ)വോടുകൂടിയ പുമാന്മാരുടെ (പുരുഷന്മാരുടെ) മഹാമോഹനാശനം=വലിയ ആശാപാശത്തെ നശിപ്പിക്കുന്നവനെ. വേദാന്തവേദ്യസ്വരൂപം=വേദാന്തസാരംകൊണ്ടു അറിയപ്പെട്ടസ്വരൂപത്തോടുകൂടിയവനെ. വേദാന്തം=വേദത്തിന്‍റെ അന്തം. (അവസാനഭാഗം) പ്രധാനമായ ആറുദര്‍ശനങ്ങളില്‍ വേദത്തിനുള്ളതില്‍ ഒടുവിലത്തേതു്; ഒരു പനിഷത്തു്, ഇങ്ങിനെ ഇതിനു പേര്‍ പറയുന്നതു വേദസാരങ്ങള്‍ മുഴുവനും ഇതില്‍ അടങ്ങുന്നതുകൊണ്ടുതന്നെ. ജൈമിനിമഹര്‍ഷിയുടെ പൂര്‍വ്വമീമാംസയുടെഉത്തരഭാഗമാണെന്നു ഭ്രമിച്ചു ചിലര്‍ ഈ ഭാഗത്തെ ഉത്തരമീമാംസ എന്നു വ്യവഹരിക്കുന്നതു ശരിയല്ലാത്തതാകുന്നു. വേദാന്തമെന്നു് ഈ ഭാഗത്തെ പ്രത്യേകം എടുത്തുപറയുന്നതു വേദങ്ങളുടെ അവസാനത്തില്‍ ഉപനിഷത്തുകള്‍ വിവരിച്ചിട്ടുള്ളതില്‍ സ്ഥാപിതമായ ഭാഗമാകകൊണ്ടാകുന്നു. വിധിമുഖ്യസേവിതം=ബ്രഹ്മാവു മുതലായവരാല്‍ സേവിക്കപ്പെട്ടവനെ. ആദ്യം=ആദികാരണസ്വരൂപനെ; അജന്തം=തം അജം; ആ അജനെ; അജന്‍=ജനനമില്ലാത്തവന്‍. ജനാര്‍ദ്ദനന്‍=വിഷ്ണു. മാധവന്‍=വിഷ്ണു. മീനസ്വരൂപം=മത്സ്യരൂപത്തെ ധരിച്ചവനെ. അസുരവിനാശനം=അസുരന്മാരെ വിശേഷേണ നശിപ്പിക്കുന്നവനെ. നാനാവിധവേദ്യം=പലപ്രകാരത്തിലുംഅറിയത്തക്കവനെ. അംബുജാതസ്ഥിതം=താമരപ്പൂവില്‍ ഇരിക്കുന്നവനെ. അലേപകന്‍=വര്‍ണ്ണഭേദമില്ലാത്തവന്‍. അവ്യയം=നാശമില്ലാത്തവനെ. ജ്ഞാനസ്വരൂപം=ജ്ഞാനരൂപനെ. ജ്ഞാനം=മുക്തിബോധം. അജ്ഞാനവിനാശനം=അറിവില്ലായ്മയെ ഇല്ലായ്മചെയ്യുന്നവനെ. കച്ഛപം=ആമ. സൂകരം=പന്നി. അനാദ്യന്തം=ആദിയും അവസാനവുമില്ലാത്തവനെ. നിശ്ചലം=ഇളക്കമില്ലാത്തവനെ. ആശ്രിതകല്പകഭൂരുഹം=ആശ്രിതന്മാക്കു കല്പവൃക്ഷത്തെ. കായാംപൂവര്‍ണ്ണം=കായാവിന്‍റെ പൂപോലെ നിറമുള്ളവനെ. കമലം=താമര. വിലോചനം=കണ്ണു്. മായാമയം=മായാരൂപനെ. മധുകൈടഭനാശനം=മധുകൈടഭന്‍ എന്നീ അസുരരെക്കൊന്നവനെ, അസ്മജ്ജനകവിനാശനം=ഞങ്ങളുടെ അച്ഛനെ നശിപ്പിച്ചവനെ. നാരസിംഹോദ്യല്‍കളേബരം=നരസിംഹ (മനുഷ്യസിംഹ) സംബന്ധിയായി; ഉദ്യത്തു് (ശോഭിച്ചിരിക്കുന്നതു്) ആയ കളേബരം (ദേഹം) ഉള്ളവനെ. മോക്ഷദം=മോക്ഷത്തെക്കൊടുക്കുന്നവനെ. ശാശ്വതം=എന്നേക്കും നിലനില്‍ക്കുന്നവനെ. നാരായണന്‍=ജന്തുക്കളിലും വെള്ളത്തിലും മററും വാഴുകകൊണ്ടാണു വിഷ്ണുവിനു നാരായണന്‍ എന്നു പേരുണ്ടായതു്. ജഗദാസ്പദം=ലോകങ്ങളുടെ ഇരിപ്പിടമായിട്ടുള്ളവനെ. യോഗിനാംപാരായണം=യോഗികളുടെ പാരായണനെ. യോഗികള്‍=യമനിയമാസനപ്രാണായാമപ്രത്യാഹാരധാരണാധ്യാനസമാധികളാകുന്ന അഷ്ടാംഗയോഗത്തോടുകൂടിയവര്‍; പാരായണംചെയ്ക=പഠിക്ക. പരാത്മാനം=ശ്രേഷ്ഠമായ ചൈതന്യശക്തിയെ.

സാരം—ജനനമരണമാകുന്ന സമുദ്രത്തിന്‍റെ തിരമാലകളില്‍ വീണുഴലുകയാല്‍ ഏററവും പരവശന്മാരായ പുരുഷന്മാരുടെ സംസാരഭ്രമത്തെ ഒഴിക്കുന്നവനായും വേദസാരസര്‍വ്വസ്വംകൊണ്ടു അറിയപ്പെടത്തക്ക സ്വരൂപത്തോടുകൂടിയവനായും ബ്രഹ്മാവു മുതലായവരാല്‍ സേവിക്കപ്പെട്ടവനായും ആദികാരണനായും ജന്മവിഹീനനായും ദുഷ്ടവിരോധിയായും ലക്ഷ്മീദേവിയുടെ കമിതാവായും മത്സ്യരൂപത്തെ കൈക്കൊണ്ടവനായും അസുരന്മാരെ നശിപ്പിക്കുന്നവനായും പല പേരുകളും രൂപങ്ങളും കൊണ്ടു പല വിധത്തില്‍ അറിയപ്പെടേണ്ടവനായും താമരപ്പൂവില്‍ സ്ഥിതിചെയ്യുന്നവനായും ആനന്ദരൂപനായും വര്‍ണ്ണവിഹീനനായും നാശമില്ലാത്തവ

നായും ജ്ഞാനസ്വരൂപിയായും മോക്ഷമാൎഗ്ഗനിരോധകബുദ്ധിയെ നശിപ്പിക്കുന്നവനായും ആമയായും പന്നിയായും അവതരിച്ചവനായും ആദിയുമന്തവും ഇല്ലാത്തവനായും ഇളക്കമില്ലാത്തവനായും ആശ്രിതന്മാൎക്കു എന്നും കൊടുക്കുന്നതിനു സന്നദ്ധനായും കറുത്തനിറത്തോടുകൂടിയവനായും താമരക്കണ്ണനായും മായാരൂപിയായും മധുകൈടഭന്മാരായ അസുരന്മാരെ നശിപ്പിച്ചവനായും ഞങ്ങളുടെ അച്ഛനെ കൊന്നവനായും നരസിംഹരൂപിയായും മോക്ഷദായകനായും എന്നേക്കും നിലനില്ക്കുന്നവനായും നാരായണനായും ലോകങ്ങൾക്കു ഇരിപ്പിടമായും യതീശ്വരന്മാൎക്കു അഭ്യസിക്കുന്നതിനുള്ള വേദാന്തമൂൎത്തിമാനായും പരമചൈതന്യവാനായും ഇരിക്കുന്ന ഈ ദിവ്യമൂൎത്തിയെ ഞാൻ നമസ്കരിക്കുന്നു.

"അംബുജനാഭ! നാഗേശപൎയ്യങ്കഗ! ചിന്മയമേനിൻപദാബ്ജസേവാസ്തുമേ * ഭീമസ്വരൂപശാന്ത്യൎത്ഥം നതോസ്മിതേ മാമവ! സ്വാമിൻ! പരമാത്മനേനമഃ"

അംബുജം=താമര. നാഗേശപൎയ്യങ്കഗൻ=സൎപ്പശ്രേഷ്ഠനായ കട്ടിലിൽ ഗമിച്ചവൻ. ചിന്മയം=ജ്ഞാനമയം. പദാബ്ജം=കാലാകുന്ന താമരപ്പൂ. സേവഅസ്തുമേ=സേവഭവിക്കട്ടെ എനിക്കു; സേവ എനിക്കു ഭവിക്കട്ടെ. ഭീമസ്വരൂപശാന്ത്യൎത്ഥം=ഭയങ്കരമായ ആകൃതിയെ ശാന്തിചെയ്യുന്നതിനു. നതോസ്മിതേ=നിനക്കായി ഞാൻ നമിക്കുന്നു; മാം അവ=എന്നെ രക്ഷിച്ചാലും. സ്വാമിൻ!=നാഥ! പരമാത്മനേനമഃ=പരമാത്മാവിനായിക്കൊണ്ടു നമസ്. പരമാത്മാവു=ദൈവചൈതന്യശക്തി; നമസ്=നമസ്കാരം.

സാരം—പത്മനാഭനായി അനന്തനാകുന്ന മെത്തമേൽ പള്ളികൊള്ളുന്നവനായി ജ്ഞാനസ്വരൂപിയായ നിന്തിരുവടിയുടെ താമരപ്പൂങ്കാലുകളുടെ ഭജനം എനിക്കു ഭവിക്കാറാകണമേ; ഭയങ്കരമായ അങ്ങടെ ഈ നരസിംഹാകൃതി ശാന്തമാകുന്നതിനായി ഞാൻ അങ്ങേ നമസ്കരിക്കുന്നു. അല്ലയോ നാഥ! അഗതിയായ അടിയനെ രക്ഷിക്കണമേ! പരമാത്മാവായ അങ്ങേക്കായിക്കൊണ്ടു നമസ്കാരം.

"നാഥ! ജയജയ! നാരായണ! ജയ പാഥോജലോചന! പത്മനാഭ! ജയ * വിഷ്ണോ! ജയജയ! വിശ്വംഭര! ജയ ജിഷ്ണുമുഖാമരസേവ്യ! ജയജയ! * ദൎവീകരേന്ദ്രശയന! ജയജയ! ശൎവവന്ദ്യ! ശരണാഗതവത്സല! * ഭക്തപ്രിയജയ! പാപവിനാശന! മുക്തിപ്രദ! മുനിവൃന്ദനിഷേവിത! * സ്ഥാവരജംഗമാചാൎയ്യജയ! ജയ! താപസാന്തസ്ഥിതതാപാപഹ! ജയ * സൎവലോകേശ! ജയജയസന്തതം പൂൎവദേവാരേ! പുരുഷോത്തമ! ജയ! * കാമിതദായക! സോമബിംബാനന! കോമളാകാര! ജയജയശ്രീപതേ!" *

പാഥോജലോചനൻ=താമരക്കണ്ണൻ. പത്മനാഭൻ=താമരയുള്ള നാഭിയോടുകൂടിയവൻ. വിശ്വംഭരൻ=എല്ലാലോകവും ഭരിക്കുന്നവൻ. ജിഷ്ണുമുഖാമരസേവ്യൻ=ദേവേന്ദ്രൻമുതലായ ദേവന്മാരാൽ സേവിക്കപ്പെടുവാൻ യോഗ്യൻ. ദൎവീകരേന്ദ്രശയനൻ=സൎപ്പശ്രേഷ്ഠ (അനന്ത)നിൽ കിടക്കുന്നവൻ. ശൎവവന്ദ്യൻ=ശിവനാൽ വന്ദിക്കപ്പെടത്തക്കവൻ. ശരണാഗതവത്സലൻ=ശരണംഗമിച്ചവരിൽ വാത്സല്യമുള്ളവൻ. മുക്തിപ്രദൻ=മോക്ഷത്തെ കൊടുക്കുന്നവൻ. മുനിവൃന്ദനിഷേവിതൻ=മുനിമാരുടെ കൂട്ടത്താൽ സേവിക്കപ്പെട്ടവൻ. സ്ഥാവരജംഗമാചാൎയ്യൻ=ചരാചരലോകഗുരു. താപസാന്തസ്ഥിതൻ=മുനിമാരുടെ(അന്തഃ)ഉള്ളിൽ ഇരിക്കുന്നവൻ. താപാപഹൻ=ദുഃഖത്തെ ഇല്ലായ്മചെയ്യുന്നവൻ. സൎവലോകേശൻ=എല്ലാലോകങ്ങൾക്കും ഈശ്വരൻ. സന്തതം=എല്ലായ്പോഴും. പൂൎവദേവാരി=അസുരശത്രു. കാമിതദായകൻ=ആഗ്രഹിച്ചതിനെ കൊടുക്കുന്നവൻ. സോമബിംബാനനൻ=ചന്ദ്രബിംബംപോലെ മുഖമുള്ളവൻ. കോമളാകാരൻ=മനോഹരമായ രൂപത്തോടുകൂടിയവൻ. ശ്രീപതി=ലക്ഷ്മിയുടെ ഭൎത്താവു്. ജയ! ജയ! എന്നുള്ളതു എല്ലാം ജയിച്ചാലും! എന്നൎത്ഥമാക്കിക്കൊൾക.

സാരം—സൎവേശ്വരനായി സൎവജന്തുക്കളിലും നിവസിക്കുന്നവനായി താമരക്കണ്ണനായ പത്മനാഭ! നീ ജയിച്ചാലും! സൎവവ്യാപിയായി സൎവജഗന്നിയന്താവായി ഇന്ദ്രാദിദേവന്മാരാൽ സേവ്യനായി ശ്രീ അനന്തനിൽ പള്ളികൊള്ളുന്നവനായി പരമേശവന്ദ്യനായി ശരണംഗമിച്ചവരിൽ കൃപയുള്ളവനായി ഭക്തപ്രിയനായി പാപനാശനനായി മോക്ഷത്തെകൊടുക്കുന്നവനായി മുനിമാരുടെ കൂട്ടത്താൽ സേവിക്കപ്പെട്ടവനായി ചരാചരൈകഗുരുവായിരിക്കുന്ന നിന്തിരുവടി ജയിച്ചാലും! ഋഷിമാരുടെ ഉള്ളിൽ സ്ഥിതിചെയ്യുന്നവനായി വ്യസനനാശനനായി സൎവലോകങ്ങൾക്കും ഈശ്വരനായിരിക്കുന്ന നീ എപ്പോഴും ജയിക്കണമേ! അല്ലയോ! അസുരശത്രോ! ഉത്തമപുരുഷാ! കാമിതത്തെ തരുന്ന ചന്ദ്രതുല്യമുഖ! സുന്ദരസ്വരൂപ! ലക്ഷ്മീവല്ലഭ! നീ ജയിച്ചാലും! ജയിച്ചാലും

"മൂന്നായ്പിളങ്ങിനിന്നീടുന്നലോകത്തി ന്നുന്നായ്പിളങ്ങുന്നതമ്പുരാനേഹരേ! * നിന്മഹാമായാഗുണങ്ങളിൽനിന്നുടൻ ബ്രഹ്മാദിമൂൎത്തികളുല്പന്നരായിതു * രാജസമായഗുണാശ്രിതൻ ബ്രഹ്മനും രാജീവനേത്രനാം വിഷ്ണു സത്വാശ്രിതൻ * താമസമായഗുണാശ്രിതനായിട്ടു കാമാരിയും മൂൎത്തിഭേദങ്ങളിങ്ങനെ * ലോകസൎഗ്ഗസ്ഥിതിസംഹാരവും പുനരേകനായ് നീതന്നെ ചെയ്തുപോരുന്നതും * മൂന്നായമൂൎത്തികളൊന്നായ്പിളങ്ങിനിന്നെയും നീയൊഴിഞ്ഞാരറിഞ്ഞീടുവോർ * ഹരേ=(ഹരിയേ) വിഷ്ണുവേ ബ്രഹ്മാദി=ബ്രഹ്മൻ മുതലായമൂൎത്തികൾ.(ശരീരങ്ങൾ) ഉല്പന്നരായ്=ഉണ്ടായവരായ്. രാജസമായഗുണാശ്രിതൻ=രാജസഗുണത്തെ ആശ്രയിച്ചവൻ. രാജീവനേത്രൻ=താമരക്കണ്ണൻ. സത്വാശ്രിതൻ=സത്വഗുണത്തെ ആശ്രയിച്ചിരിക്കുന്നവൻ. കാമാരി=ശിവൻ. സൎഗ്ഗം=സൃഷ്ടിസ്ഥിതി.

രക്ഷ. സംഹാരം=നാശം. ഏകൻ=ഒരുത്തൻ.

സാരം — മൂന്നുലോകങ്ങൾക്കും ആധാരഭൂതനായി നിൽക്കുന്ന ദൈവമേ! നിന്റെ മഹാമായയുടെ രജസ്സത്വതമോ ഗുണങ്ങളിൽ നിന്നുമാണ് ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർ ഉണ്ടായതു്. അതിൽ രജോഗുണത്തെ ആശ്രയിച്ചു സൃഷ്ടിചെയ്യുന്നതു ബ്രഹ്മാവും സത്വഗുണത്തെ ആശ്രയിച്ചു രക്ഷിക്കുന്നതു വിഷ്ണുവും തമോഗുണത്തെ ആശ്രയിച്ചു സംഹരിക്കുന്നതു ശിവനും ആകുന്നു. എന്നാൽ ഈ ത്രിമൂർത്തികൾ പരബ്രഹ്മമൂർത്തിയായ നിന്റെ മായാഭഗവതിയുടെ ഗുണത്രിതയത്തിൽ നിന്നുത്ഭവിച്ചവരാകകൊണ്ടു് അവർ മൂന്നുപേരും നീ ഒരുത്തൻതന്നെയാകുന്നു. ലോകസൃഷ്ടിസ്ഥിതിസംഹാരങ്ങളും നീ ഒരുത്തൻതന്നെയാണ് ചെയ്യുന്നതു്. മുമ്മൂർത്തികൾ ഒന്നായി ശോഭിക്കുന്ന നിന്നെ നീയല്ലാതെ ആരും അറിയുന്നില്ല.

"വേദവുംകൊണ്ടു ജലധിയിൽപോയൊരു മേദുരനായ ഹിരണ്യാക്ഷനെക്കൊൽവാൻ * മത്സ്യമായന്നു ഭവിച്ചതു മാശ്രിതവത്സലനാകുന്ന നാഥ! ഭവാനല്ലോ * ക്ഷീരാംബുധിമഥനത്തിനു മന്ദരം നേരേമുതുകിൽ ധരിച്ചതും നീയല്ലോ * ഉർവ്വിയുംകൊണ്ടു രസാതലംപുക്കൊരു ഗർവ്വിതനായ ഹിരണ്യാക്ഷനെത്തദാ * ഘോണിയായ്ചെന്നവൻതന്നെവധിച്ചുടൻ ക്ഷോണിയെതേററമേൽപൊങ്ങിച്ചതുംഭവാൻ * ഇന്നുനരസിംഹവേഷംധരിച്ചതുമെന്നെരക്ഷിപ്പതിനായിട്ടു ദൈവമേ!"

ജലധി=കടൽ. മേദുരൻ=വൻപൻ. മത്സ്യം=മീൻ. ഭവാനല്ലോ=അങ്ങാണല്ലോ. ക്ഷീരാംബുധിമഥനം=പാൽക്കടലിന്റെ കടച്ചിൽ. മന്ദരം=മന്ദരമല; ധരിക്ക=വഹിക്ക. ഉർവ്വി=ഭൂമി. രസാതലം=പാതാളം. പുക്ക=പ്രാപിച്ച. ഗർവ്വിതൻ=അഹംകരിച്ചവൻ. ഹിരണ്യാക്ഷൻ=കശ്യപന്റെ മകനായ ഒരു അസുരൻ. തദാ=അപ്പോൾ. ഘോണി=പന്നി. ക്ഷോണി=ഭൂമി. ഭവാൻ=അങ്ങു്.

സാരം — വേദങ്ങളേയും മോഷ്ടിച്ചുകൊണ്ടു സമുദ്രത്തിൽ ഒളിച്ചുകിടന്ന ഹയഗ്രീവൻ എന്ന അസുരനെ നിഗ്രഹിപ്പാനായി മത്സ്യാവതാരമെടുത്തതും പണ്ടു പാലാഴി കടഞ്ഞകാലത്തു മന്ദരമല കെട്ടയഞ്ഞു താഴുന്നപ്പോൾ അതുയർത്തുവാൻ ആമയായി അവതരിച്ചതും ഭൂമിയെ കാതിൽ തിരുകിക്കൊണ്ടു പാതാളലോകത്തു പൊയ്യൊളിഞ്ഞ ഹിരണ്യാക്ഷൻ എന്ന അസുരനെ ഒരു പന്നിയായി അവതരിച്ചുകൊന്നശേഷം ഭൂമിദേവിയേ തേററയുടെ പുറത്തുവച്ചുയർത്തി യഥാസ്ഥാനം പ്രാപിപ്പിച്ചതും സർവ്വശക്തനായ നിന്തിരുവടിതന്നെ; ഇപ്പോൾ നരസിംഹവേഷത്തോടു ഇവിടെ അവതരിച്ചതും എന്നെ രക്ഷിപ്പാനത്രേ.

"ഇന്നന്നിവണ്ണംഭവിക്കുന്നസങ്കട മൊന്നൊന്നിയേതീർത്തുലോകങ്ങൾപാലിപ്പാൻ * ഇത്രകാരുണ്യം കലർന്നവരാരു മററില്ല ത്രിലോകത്തിങ്കൽനാഥ!പ്രസീദ!മേ * ത്വൽപാദപങ്കേരുഹംമമകേവലമെപ്പൊഴുമുൾപ്പൂവിൽവാഴ്ക ധരാപതേ!" * പാലിപ്പാൻ=രക്ഷിപ്പാൻ. കാരുണ്യം=ദയ. ത്രിലോകം=മൂന്നുലോകം. പ്രസീദ!മേ=എന്നിൽപ്രസാദിക്കണമേ! ത്വൽപാദപങ്കേരുഹം=അങ്ങേയുടെ കാലാകുന്ന താമര. മമ=എന്റെ. കേവലം=മുഴുവനും. ധരാപതേ=ഭൂമിയുടെ ഭർത്താവേ!

സാരം — അതതുകാലത്തു ഇപ്രകാരം ഉണ്ടാകുന്ന ഓരോ ആപത്തുകൾ എല്ലാം ഒരുപോലെ തീർത്തു ലോകരക്ഷചെയ്യുന്നതിന് ഇതുപോലെ ദയവും ശക്തിയും ഉള്ളവർ മൂന്നുലോകത്തും മററാരുമില്ല! ആരുമില്ലതന്നെ. ദൈവമേ! നിന്തിരുവടി എന്നിൽ പ്രസാദിക്കണമേ! നിന്തിരുവടിയുടെ താമരപ്പൂങ്കാലടികൾ എന്റെ ഉള്ളിൽ എപ്പോഴും ഇരിക്കുന്നതിനു അനുഗ്രഹിക്കണമേ!

"മംഗലമൂർത്തേ!നമസ്തേനമോനമ ശ്ശാർങ്ഗപാണേ!തേനമസ്തേനമോസ്തുതേ * സച്ചിന്മയായനമസ്തേനമോനമോ വിശ്വവന്ദ്യായനമസ്തേനമോനമഃ * സത്യസ്വരൂപായനിത്യംനമോനമോ നിത്യായനിഷ്കിഞ്ചനാർത്ഥായതേനമഃ * വേദാന്തവേദ്യായവിഷ്ണവേതേനമോ വേദസ്വരൂപായനിത്യംനമോനമഃ"

മംഗലമൂർത്തേ=ശുഭശരീര! നമസ്തേ=നമഃ തേ (നിനക്കായിക്കൊണ്ടു.) നമസ്=(നമസ്കാരം.) നമോനമഃനമസ്നമസ്. ശാർങ്ഗപാണി=ശാർങ്ഗം എന്ന വിൽ കയ്യിലുള്ളവൻ. നമോസ്തു=നമസ്അസ്തു നമസ്കാരം അസ്തു. (ഭവിക്കട്ടെ.) സച്ചിന്മയായ=സത്തും ചിത്തും കലർന്നവനായിക്കൊണ്ടു്. സത്തു=ഉണ്ടെന്നുള്ള വസ്തു. ചിത്തു=ജ്ഞാനം. വിശ്വവന്ദ്യായ=ഒട്ടൊഴിയാതുള്ള ജഗത്തുകളാൽ വന്ദിക്കപ്പെടത്തക്കവനായിക്കൊണ്ടു്. സത്യസ്വരൂപായ=പരമാത്മസ്വരൂപനായിക്കൊണ്ടു്. നിത്യം=ദിവസന്തോറും. നിത്യായ=എന്നുമുള്ളവനായിക്കൊണ്ടു്. നിഷ്കിഞ്ചനാർത്ഥായ=നിഷ്കിഞ്ചനന്മാർക്കു (ദരിദ്രന്മാർക്കു.) അർത്ഥം (സമ്പത്തു) ആയിരിക്കുന്നവനായിക്കൊണ്ടു്. വിഷ്ണവേ=വിഷ്ണുവിനായിക്കൊണ്ടു്. വേദസ്വരൂപായ=വേദസ്വരൂപനായിക്കൊണ്ടു്.

സാരം — അല്ലയോ! കല്യാണമൂർത്തേ! ശാർങ്ഗമെന്ന വില്ലു് കയ്യിൽ ധരിച്ചിരിക്കുന്നവനേ! നിനക്കായിക്കൊണ്ടു നമസ്കാരം. സത്തും ചിത്തും കലർന്ന രൂപത്തോടുകൂടിയവനായി സകലലോകങ്ങളാലും വന്ദിക്കപ്പെടുവാൻ യോഗ്യനായി സത്യസ്വരൂപനായി എന്നെന്നുമുള്ളവനായി ദരിദ്രന്മാരുടെ സമ്പത്തായി വേദസാരംകൊണ്ടു അറിയപ്പെടുവാൻ യോഗ്യനായി സർവ്വവ്യാപിയായി വേദസ്വരൂപിയായിരിക്കുന്ന നിന്തിരുവടിക്കായിക്കൊണ്ടു എപ്പോഴും നമസ്കരിക്കുന്നു.

വേദവുംകൊണ്ടുജലധിയിൽപോയൊരു
മേദുരനായഹയഗ്രീവനെക്കൊൽവാൻ
മത്സ്യമായന്നുഭവിച്ചതുമാശ്രിത-
വത്സലനാകുന്നനാഥ!ഭവാനല്ലോ!
ക്ഷീരാംബുധിമഥനത്തിനുമന്ദരം
നേരേമുതുകിൽധരിച്ചതുംനീയല്ലോ.
ഉർവ്വിയുംകൊണ്ടുരസാതലംപുക്കൊരു
ഗർവ്വിതനായഹിരണ്യാക്ഷനെത്തദാ
ഘോണിയായ്ചെന്നവൻതന്നെവധിച്ചുടൻ
ക്ഷോണിയെത്തേററമേൽപൊങ്ങിച്ചതുംഭവാൻ.
ഇന്നുനരസിംഹവേഷംധരിച്ചതു-
മെന്നെരക്ഷിപ്പതിനായിട്ടുദൈവമേ!
അന്നന്നിവണ്ണംഭവിക്കുന്നസങ്കട-
മൊന്നൊന്നിയേതീർത്തുലോകങ്ങൾപാലിപ്പാൻ
ഇത്രകാരുണ്യംകലന്നവരാരുമ-
ററിത്രിലോകത്തിങ്കൽനാഥ!പ്രസീദമേ!
ത്വല്പാദപങ്കേരുഹംമമകേവല-
മെപ്പോഴുമുൾപ്പൂവിൽവാഴ്കധരാപതേ!
മംഗലമൂർത്തേ!നമസ്തേനമോനമഃ
ശാർങ്ഗപാണേ!തേനമസ്തേനമോസ്തുതേ!
സച്ചിന്മയായനമസ്തേനമോനമോ
വിശ്വവന്ദ്യായനമസ്തേനമോനമഃ
സത്യസ്വരൂപായനിത്യംനമോനമോ!
നിത്യായനിഷ്കിഞ്ചനാർത്ഥായതേനമഃ
വേദാന്തവേദ്യായവിഷ്ണവേതേനമോ
വേദസ്വരൂപായനിത്യംനമോസ്തുതേ!"
ഇത്തരംചൊല്ലിസ്തുതിച്ചാൻപലതര-
മുത്തമനായൊരുഭക്തജനോത്തമൻ
ഭക്തപ്രിയനരുളിച്ചെയ്തിതപ്പൊഴു-
തുത്തമനായപ്രഹ്ലാദനോടാദരാൽ:—
"നിത്യമിസ്തോത്രവേദാന്തസമീരിത-
മത്യന്തശുദ്ധനായുള്ളദ്വിജോത്തമൻ
സദ്യോജപിക്കിലവൻമമസാരൂപ്യ-
മദ്യഭവിക്കുമതിനില്ലസംശയം.
എന്തുവരംതവവേണ്ടതുചൊൽകനീ
സന്തോഷമോടുതരുന്നതുമുണ്ടുഞാൻ."
എന്നതുകേട്ടുതൊഴുതുതൊഴുതുടൻ
മന്ദമന്ദംപറഞ്ഞീടിനാനാദരാൽ:—
"കാമരാഗദ്വേഷമത്സരാദ്യങ്ങളാ-
ലാമയംകൂടാതിരിക്കവേണംവിഭോ!
എന്നുടെതാതനുള്ളോരുദുരിതങ്ങൾ
നിന്നുടെകാരുണ്യമോടുതുതിക്കണം"
ഇത്തരംചൊന്നതുകേട്ടൊരുനേരത്തു
ചിത്തന്തെളിഞ്ഞരുൾചെയ്തുഭഗവാനും:—
"നിന്നുടെതാതനുംനിന്റെപിതൃക്കളു-
മിന്നുവിശുദ്ധരായ്നിന്നുടെകാരണാൽ."
എന്നതുകേട്ടുശേഷക്രിയചെയ്തിതു
തന്നുടെതാതസംസ്കാരാദിസർവ്വവും
പിന്നെയസുരാധിപത്യമഭിഷേകം
നന്നായ്കഴിച്ചിതുതന്നുടെഭക്തനായ്.
"മന്വന്തരംവാഴ്കനീയുംമഹാമതേ!
നിർമ്മലാത്മാവേ!ലഭിക്കാംപുരുഷാർത്ഥം."
എന്നരുളിച്ചെയ്തുശീഘ്രംമറഞ്ഞിതു
നന്നായ്ചതുർമ്മുഖാദ്യന്മാരുമായമുദാ.
"കേൾക്കനരേന്ദ്ര!നരഹരിസല്ക്കഥ
കേൾക്കയുമോർക്കയുംചെയ്യുംജനത്തിന്റെ
കല്മഷൌഘങ്ങൾസമസ്തംനശിച്ചുപോം.
നിർമ്മലഭക്തിയുംമുക്തിയുംസിദ്ധമാം.
സാക്ഷാൽപരബ്രഹ്മമൂർത്തിസർവ്വാത്മകൻ
മോക്ഷദനെങ്ങുംപരിപൂർണ്ണനെന്നുള്ള-
തുള്ളിലറിയാതെമാമുനിമാർമററു-
മുള്ളവരുംതിരയുന്നപരബ്രഹ്മം.
ബ്രഹ്മാദികൾക്കുമവർണ്ണ്യംമഹാപൂജ്യം
നിർമ്മലൻമായാമനുഷ്യനായ്കൃഷ്ണനായ്
നിന്നുടെബന്ധുവായ്വിഷ്ണുവാകുംകൃഷ്ണ-
നിന്നുനമുക്കുപ്രസാദിക്കവേണമേ!
കൃഷ്ണനായ്വിഷ്ണുവായുള്ളോരിവൻമുന്നം
സ്ഥാണുവാമീശന്റെകീർത്തിവർദ്ധിപ്പിച്ചു
മായാമയനാംമയനാലി"തെന്നുകേ-
ട്ടായതുകേൾക്കണമെന്നുനൃപേന്ദ്രനും
വന്ദിച്ചുചോദിച്ചനേരംമുനീന്ദ്രനും
നന്ദിച്ചുതദ്വൃത്തമെല്ലാമരുൾചെയ്തു.

ത്രിപുരദഹനം.

"പണ്ടുദേവാസുരയുദ്ധമുണ്ടായനാൾ
കുണ്ഠരായ്ത്തോററാരസുരരതുകാലം.
ചെന്നുമയനെയപേക്ഷിച്ചിതന്നേര-
മന്നുമയന്മഹാമായയാലാരുമേ
കാണാതെവൈമാനതുല്യമസുരകൾ
മാനസചിന്തയെപ്പോലെനടന്നീടും
ദിവ്യപുരംസുവർണ്ണത്താൽരജതത്താൽ
മൂന്നാമതാമിരിമ്പാലതുംനൽകിനാൻ.
അയതിലേറിനടന്നാരസുരരും
മായയായുദ്ധത്തിലോടിദേവാന്വയം,
നില്ക്കരുതാതെവിരിഞ്ചനുമൊന്നിച്ചു
മുക്കണ്ണനുമ്മുകുന്ദൻതാനുമായ്കൂടി
എന്തിനിവേണ്ടതെന്നോർത്തുസംഭാവിച്ചു
അന്തകാരാതിയോടെന്തെന്നുകേട്ടപ്പോൾ
എല്ലാംനിനച്ചുപരമേശനുംചൊന്നാൻ:—
"കൊല്ലുവൻഞാൻദനുജന്മാരെവേഗമെ".
നുല്ലാസമോടുടൻവില്ലുംധരിച്ചുവൈ-
മല്യമാമസ്ത്രശസ്ത്രങ്ങൾവർഷിച്ചുതേ.
സൂര്യരശ്മിപ്രായമസ്ത്രങ്ങളേല്ക്കയാൽ
പാരംപരവശപ്പെട്ടസുരാന്വയം
ചെന്നുമയനെശ്ശരണംഗമിച്ചിത-

ങ്ങനേരമാശ്രമയൻമായയാലൊരു
നിർമ്മലമാമമൃതതടാകത്തെയും
തന്മായയാതീർത്ഥദൃശ്യമതികൾക്ക-
മാരുമേവന്നുകടക്കാതിരിപ്പാനും
പാരമുറപ്പിച്ചുകാക്കുമസുരരും
ചത്തോരസുരരെയൊക്കെമായാജലേ
താഴ്ത്തീടുമപ്പോൾകഠിനശരീരരായ്
മേഘഗംഭീരേണശബ്ദിച്ചുമിന്നൽപോ-
ലാഘോഷമോടുവന്നാഹവംചെയ്തു
കണ്ടുശിവന്നുസന്തോഷംകുറഞ്ഞതു
കണ്ടുമുകുന്ദൻവിരവോടുമായയാ
താനൊരുഗോരൂപവുംപൂണ്ടുപത്മജൻ
താനൊരുഗോവത്സമായുംപുറപ്പെട്ടു,
ചെന്നുമയന്റെമായാജലവാപിയിൽ
നിന്നുജലപാനവുംതുടങ്ങീടിനാർ.
നാരായണൻതന്റെമായാബലത്തിനാൽ
വൈരികളായോരസുരജനത്തിനു
ബുദ്ധിയില്ലാതെമോഹിച്ചുനിന്നീടിനാ-
രസ്സമയംജലമപ്പശുസൂനുവും
ഒത്തുകുടിച്ചറുത്തിങ്ങുപോന്നൻപോട്ടു
യുദ്ധവുംകണ്ടുനിന്നീടിനാർമോദേന.
എന്നതുനേരമസുരവരന്മാരും
ഖിന്നതയോടമ്മയനോടവസ്ഥകൾ
ചെന്നറിയിച്ചോരുനേരംമയൻചൊന്നാൻ
ഇന്നിതുദൈവമതമെന്നുതേറുവിൻ."
കോപിച്ചുശംകരൻതത്തപോവൈഭവാൽ
പാപികളായോരസുരജനത്തെയും
മൂന്നുപുരത്തെയുംനേത്രാഗ്നികൊണ്ടുടൻ
നന്നായ്ദഹിപ്പിച്ചിതീശനാമീശ്വരൻ.
അന്നുത്രിപുരാരിയെന്നനാമത്തെയും
വന്ദിച്ചുവാഴ്ത്തിസ്തുതിച്ചിതെല്ലാവരും
പിന്നെയവരവർതന്നിലയങ്ങളിൽ
ചെന്നുസുഖിച്ചുവസിച്ചാരമരരും;
ചിന്മയൻദൈത്യാരിതൻമഹാമായകൾ
നമ്മാലവർണ്ണ്യമെന്നേപറയാവിതും."
ഏവംത്രിപുരസംഹാരംകഴിപ്പിച്ചു
കേവലനെന്നുകേട്ടോരുനരോത്തമൻ
ചോദിച്ചുപിന്നെവർണ്ണാശ്രമധർമ്മത്തെ
മോദമോടെല്ലാമരുൾചെയ്തുമാമുനി:—

## വർണ്ണാശ്രമധർമ്മം.

"മുന്നംബദര്യാശ്രമത്തിൽഞാൻചെന്നിട്ടു
വന്ദിച്ചുനാരായണനോടിതുപോലെ
ചോദിച്ചനേരമിനിക്കുനാരായണൻ
മോദാലരുൾചെയ്തപോലെചൊല്ലുന്നുഞാൻ
നിർമ്മലൻവർണ്ണാശ്രമസ്ഥിതികൊണ്ടിഹ
നിർമ്മലാത്മാഭഗവാൻപ്രസാദിക്കുന്നു.
സർവ്വജനത്തിനുംവേണ്ടുന്നതുമുന്നിൽ
സർവ്വപ്രധാനമാകുന്നാസത്യംദയാ,
പിന്നെത്തപസ്സും,ശുചി,തിതിക്ഷാ,തഥാ
നന്നായിസർവ്വഭൂതാത്മകത്വംവേണം,
നല്ലോരഹിംസ,ത്യാഗം,ബ്രഹ്മചര്യവും,
നല്ലസ്വാദ്ധ്യായവു,മാർജ്ജവം,സന്തോഷം
സാമ്യദൃക്സേവന,മദ്വൈതവാഞ്ഛയും,
ആത്മവിചാര,മൌനം,ജന്തുഷുദയാ,
അന്നദാനേച്ഛയും,ദേവതാത്മബുദ്ധി
നന്നായ്ശ്രവണവുംകീർത്തനമെന്നിവ
തന്നുള്ളിലോർക്കയുംസജ്ജനസംഗമം
യജ്ഞവുംവന്ദനംനല്ലസഖിത്വവും
വിജ്ഞാനികളിൽദാസ്യംബ്രഹ്മണ്യപ്പുണ്ണം;
ഇങ്ങിനെമുപ്പതുവൃത്തിമനുഷ്യർക്കു
മംഗലാത്മാഭഗവൽപ്രസാദത്തിനു
കാരണമെന്നുധരിക്കമഹാമതേ!
ആരണർക്കിച്ചൊന്നതേററവുമുത്തമം.
മന്ത്രസംസ്കാരവുംസദ്വിജത്വംപിന്നെ
അന്തരമെന്നിയേവൈദികവൃത്തിയും
യാഗവുംസൽക്കർമ്മവുമിവബ്രാഹ്മണ-
രായവർക്കുള്ളൊരുവൃത്തിയാകുന്നതും.
പിന്നെവിചിത്രകഥനമുഞ്ഛവൃത്തി
നന്നായനുഗ്രഹിച്ചീടുകയെന്നതും.
വ്യാജമസത്യമാംവാണിഭംനായാട്ടും
നീചാശ്രയംരാജസേവാ,ജനനിന്ദാ,
ആചരിച്ചീടരുതുദ്വിജജാതികൾ.
വേദപ്രകാരംനൃപൻദേവനെന്നതും,
മോദംശമംദമംശൌചംക്ഷമപിന്നെ
ആർജ്ജവംജ്ഞാനംദയാപൃച്ഛിതാർത്ഥവും
നിർജ്ജരപൂജ,സത്യം,വിപ്രലക്ഷണം.
ശൌര്യം,വീര്യം,ധൃതി,തേജസ്സും,ത്യാഗവു-
മിന്ദ്രിയനിഗ്രഹമാത്മജയംക്ഷമാ,
ബ്രഹ്മണ്യതാ,പ്രതാപം,രക്ഷയെന്നിവ
സമ്മതംക്ഷത്രിയലക്ഷണമീവക.
ദേവഗുർവ്വാര്യഗോഭക്തിത്രിവർഗ്ഗസ-
ന്തോഷമാസ്തിക്യമുദ്യോഗംനിപുണതാ
വൈശ്യനുടെലക്ഷണമിവയൊക്കെയും.
വന്ദനം,ശൌചവും,സ്വാമിസേവാ,പിന്നെ
മന്ത്രമില്ലാതെസൽക്കർമ്മങ്ങൾ,സത്യവും
അന്തരാഭക്തികളവുകൂടാതെയും
ഗോരക്ഷയും,കൃഷി,വാണിഭ,മീവക
നേരോടെചെയ്കശൂദ്രന്നിവലക്ഷണം.
പത്തനരക്ഷാദ്യലംകരണത്വവും
നിത്യമുപകരണത്തോടുവാഴ്ക
ഭർത്തൃവ്രതംവണക്കമടക്കംസത്യം
മിഥ്യാവാക്കെന്യേപ്രേമംഭർത്തൃശുശ്രൂഷാ
സന്തോഷവുംശ്രദ്ധയുത്തമസാമർത്ഥ്യ-
മുത്തമധർമ്മവുംജ്ഞാനവുംസത്യമായ്

മോദവാക്കുംഭ്രമിയാസ്തയുംശുദ്ധിയും
ഖേദമെന്ന്യേസ്സ്നിശ്ചതയുമയോഗ്യരാം
പൂരുഷന്മാരെപ്പരിഗ്രഹിയാസ്തയും
നാരായണസമൻഭർത്താവിതെന്നതും
ചിത്തേയിവണ്ണമുള്ളോരുതരുണിമാർ
മുക്തിചേരുമെന്നുചൊല്ലുന്നുവേദവും,
സങ്കരജാതികൾക്കുള്ളക്രമംചൊല്ലാം
പങ്കമെന്ന്യേതത്തജ്ജാത്യാചാരങ്ങളും,
ചെയ്തയുംബ്രാഹ്മണരോടുള്ളചേർച്ചയും,
ചെയ്യരുതേ,സ്തേയവും,മസത്യങ്ങളും;
മംഗലവർണ്ണേനന്നിഗ്ഗുണഭക്തരായ്
മംഗലഭക്തിയുംവന്നുകൂടുന്നിതും,
ബ്രഹ്മചര്യത്തിനായ്ചെന്നുഗുരുകുലേ
നിർമ്മലഭക്തനായ്സൽഗുരുവന്ദ്യനായ്
അല്പനഹമെന്നുംഭൃത്യനായ്ശാന്തനായ്
ഉൾപ്പൂവിലേററവുംസൽഗുരുബന്ധുവായ്
സന്ധ്യകളിൽഗുരുവക്കാഗ്നിഭ്രസുര-
ബോധിതന്മാരെയുംവന്ദിച്ചുബ്രഹ്മോഹ-
മെന്നുനിനച്ചുജപംചെയ്തുവേദങ്ങൾ
നന്നായ്പഠിച്ചുകൊണ്ടീടുസ്വാദ്ധ്യായവാൻ;
വന്ദനംചെയ്തുപാദാദ്യന്തവുംഗുരു
തന്നെയുംസജ്ജനമായുള്ളവരെയും
വസ്ത്രാജിനദണ്ഡമേഖലയുംജടം
എത്രയുംനല്ലകമണ്ഡലുദർഭയും
നന്നായ്ധരിച്ചുദയാസ്തമയങ്ങളിൽ
ചെന്നുതാൻഭിക്ഷയെടുത്തുഗുരുവിനെ
വന്ദിച്ചുപൂജിച്ചുസൽഗുരോരാജ്ഞയാ
നന്നായിത്താന്മിതളക്കായ്ഭുജിക്കയും;
നന്നായ്സുശീലനായ്നല്ലാർമണികളെ
മുന്നിലുംകാണാതെതൽക്കഥയോക്കാതെ
വാണീടവേണം;മല്ലാഗ്നിലാജ്യഘട
കാണികഷണമഗ്നിവെല്ലുംകണക്കിനെ
ബ്രഹ്മചര്യവ്രതംതന്നെതരുണിമാർ
കല്മഷംചേർത്തുജയിക്കുമേകാണുകിൽ
അംബികുടെവസിച്ചീടുംഗൃഹത്തിങ്കൽ
ബ്രഹ്മചാരിവസിച്ചീടരുതെന്നത്രേ;
രോമനഖങ്ങളറുക്കരുതെന്നുമേ
അഞ്ജനമാകണ്ണിൽമഷിയെഴുതീടൊലാ
അഭ്യംഗചൂർണ്ണനാരിമാവിലോകാമിഷ
മദ്യസംഭാവ,മിവപൂജിച്ചീടൊലാ.
ഗന്ധമാല്യാനുവിലേപനാലംകൃത
ബന്ധനംചെയ്യൊലാമുഖ്യവ്രതമതിൽ.
ഈശ്വരൻസർവ്വഗനെന്നുനിനയ്ക്കയും
വിശ്വത്തിലെല്ലാജനത്തിനുംവേണമേ.
ഇങ്ങിനെവാണുവേദങ്ങളും നിഷ-
ത്തിങ്ങുവേണ്ടുന്നവശീലിക്കവേണമേ-
പിന്നെഗ്ഗുരുവിന്നഭീഷ്ടമാന്ദക്ഷിണ

നന്നായ്ക്കഴിക്കയുംവേണംഗുരുഭക്ത്യാ.
ബ്രഹ്മചര്യത്തിൽനിന്നന്ന്യേമൂന്നാശ്രമം
തന്നിലേതിച്ഛയെന്നാലതിലാകിലാം
നാലാശ്രമങ്ങളിലേതിലിരിക്കിലും
നാലുവേദപ്പൊരുളായമഹാവിഷ്ണു
ഉള്ളുംപുറവുംസദാപരിപൂർണ്ണമെ-
ന്നുള്ളിൽക്കരുതിവാണീടേണമേവരും.
നാലാശ്രമങ്ങളുംജ്ഞാനംലഭിച്ചിട്ടു
നാലാംപുരുഷാർത്ഥമോക്ഷംലഭിക്കുന്നു.
വാനപ്രസ്ഥന്നൃഷിലോകംഗമിച്ചീടും,
താനേപഴുത്തവതാനേമുളച്ചവ
ഭക്ഷിക്കയല്ലാതെകാഷപകങ്ങളും
ഭക്ഷിക്കരുതഗ്നിപക്വങ്ങളുമൊന്നും.
വന്യങ്ങളാംചരുസ്സും,പുരോഡാശവും
അഗ്നിയിൽഹോമിക്കവേണംവിധിപോലെ
നന്നല്ലിതുന്നുപഴയവയൊന്നുമേ
അഗ്നിപ്രയോജനത്തിന്നുഗുഹകളും
വില്ലുമെന്ന്യേപർണ്ണശാലയുമാകിലാം
നീഹാരവാതവർഷാതപങ്ങൾസഹി-
ച്ചാകുലഹീനമിരുന്നീടുകവേണം
ഇന്ദ്രിയനിഗ്രഹംവേണം,ജടപൂണ്ടു
സന്ന്യസ്തനായ്,നഖരോമമറുക്കൊലാ.
ദണ്ഡംകമണ്ഡലുവെന്നിവകൈക്കൊണ്ടു
ദണ്ഡമെന്ന്യേയേകവത്സരം,നാലുമാം,
അഷ്ടമംദ്വാദശവത്സരമെങ്കിലും
പുഷ്ടമോദത്തോടനാമയമായ്ക്കൊണ്ടു
വില്ലുമെന്ന്യേയഗ്നിയാത്മാവിലർപ്പിച്ചു,
ഇന്ദ്രിയജാലമിവററിന്നധിഷ്ഠാനം
നിന്നിരിക്കുന്നദൈവികത്തിലർപ്പിച്ചു,
ദൈവികഭൂതജാലത്തെക്ഷേത്രജ്ഞന്നാം
കേവലാത്മാവിൽസമർപ്പിച്ചുനിശ്ചല
ജ്ഞാനയോഗാഗ്നിയിൽദേഹംദഹിപ്പിച്ചു,
ധ്യാനിച്ചുകൌപീനദണ്ഡാദിയൊക്കയും
ത്യക്തപ്രാമഹീതലേഗ്രാമാദിദിക്കിലു-
മൊക്കെനടക്കയുംവേണംഭയംവിനാ.
ദുസ്തർക്കഹീനനായ്വായുമ്പുഭക്ഷനായ്
സത്സംഗിയായാത്മപക്ഷാശ്രിതനായി
പുസ്തകാഭ്യാസശയനവ്യാഖ്യാനവൃ-
മിത്ഥംസമസ്തമാരംഭമേതുംവിട്ടു
ശാന്തനായ്വ്യക്തമവ്യക്തസ്വരൂപനായ്
ഭ്രാന്തജളബധിരാന്ധമൂകൈസ്സമം
ബുദ്ധിമാനായിനടക്കയുംവേണമേ
സിദ്ധമിതിന്നൊരുദാഹരണംകേൾക്ക.
പണ്ടുപ്രഹ്ലാദനുംഭൃത്യരോടൊന്നിച്ചു
തെണ്ടിനടന്നുപോയ്സഹ്യാചലസീമ്നി
മുഖ്യയാംകാവേരിതീരേനടക്കുമ്പോൾ
മുഖ്യനായീടുമജാഗരമാമുനി

തന്നെയും കണ്ടു നിനച്ചു ദൈത്യാധിപ-
"നിന്നിവനേറ്റം പ്രസന്നൻ തപോനിധി
ദീർഘകായൻ മഹാദീപ്തിമാനാനന്ദൻ
ദീർഘബാഹു മഹാധന്യൻ നിരാഹാരി;
വർണ്ണാശ്രമം കൊണ്ടറിഞ്ഞുകൂടാതവൻ
വർണ്ണാശ്രമത്തെ ത്യജിപ്പവൻ നിർണ്ണയം.
ഏവം നിനച്ചു മഹാവിഷ്ണുഭക്തനാം
ദേവാരിവംശജൻ പ്രഹ്ലാദനും ഭക്ത്യാ
വന്ദിച്ചു പൂജിച്ചു ചോദിച്ചു മാമുനി-
തന്നോടു മാധുര്യ്യവാചാ വഴിപോലെ;
"ധന്യനായോരേ! ധനം ധാന്യമാദിയാൽ
മന്നിടം തന്നിൽ സുഖിക്കുന്നു സർവ്വരും,
ധാന്യവും വിത്തവുമൊന്നുമില്ലാതെയും
ധന്യനിധികളെപ്പോലെ മഹാസുഖി।
നിന്നുടെ ദേഹസുഖഗുണമോർക്കുമ്പോൾ
മന്നിലുള്ളോർക്കു സുഖഹേതുവും ഭവാൻ
നന്നായ് വിചാരിച്ചു നോക്കുന്ന നേരത്തു
വന്ദ്യനാം നീയ ഭോക്താവു നിരാധാരി;
ഇങ്ങിനെയുള്ള ഭവാൻ സുഖിച്ചീടുന്ന-
തെങ്ങിനെ ഭോഗങ്ങൾ കൊണ്ടെന്നു ചൊല്ലുക"
എന്നു ചോദിച്ചതു കേട്ടു മഹാമുനി
വന്ന സന്തോഷാമൃതത്തെപ്പൊഴിച്ചവൻ
നന്ദിച്ചു ചൊല്ലിനാൻ കേൾക്ക വിഷ്ണുപ്രിയ!
മാനുഷർക്കിച്ഛാസംസാരവിമോചനം
ജ്ഞാനവും ഭക്തിയും കൊണ്ടു വരുന്നിതേ.
സാക്ഷാൽ ഭഗവാൻ പരാപരനവ്യയൻ
മോക്ഷദൻ ജ്ഞാനികൾ തന്റെ ഹൃദയത്തിൽ
നിന്നു ശോഭിച്ചീടും സൂര്യ്യനെപ്പോലവേ
നിന്നൊരജ്ഞാനാന്ധകാരം കളയുന്നോൻ
മുന്നമേ ഞാൻ കേട്ടപോലെ ദൈത്യാധിപ!
നിന്നോടു ചൊല്ലുവാൻ പാത്രമല്ലോ ഭവാൻ.
ജന്മഭോഗേച്ഛയാ ലോകാന്തരങ്ങളിൽ
ജന്മമെടുത്തു ഭോഗങ്ങൾ ഭുജിച്ചീടും.
തൃപ്തി വരാതെയനേകജന്മം മമ
പ്രാപ്തമായ്പ്പോയി മഹാവിഷ്ണുമായയാ
പ്രാപ്തമായിപ്പോളിഹ മനുജന്മവും,
മർത്ത്യജന്മത്തിന്റെ താഴെയുള്ളോർക്കിഹ
ചിത്തസുരലോകജന്മമായ് തോന്നുമേ.
ഐഹികപാരത്രികത്തിന്നു ഹേതുവാം
ദേഹമിതു നരജന്മമറികെടോ!
സർവ്വകർമ്മങ്ങളുമാത്മസുഖത്തിനായ്
നിർവ്വഹിക്കുന്നു സകലജനങ്ങളും
നിഷ്ഫലകർമ്മങ്ങൾ മറ്റു കർമ്മങ്ങളും
ജന്മികൾ ചെയ്യപ്പോരുന്നു നിവൃത്ത്യർത്ഥം
ആയതുകൊണ്ടു ഞാൻ കർമ്മനിവൃത്തനായ്
ചേതനാത്മം സുഖം പൂണ്ടിരിക്കുന്നിതേ.
കർമ്മനിവൃത്തിയാകുന്നതാത്മസുഖം.

കർമ്മസുഖങ്ങൾ മനോഭ്രമം സ്വപ്നവൽ
സ്വപ്നതുല്യങ്ങളാം കാമസുഖേച്ഛയാൽ
മഗ്നനായ്പ്പോമറിയാതെയാത്മസുഖം.
ഏറ്റം ക്ഷണികം വിഷയകർമ്മസുഖം
മുറ്റുമുറവേടത്തു സത്തായ് സുഖിപ്പതു.
നിത്യമല്ലാതെ സുഖസിദ്ധികൈവരാ
മിഥ്യയാകും മൃഗതൃഷ്ണാജലമെന്നു
നിശ്ചയിച്ചായതു ചെന്നു കുടിപ്പതി-
നിച്ഛിച്ചു വാഴും മൃഗങ്ങൾ പോലെ ഭ്രമം,
ദൈവവശാൽ വന്ന ദേഹമിതുകൊണ്ടു
നിർവ്വിഷയാത്മസുഖം ഭുജിച്ചീടുവാൻ
നിർവ്വഹിക്കുന്നു സമസ്തജനങ്ങളും
ആത്മികദൈവികഭൗതികതാപത്തി-
ലാത്മഭാവപ്പെട്ടിരിക്കുന്ന മർത്ത്യന്റെ
അർത്ഥപുത്രാദി സമസ്തങ്ങളെക്കൊണ്ടും
അർത്ഥമെന്തോന്നെന്നു ചിന്തിച്ചിരിപ്പു ഞാൻ.
ഇന്ദ്രിയനിഗ്രഹമന്യരാഗാതിയാൽ
ഛന്നലോഭം നിദ്രപോലും ഭജിക്കാതെ
സർവ്വദാ സന്ദേഹവുമവിശ്വാസവും
സർവ്വദാ ദുഃഖമേയുള്ളു ധനികർക്കു
രാജചോരാഗ്നിസ്വജനപശുപക്ഷി
യാചകകാലഭേദാദികൾ തന്നാലും
പ്രാണനെക്കാളും പ്രിയമർത്ഥമായതു
മൂലമനേകമനർത്ഥം നരന്മാർക്കും
ആകയാൽ പ്രാണാർത്ഥമെല്ലാമുപേക്ഷിച്ചു
ബോധികളായ വിദ്വാന്മാർ വസിക്കുന്നു.
വണ്ടു പെരുമ്പാമ്പു രണ്ടു പേർ തന്നെയും
കണ്ടവർവൃത്തിയും ജ്ഞാനികൾ വൃത്തിയും
ചിത്തേ വിചാരിച്ചിനിക്കു വൈരാഗ്യവു-
മിത്തരം വന്നിതവർമമ സൽഗുരു
പുഷ്പത്തിനുള്ള മധു മധുപനെട്ടു-
ത്തുൾപ്രേമമോടന്യപുഷ്പത്തിൽ വെച്ചിട്ടു;
ഒക്കെയും കൂട്ടി ഭുജിക്കാമതെന്നോർത്തു
വെക്കമേ മറ്റന്യപുഷ്പേ ഗമിച്ചീടു-
മപ്പൊഴുതന്യമധുപൻ വിരവോടു-
മുൾപ്രേമമോടുണ്ടു പോകും മധുവിനെ.
ഇത്തരം പോലെ മനുഷ്യരെല്ലാവരും
വിത്താദികൾ പ്രയാസപ്പെട്ടു നേടിവെ-
ച്ചന്യജനം പറിച്ചിടും പലവഴി
പിന്നെയും ദുഃഖിക്കതന്നേ ഫലം നൂണാം.
എന്നതുപോലെ പ്രവൃത്തിയാത്മസുഖം
വന്നീടുവാൻ പല യത്നങ്ങൾ ചെയ്യുന്നു.
അജ്ഞാനമൂലം സുഖമറിയായ്കയാൽ
വിജ്ഞാനമെന്യേ പ്രയത്നപ്പെടുന്നിതു.
ആയതുകൊണ്ടു ഭോഗാർത്ഥപ്രയത്നങ്ങൾ
ചെയ്തതു പോതും നിവൃത്തിയാത്മസുഖം
വൃത്തിപ്രവൃത്തിയാൽ രക്ഷിക്കവേണ്ടതി-

നെത്തുവാനുള്ള തെത്തും പോകയില്ലവ.
ഭീമമാകും പെരുമ്പാമ്പുകിടക്കുന്നി-
താമോദമോടു ഭോഗങ്ങൾ ഭുജിക്കുന്നു
അല്പമായും ബഹുവായും ദിവാനിശ-
മെപ്പൊഴെന്നാലുമവമാനമാന്യേന
ഏതുപ്രകാരത്തിലെങ്കിലതൊക്കെയു-
മുൾപ്രേമമോടു സുഖിച്ചുവസിക്കുന്നു.
പട്ടു, മരവുരി, തോലൊടു വസ്ത്രങ്ങൾ
ഇഷ്ടമേതെങ്കിലും കിട്ടിയാൽ സൌഖ്യമാം;
പ്രാസാദമെത്തമേലൊട്ടു നിലത്തുമാം
ഭസ്മത്തിലുമാമൊരു നാൾ കുശയിലും,
സ്നാനവിഭൂഷണാലങ്കാരമായ്ക്കൊണ്ടു
മാനമോടെ രഥയാനമോരോന്നിലും
ഒത്തു നടന്നു, മീവണ്ണമോരോതരം.
പൂജ്യമോദം നമസ്കാരം തിരസ്കാരം
നിന്ദാസ്തുതികളിവയൊന്നുമില്ലാത-
തെന്നേരവും പരമാത്മാവിലൈക്യത്തെ
ഇച്ഛിച്ചു പോരുന്നു; ഭേദമുദിക്കുമ്പോ-
ളിച്ഛാദി സർവ്വും മാനസേ യർപ്പിച്ചു
ഈശൻ വിരാട്ടിങ്കൽ ഹോമിപ്പതുമന്നം
വൈകാരികനാം വിരാട്ടിനെ മായയിൽ
വൈകാരമായയേയാത്മാനുഭൂതിയിൽ
ഹോമിച്ചു, കായാദ്യലങ്കാരമൊക്കവെ
ഹോമിച്ചു നിർഗ്ഗുണാത്മാവിൽ സമസ്തവും,
നിർഗ്ഗുണാതീതമായുള്ള സുഖത്തോടു
നിർമ്മിക്കുന്നു സുഖാത്മാവതായി ഞാൻ.
ഏതയും ഗ്രൂഢം മമ സുഖമാമിതു
മുക്തമായി ഭവാൻ തന്നോടിതൊക്കെയും,
ഭക്തപ്രവരരിൽ മുമ്പനല്ലോ ഭവാൻ
മുക്തിസുഖത്തിൽ പരമില്ല മറ്റൊന്നും;
ഇത്തരം മാമുനി ചൊന്നതു കേൾക്കയാൽ
ഭക്തനാം പ്രഹ്ലാദനാനന്ദചിത്തനായ്
വന്ദിച്ചു പൂജിച്ചു മാമുനി തന്നെയും
നന്നായ്ത്തൊഴുതമാത്യന്മാരുമായുന്നു
തന്നുടെ മന്ദിരം പുക്കു വസിച്ചിതു.
"കർമ്മികളായിട്ടിരിക്കും ഗൃഹസ്ഥർക്കും
നിർമ്മലഭക്തി വരുവാനരുൾ ചെയ്ക."
എന്നതു കേട്ടു പറഞ്ഞു മുനീന്ദ്രനും
മന്നവനായ ധർമ്മാത്മജനോടിദം;
"നല്ല കർമ്മങ്ങൾ ചെയ്തെല്ലാം ഭഗവാങ്കൽ
നല്ലവണ്ണം സമർപ്പിക്ക ഗൃഹസ്ഥന്മാർ.
സജ്ജനഭക്തനായീശ്വരസല്ക്കഥ
യജ്ഞാത്മാ കേൾക്കകേൾപ്പിക്ക ഭക്തിയും.
പുത്രദാരാദികളർത്ഥ വസ്തുക്കൾ
നിത്യമല്ലെന്നറിഞ്ഞാശു വൈരാഗ്യവും
മിഥ്യയായീടും പ്രപഞ്ചം സമസ്തവും
നിത്യനാകും ഭഗവന്മായയാലെന്നും
സൃഷ്ടിസ്ഥിതിലയഹേതുക്കളും പിന്നെ
കഷ്ടശിഷ്ടങ്ങളിഹപരവൈരാഗ്യം
ഇച്ചൊന്നതെല്ലാം ഭഗവൽക്കഥകളെ
ഇച്ഛയാ കേൾക്കിലറിവു ഭവിക്കുന്നു.
സർവ്വകർമ്മങ്ങളും ഭക്ത്യാ ഭഗവാങ്കൽ
ചൊല്ലോടു നന്നായ് സമർപ്പിക്കയും പിന്നെ
ഹോമിക്കുമഗ്നി ഭഗവാൻ മുഖമെന്നി-
താമോദമോടു ഞങ്ങൾക്കുള്ള ശക്തിയും
തക്കവാറേ യജ്ഞദാനാദി കർമ്മങ്ങൾ
ഒക്കെ വിധിപോലെ ചെയ്തു സമർപ്പിക്ക.
ബ്രാഹ്മണൻ തൻമുഖം ക്ഷേത്രജ്ഞനാം പര-
മാത്മാവു തന്റെ മുഖമെന്നു കല്പിച്ചും
സർവ്വമുഖങ്ങളുമീശ്വരനെന്നതും
സർവ്വവും ക്ഷേത്രജ്ഞനാം പരമാത്മാവു
വേറേയല്ലെന്നു നിനച്ചു കർമ്മങ്ങളും
നേരോടെ ചെയ്തു സമർപ്പിച്ചു മാത്മനി,
പിന്നെ വിശേഷമാസം പക്ഷവും ദിനം
പിന്നെസ്സമയമൃതുവയനങ്ങളും
കാലങ്ങളെന്നിവ നോക്കി വിധിപോലെ
കാലധർമ്മം പരമാത്മങ്കലർപ്പിക്ക-
പുണ്യസമയം വെറുതേ കളയാതെ
പുണ്യകർമ്മങ്ങൾ ഭഗവാങ്കലർപ്പിക്ക
മുഖ്യകാലം മുഖ്യക്ഷേത്രം ഗിരിനദി
മുഖ്യതീർത്ഥം മുഖ്യരാജ്യം സ്വദേശവും
തന്നുടെ പത്തനം മറ്റും ശുഭസ്ഥലം
തന്നിലിരുന്നു യജ്ഞങ്ങൾ ചെയ്യേണമേ!
യജ്ഞമനേകവിധമെന്നിരിക്കിലും
യജ്ഞങ്ങളഞ്ചുവിധത്തിലടങ്ങുമേ
മാനുഷ്യവും പൈത്രഭൌതദൈവം ബ്രാഹ്മ-
മെന്നിവയഞ്ചിൽ മുഖ്യം ജ്ഞാനയജ്ഞമാം;
ജ്ഞാനയജ്ഞം ബ്രഹ്മയജ്ഞമെന്നാകുന്നു,
ജ്ഞാനേന മുക്തിസിദ്ധ്യർത്ഥം സമസ്തവും,
യജ്ഞങ്ങൾ ചെയ്തു ഭഗവാങ്കലർപ്പിക്ക
അജ്ഞാനനാശനത്തിന്നതു വേണമേ.
സജ്ജനദർശനമെപ്പോഴതു നേരം
യജ്ഞസമയം സകലശുഭം തന്നെ
ജ്ഞാനികൾ വാഴും സ്ഥലത്തു സർവ്വക്ഷേത്ര
നാനാവിശേഷതീർത്ഥങ്ങൾ ഗുണങ്ങളും
ശ്രീഭഗവാനും വിരിഞ്ചൻ ശിവൻ മറ്റു
ദേവാദിമാമുനിമാരുമിരിക്കുമേ.
സർവ്വചരാചരഭൂതാദിയൊക്കെയും
കേവലം ജ്ഞാനിയെന്നോർത്തു ബ്രഹ്മാർപ്പണം
സർവ്വകർമ്മങ്ങളും ചെയ്ക ഗൃഹസ്ഥന്മാർ,
സർവ്വം ഫലമായ്പ്പരുമെന്നു നിർണ്ണയം.
സർവ്വകർമ്മം മഹാവിഷ്ണുഭഗവാനാൽ;
വിഷ്ണുഭഗവാങ്കലർപ്പിക്കയും ചെയ്ക.
അഗ്രപൂജസ്സു ദേവർഷി മഹർഷിക-

ളുഗ്രന്ഥംജ്ഞാനിയിലാത്മാവിലുംകൊള്ളാം.
സൽഗുരുവിങ്കലുംനാനാത്ഥവുമിവ
നിൎഗ്ഗുണാത്മാസവ്വമെന്നുംസമൎപ്പിക്ക
അച്യുതൻതങ്കൽസമസ്തംസമൎപ്പിക്ക
നിശ്ചയംസവ്വാത്മകനിവന്താനല്ലോ.
വൃക്ഷമൂലേവളംവെള്ളവുംചേൎക്കിലോ
വൃക്ഷംസമസ്തംതെളിഞ്ഞുസഫലമാം.
ആകയാൽസജ്ജനപൂൎവ്വാച്ചനത്തിന്റെ
മീതേമററില്ലസകലംഫലിക്കുമേ.
മൃച്ഛിലാദ്യപ്രതിമാദിയിൽപൂജിക്കിൽ
സിദ്ധിക്കയില്ലമുക്തിയൊരുവക്കുമേ
ഓരോപ്രതിഷ്ഠയിലൎപ്പിപ്പതൊക്കെയും
ഓരോരോദേവേശ്വരന്മാരിലാമല്ലോ
ശ്രാദ്ധകാലേപശുഹിംസയരുതല്ലോ
ശ്രദ്ധയാസൽഗുരു,തന്റെസജ്ജനങ്ങൾ
എന്നിവരിൽഭഗവാങ്കലുംജ്ഞാനികൾ
തന്നിലുമഗൌരസമൎപ്പണംചെയ്കയും;
ഇങ്ങിനെചെയ്യുംഗൃഹസ്ഥാശ്രമികൾക്കു
മംഗലജ്ഞാനംലഭിക്കയെന്നീയത്ഥം
നാലുയുഗത്തിലുംനാലുവിധമായി
കാലാത്മകനെയജിക്കയുംവേണമേ.
ധ്യാനംകൃതയുഗേയജ്ഞമാംത്രേതയിൽ
പിന്നെദ്വാപരംതന്നിലാമച്ചനം
കീത്തനമല്ലോകലിയിൽവേണ്ടുന്നതു
ആത്തിവിനാശനസേവകളിങ്ങിനെ
സന്ന്യാസിതന്നുടെധമ്മംശമദമ-
മന്യാത്മഭാവംനിനയ്ക്കരുതൊട്ടുമേ.
ജ്ഞാനസമ്പന്നനായ്സവ്വധമ്മങ്ങൾതൻ
ജ്ഞാനമുണ്ടാകയുംവേണമേമുമ്പിനാൽ.
ധമ്മവിധമ്മപരധമ്മവുംപിന്നെ
നന്നായുപധമ്മശബ്ദവിധമ്മവും.
എന്നിവനാലിൽമുന്നേതുധമ്മമിതി-
നന്യമായുള്ളതാകുന്നവിധമ്മവും
അന്യവസ്തുക്കളിൽനിന്നുപരന്മാരിൽ
നിന്നറിയുന്നതാകുന്നുപരധമ്മം.
തന്നുടെബുദ്ധിയാൽശാസ്ത്രാത്ഥജ്ഞാനങ്ങൾ
നന്നായറിയുന്നതാമുപധമ്മവും.
താൻപറയുന്നതുസാധിക്കവേണമെ-
ന്നപ്പോഴുസിദ്ധാന്തംശബ്ദവിധമ്മമാം.
ഇങ്ങിനെധമ്മങ്ങളെല്ലാമറിഞ്ഞിട്ടു
മംഗലാത്മാവായ്ഭവിക്കസന്ന്യാസവാൻ.
ജീവാത്മഭേദംപരമാത്മഭേദവും
കേവലംനന്നായ്വിചാരിച്ചറിഞ്ഞിട്ടു
നിൎഗ്ഗുണാത്മാവിങ്കലൈക്യംമനസ്സിന-
ങ്ങെപ്പോഴുമംഗീകരിച്ചിരുന്നീടണം.
തൃഷ്ണാത്രിഗുണമയങ്ങളാമേഷണം
വിഷ്ണുഭക്ത്യാകളയുന്നവിദ്വജ്ജനം.

നാരായണഭക്തിയില്ലാതവരുടെ
വൈരാഗ്യസവ്വകമ്മങ്ങളുംനിഷ്ഫലം.
അനയ്ക്കുസ്നാനത്തിനാലെന്തുശുദ്ധിയും
സ്നാനസുഖംപാംസുകൊണ്ടവരുദ്ധം.
കാരണാത്മാവാമരൂപനാംവിഷ്ണുവേ
പ്പാരിൽനരനെന്നറിയുന്നമൂഢരും
നിത്യംനിയാമാദികൊണ്ടുഷഡ്വൎഗ്ഗത്തെ
മിഥ്യയാക്കിത്തെളിയുന്നവിജ്ഞാനികൾ.
കായയാവന്നസംസാരഭേദങ്ങളും
മായാദിസവ്വുംസത്യമെന്നോരോന്നായ്
ചൊല്ലുന്നപൂവ്വശാസ്ത്രപടലങ്ങളെ
നിന്ദാമനത്ഥമെന്നോത്തിവയൊക്കെയും
സത്യമല്ലെന്നുത്യജിച്ചുവൈരാഗ്യത്താൽ
നിത്യമാമാത്മയോഗത്തെധരിക്കുന്നു.
ഇങ്ങിനെയുള്ളവൻചെന്നുവിവിക്തമാം
മംഗലദേശംപ്രവേശിച്ചുഭിക്ഷുവായ്
ഭിക്ഷാന്നമാത്രേണവൃത്തിയുംരക്ഷിച്ചു
ശിക്ഷയാശുദ്ധസ്ഥലത്തിൽവീരാസനം
കൈക്കൊണ്ടുകായംനിവന്നിരുന്നൻപോടു
മുഖ്യമാംപ്രാണായാമംചെയ്തുരേചക
പൂരകകുംഭകമെന്നിവറെറക്കൊണ്ടു
നേരെനിത്തിമനഃകാമാദിയൊക്കെയും
ത്യക്ത്വാപി,നാസാപുടദ്വയാഗ്രേദൃഷ്ടി
നിത്തിമനസ്സന്യദിക്കിനുപോകാതെ
ഉൾക്കമലത്തിൽനിത്തുന്നുപ്രജ്ഞാനത്തെ
ഇക്രമംബ്രഹ്മണിചേക്കുന്നുജ്ഞാനത്തെ
ഇങ്ങിനെയഭ്യസിച്ചീടുന്നയോഗികൾ
മംഗലമുക്തിചേരുന്നകാലാന്തരാൽ
വഹ്നികാഷ്ഠത്തെദഹിച്ചുടൻമുക്തനായ്
ഭിന്നമഭിന്നവുമാകാത്തതുപോലെ,
മുന്നമേചൊല്ലിയയോഗിക്കുമോക്ഷമി-
തെന്യേപുനജ്ജന്മമുണ്ടാകയുമില്ല.
മുന്നമേസന്ത്യജിച്ചോരൈഹികപരം
പിന്നെവന്യാശനമൂത്രപുരീഷവൽ,
ഇച്ഛിക്കയില്ലബുധനായിരിപ്പവൻ
നിശ്ചയിക്കുന്നിതാത്മാവായരൂപമായ്
ആത്മാവുതന്നെദേഹാദീന്ദ്രിയങ്ങളാ-
യാത്മനിയജ്ഞാനികളറിയുന്നിതു.
കമ്മംകഴിഞ്ഞുഗൃഹസ്ഥാശ്രമംപോലെ
നിമ്മലബ്രഹ്മചയ്യംവിട്ടവൻപോലും
വാനപ്രസ്ഥാശ്രമചിന്തനംചെയ്യുമോ
ശാന്തയതിക്കെന്തുതുഷ്ടിദേഹേന്ദ്രിയേ
ഇത്തരംചിന്തിച്ചുസവ്വവണ്ണാശ്രമ-
മസ്ഥിരംമായയാതോന്നുന്നുമൂഢതാ
എന്നറിഞ്ഞങ്ങിനെസവ്വവിരക്തനായ്
ധന്യനാംയോഗിശരീരത്തിലിച്ഛയാ;
ആത്മാവിനെയറിഞ്ഞീടുംജനങ്ങളും

ആത്മദേഹം ഭരിച്ചീടുന്നതെന്തിനാൽ?
ദേഹമാകും രഥം വാജികളിന്ദ്രിയ-
മാഹന്ത! മാനസമായതു വാഗ്ഗുകൾ;
പഞ്ചതന്മാത്രകൾ തേർവീഥി, സാരഥി
ചഞ്ചലമില്ലാത ബുദ്ധിയാകുന്നതും.
പ്രാണങ്ങളക്ഷമാം ധർമ്മാധർമ്മങ്ങളും
കാണുക തേരതുളായ, തഭിമാനം
തേരാളിയായതു ജീവൻ ധനുസ്സതു-
മായാസമാം പ്രണവം ശരമാകുന്നു.
ബ്രഹ്മമാകുന്നതു ലക്ഷ്യമെന്നാകയാൽ
ബ്രഹ്മലക്ഷ്യത്തോടു ചേർന്നതു മുക്തിയും,
മുക്തിക്കു വിഘ്നം വരുത്തുവാനായുള്ള
ശത്രുക്കൾ രാഗാദ്യഭിമാനവൃത്തികൾ.
ശത്രുക്കളെ ജ്ജയിപ്പാനുള്ള മുഖ്യന്മാർ
ശക്തിയാം സാത്വികവൃത്തികളാകുന്നു.
സാത്വികരാം ശമാദ്യന്മാർ പലപ്പൊഴും
ശത്രുക്കളെ ജ്ജയിപ്പാൻ തുനിയും വിധൌ
സാത്വികമാം ഗുണദേഹരഥം വന്നു
സിദ്ധിക്കുമല്ലോ ഭഗവദനുഗ്രഹാൽ.
ഭക്തിയാകും ബലം ജ്ഞാനമാം വാളിനാൽ
ശത്രുക്കളെ വെന്നു സ്വസ്ഥാത്മരാജ്യത്തിൽ
പുക്കു സുഖിക്കാമതല്ലായ്കിൽ തന്നിൽ
പുക്കു വിഷയദസ്യുക്കൾ ശത്രുക്കളായ്
കൂടി വലിച്ചന്ധകൂപസംസാരത്തിൽ
ചാടിക്കുമല്ലോ രഥത്തോടു കൂടവേ.
കള്ളരായുള്ള വിഷയരാഗാദിക-
ളുള്ളിൽ കടന്നു വശത്താക്കുമാത്മാവെ
കള്ളരെ തള്ളിപ്പുറത്താക്കി രക്ഷിപ്പാ-
നുള്ള ബലം ഭക്തി ജ്ഞാനമാം വാളുമായ്.
കള്ളവിഷയങ്ങളെ ക്കളയുന്നിതു
ഭാരതഖണ്ഡവും മാനുഷജന്മവും
നാരായണനാം നരകവിനാശനം
വേദശാസ്ത്രങ്ങൾ വിവിധമാകുന്നിതു
ഭേദം പറയും പ്രവൃത്തിയൊന്നന്യത്ത്
ഭേദം ത്യജിപ്പാൻ നിവൃത്തിശാസ്ത്രമെന്നു
വേദങ്ങൾ രണ്ടു വിധമാകുമിങ്ങിനെ
ഹിംസ ചെയ്യുന്നു ദ്രവ്യകാമമോഹവും
ദർശവും ശാന്തിമാസോപവാസം പിന്നെ
നന്നു ചാതുർമ്മാസ്യം സോമയാഗം പിന്നെ
നന്നായശ്വമേധഹോമവും ക്ഷേത്രവും
ആരാമകൂപതടാകാദികൊണ്ടുമ-
ങ്ങോരോ വിധം ജീവഭോഗസുഖത്തിനാ-
യേവം പറയുന്നതെല്ലാം പ്രവൃത്തിയി-
ന്നേവം നിവൃത്തിശാസ്ത്രത്തെ പ്പറയുന്നു.
ഇന്ദ്രിയപ്രാണാദധിഷ്ഠാനദേവകൾ
പിന്നെ ജീവേശ്വരവൈകാരികത്തെയും
ഓങ്കാരവിന്ദുനാദമ്മഹാപ്രാണനും

ശങ്കയെന്യേ ജ്ഞാനദീപേ സമർപ്പിക്ക.
പിന്നെയും പൂർവ്വാപരങ്ങൾ വർണ്ണങ്ങളായ്
നിന്നീടുമക്ഷരാദ്യങ്ങൾ സമസ്തവും
ഓങ്കാരമാത്രയിലോങ്കാരവിന്ദുവിൽ
വിന്ദുനാദത്തിങ്കൽ നാദവും പ്രാണങ്കൽ
പ്രാണൻ മഹാപ്രാണമേവമഗ്നിഃ പുനഃ
സോമനിൽ സോമനും സൂര്യങ്കലും സന്ധ്യ
ഏവമെല്ലാം ഗുണങ്ങൾ വിരാട്ടിങ്കലും
കേവലാത്മാവായതു സ്മൃതിലൊക്കയും
നന്നായ് സമർപ്പണം ചെയ്യുന്നതു തന്നെ
ദേവായനം നിവൃത്തിശാസ്ത്രമെന്നതും.
ദേവായനത്തെയറിയുന്ന വിദ്വാന്മാർ
ധൂമമാർഗ്ഗമിതെന്നായി ത്യജിച്ചീടും,
ദീപമാർഗ്ഗം ജ്ഞാനകാണ്ഡം ഗ്രഹിക്കുന്നു.
ആദ്യന്തമില്ലാതനാമയമായ്ക്കൊണ്ടു
വേദ്യമല്ലാത പരം പരബ്രഹ്മം
ജ്യോതിസ്സുകൾക്കു പ്രധാനമാകുന്നതു
ചേതസി കണ്ടു തെളിഞ്ഞിരിക്കുന്നവർ.
തന്നുടെയാത്മനി നാനാപദാർത്ഥ-
മെന്നുള്ള മായാവികാരദ്വൈതഭ്രമം
തോന്നുകയില്ല സുഖാത്മന്യദ്വൈതങ്ങൾ
തോന്നുന്നതുണ്ടെന്നു മൂന്നു വിധമല്ലോ
ദ്രവ്യാദ്വൈതം ക്രിയാദ്വൈതവും പിന്നേതു
ഭാവാദ്വൈതമതിൽ താനെന്നു തോന്നീട്ടു
നിൽക്കുന്നതിനെ ഭാവാദ്വൈതമെന്നതും
വാക്കും മനസ്സും ശരീരമാദ്യങ്ങളാ-
യൊക്കെ പരബ്രഹ്മമായതിലർപ്പിക്ക
ഇച്ചെയ്യതു താൻ ക്രിയാദ്വൈതമായതു;
പുത്രമിത്രാത്മകളത്രമിത്യാദിയിൽ
നിത്യചിത്തം ദ്രവ്യാദ്വൈതമെന്നാകുന്നു,
ഇച്ചൊന്ന മൂന്നദ്വൈതങ്ങൾ സമസ്തവും
വിദ്വാൻ ഗുണാതീതമായൊരാത്മാവിങ്കൽ.
ലർപ്പിച്ചു നിത്യവും സന്തുഷ്ടനായ്ക്കൊണ്ടു
ചിത്തവും നിർവ്വികാരാത്മാവിലൈക്യത്താൽ
ചിത്തവികാരസംബന്ധമില്ലാത്മനി-
കല്പമുള്ളിത്യാദി ബന്ധഹേതുക്കളാ-
ലില്ല ദുഃഖം ചെരിപ്പിട്ടു നടപ്പോൾക്കു
അന്യമാത്മാ തനിക്കില്ലായ്കയാലോരോ-
ന്നന്യമായുള്ള തന്നിത്യമസദ്വസ്തു-
ബ്രഹ്മപ്രളയേ ജീവാത്മാക്കൾ വാസനാ
ബ്രഹ്മണി ലീനയായ് നില്ക്കുമനാദിയായ്
ബ്രഹ്മൈവാഹമെന്നതുമീശോഹം ജീവോഹം
കല്മഷാകാരദേഹോഹമെന്നിങ്ങിനെ,
നന്നായ് നിനച്ചിരിക്കുന്ന മനസ്സിനെ
ചൊല്ലുമനാദ്യവിദ്യാമായയെന്നതും
നിർഗ്ഗുണാത്മാവംഗമെന്നുള്ള വിദ്യയാ
നിർഗ്ഗമിച്ചീടുമവിദ്യയും മായയും.

അകയാൽജ്ജീവന്മുക്തിവരുവാനാ-
യേകമാംവിദ്യാത്ഥസിദ്ധിവരുത്തുവാൻ
വണ്ണഭേദംമഹാശക്തിയുംകല്പിച്ചു;
നിണ്ണയംഭക്തിയുറപ്പതിനാകുന്നു
നല്ലനിയമവുംകാലദേശങ്ങളും
നല്ലകമ്മങ്ങൾചെയ്തപ്പിക്കസജ്ജനേ;
നിഷ്കാമകമ്മവുംചെയ്തമഹല്പദേ
യൊക്കെസമപ്പിക്കവേണംഗൃഹസ്ഥന്മാർ.
എന്നതുകൊണ്ടുദേഹാഭിമാനംപോയി
വന്നുകൂട്ടംനല്ലസജ്ജനസംസഗ്ഗം
ആയതിനത്രേഗൃഹസ്ഥാശ്രമമിതി
കായാത്മബുദ്ധിശൂദ്രനെന്നുചൊല്ലുന്നു.
ബ്രഹ്മചയ്യൻവൈശ്യൻജീവോഹഭാവമാം
സജ്ജനസംഗമംകൊണ്ടുസൽഭക്തിയും
അജ്ഞാനാത്മാബുദ്ധിസൽഗുരുലാഭവും
സല്ക്കഥാശ്രാവണംപിന്നെമനനാദി
യുൾക്കാമ്പിലാത്മാവിൽഭക്തിവിവേകവും
വന്നുകൂട്ടംവിദ്യയാസൽഗുണങ്ങളു-
മെന്നതിനായ്ബ്രഹ്മചയ്യനിയമനം.
ബ്രഹ്മചയ്യത്തിനാൽജ്ജീവോഹവുംപോകും.
വിദ്യാവിചാരമാംബ്രഹ്മചയ്യേനിന്നു
സദ്യോഭവിക്കുംശമദമാദ്യങ്ങളും
വൈരാഗ്യവുംപ്രപഞ്ചത്തിലനിച്ഛയും
വേദാദിസവ്വംമനോനാശനത്തോളം
ആയതുകൊണ്ടുബ്രഹ്മാത്മാനുസന്ധാനം
ന്യായമാകുന്നതുവാനപ്രസ്ഥാശ്രമം.
വാനപ്രസ്ഥംബ്രഹ്മചിന്തനമാംതപം
ആയതുക്ഷത്രിയനെന്നുചൊല്ലുന്നിതു
ഈശ്വരോഹത്വവുംപോകുംതപസ്സിനാൽ
വിശ്വസിക്കുംപരമാത്മാവിതേകമായ്
പിന്നെയാത്മാവുമനാത്മാവുമെന്നുള്ള
ഭിന്നതകൊണ്ടുവിചാരിച്ചുബ്രഹ്മമായ്
താനെന്നറിയുന്നുബ്രാഹ്മണനാമവൻ
ആത്മാവിനെനിൎഗ്ഗുണാത്മാവതായ്ക്കണ്ടു
ആത്മനിഭേദമഭേദസങ്കല്പവും
വിട്ടുകൊള്ളേണമിതുമഹാസന്ന്യാസം:
കഷ്ടബന്ധംപോയിമുക്തിവരുന്നതും.
ബ്രഹ്മമഹമെന്നഭാവമൂലംകൊണ്ടു
ബ്രഹ്മകമ്മങ്ങൾചെയ്തീടുകബ്രാഹ്മണൻ.
ഈശോഹമെന്നതുകൊണ്ടിഹക്ഷത്രിയൻ
ഈശ്വരൻബ്രഹ്മകമ്മങ്ങൾരക്ഷിക്കുക
ജീവോഹമെന്നവ്യാപാരംനിമിത്തമായ്
ജീവനാംവൈശ്യനവ്യാപാരമായ്പുന്നു
ദേഹോഹമെന്നതുകൊണ്ടുള്ളശൂദ്രനും
ദേഹാത്മബുദ്ധികളുമന്നുമവരെ
ശുശ്രൂഷചെയ്കയെന്നിങ്ങിനെചൊല്ലുന്നി-
തിത്രിലോകങ്ങളിൽസമ്മതമിങ്ങിനെ.

ചൊല്ലിയോരാശ്രമമോരോന്നിൽമാനസം
ചെല്ലുന്നനേരമതതിൻഫലപ്രാപ്തി
നാനാവികാരമഹങ്കാരമൊക്കയും
ജ്ഞാനത്തിനാൽതനിക്കില്ലെന്നറിയാതെ,
നിവ്വികാരാത്മാതനിക്കുനാനാഭ്രമം
സവ്വവുംമായയാവന്നുഭവിച്ചിതു,
ഏകനനാലുനാമംവന്നതുകൊണ്ടു-
മേകൻപലതായ്ഭവിച്ചതില്ലെന്തുമേ.
ദേഹോഹംജീവോഹമീശോഹംബ്രഹ്മോഹ-
മാഹന്ത!നിൎഗ്ഗുണാത്മാവിലില്ലൊന്നുമേ.
ബ്രഹ്മസ്വഭാവമാകുന്നുപോൽമായയും
ബ്രഹ്മത്തിനില്ലസ്വഭാവങ്ങളൊന്നുമേ.
സൂയ്യസ്വഭാവമാകുന്നിതുരശ്മികൾ
സൂയ്യനില്ലെങ്കിലോരശ്മികൾനിഷ്ഫലം.
രശ്മിയില്ലെന്നാകിൽസൂയ്യനുമില്ലല്ലോ
രശ്മിയുംസൂയ്യനുംരണ്ടില്ലനിണ്ണയം.
ബ്രഹ്മംരവി;രശ്മിയായതുമായയും;
ഉഷ്ണസ്വഭാവംത്യജിപ്പില്ലവഹ്നിയും,
കൃഷ്ണവർത്മാവെന്ന്യേയുഷ്ണവുമില്ലല്ലോ;
വെല്ലംമധുരഗുണംവിട്ടിരിക്കുമോ?
ഇല്ലമധുരവുംവെല്ലമില്ലെങ്കിലോ
ബ്രഹ്മമൊന്നുണ്ടെന്നിരിക്കുന്നതുകൊണ്ടു
ബ്രഹ്മവികാരഭേദങ്ങൾമായാഭ്രമം.
ബ്രഹ്മംഗുണനിൎഗ്ഗുണാദിഭേദംവിട്ടു
നിമ്മലമെന്നതറിയുന്നതുനേരം
ജ്ഞാനഭ്രമങ്ങളജ്ഞാനഭ്രമങ്ങളും
താനേനശിച്ചുസദാനന്ദപൂണ്ണമാം
ബ്രഹ്മവിഷയമാകുന്നുജ്ഞാനഭ്രമം
കമ്മാദിവിഭ്രമംമായാവിഷയവും
ഏവമറിവതിനായ്ക്കൊണ്ടുഭക്തിയു-
മാവിമ്മുദാമഹാസേവയുംമൂലമായ്
സവ്വജനത്തിനുംമുക്തിവരുമെന്നു
കേവലാത്മാവിലറികെടോമന്നവ!
പണ്ടുപബർഹണഗന്ധവ്വനാമഹം
വണ്ടാർകുഴലിമാരൊത്തുവിമാനത്തിൽ
കണ്ടഭോഗങ്ങളനുഭവിച്ചങ്ങിനെ
കൊണ്ടാടിവാഴുന്നകാലംയദൃച്ഛയാ,
കുണ്ഠനായ്പുന്നമല്ലുമ്മദോഷത്തിനാൽ
ഉണ്ടായ്ഭവിച്ചിതുശൂദ്രശരീരവും;
അന്നുഞാൻഭക്ത്യൈകവമൂല്യജനങ്ങളാം
സന്ന്യാസികളെഭജിക്കനിമിത്തമായ്
തുഷ്ട്യാമുനികളിനിക്കുതത്വാത്ഥത്തെ
ക്ലിഷ്ടതപോമുദ്യുപദേശവുംചെയ്തു.
പിന്നെഞാൻബ്രഹ്മാത്മജനായ്ജനിച്ചുകൊ-
ണ്ടിന്നിഹനാരദനായിബ്ഭവിച്ചിതു
ചിത്രംമഹാദർശനത്തിനാൽഭക്തിയാൽ
മത്ത്യക്കുസവ്വംസഫലമെന്നീയത്ഥം

സർവ്വാത്മകനായ്പരബ്രഹ്മമൂർത്തിയായ്-
നിർവ്വാണരൂപനായ്നിശ്ചലാത്മാവായി
വിഷ്ണുവായ്കൃഷ്ണനായ്ത്വൽബന്ധുവായ്ക്കൊണ്ടു
വൃഷ്ണിവംശത്തിൽജനിച്ചഭഗവാന്റെ
ഭക്തനായുള്ള നിനക്കിനിയെന്തൊന്നു
മുക്തിസിദ്ധിപ്പാനിതിന്മീതെയില്ലേതുമൊന്നും
സർവ്വകർമ്മങ്ങളുംകൃഷ്ണങ്കലർപ്പിക്ക
സർവ്വദാചെയ്യേണ്ടുന്നതുനീയെടോ!
എന്നാൽനിനക്കുസകലവുംശ്രേയസ്സായ്
വന്നുകൂട്ടമതിന്നില്ലൊരുസംശയം"
എന്നരുൾചെയ്തമഹാമുനിനാരദൻ,
നന്നായ്തെളിഞ്ഞുതൊഴുതുധർമ്മാത്മജൻ.
നാരദനേവമരുൾചെയ്തതുപോലെ
സാരനാംവ്യാസാത്മജൻപരീക്ഷിത്തിനു
സാമോദമാശുകേൾപ്പിച്ചതുപോലെയ-
ങ്ങാമോദമോടുസൂതൻമുനിമാരൊടും
കേൾപ്പിച്ചപോലെയൊട്ടൊട്ടുപറഞ്ഞുഞാൻ.
കേൾപ്പാനപേക്ഷയുണ്ടെങ്കിലിന്നുംചൊല്ലാം.
ഇത്ഥംപറഞ്ഞടങ്ങീകിളിപ്പൈതലും
ചിത്തമാനന്ദിച്ചിരുന്നിതെല്ലാവരും.

ഇതി ശ്രീമഹാഭാഗവതേ പുരാണോത്തമേ
സൂതശൌനക സംവാദേ സപ്തമ
സ്കന്ധം സമാപ്തം.

—:0:—

# അഷ്ടമസ്കന്ധം.

"ശാരീരത്നംതേടുമാദരാമൽശുഭശീലേ!
ശാരികാകുലവരബാലികേ!വരികിരി
പാരാതെപയഃപാനംചെയ്തുചെയ്തലസാതെ
കാരുണ്യാലയൻചരിതാമൃതമിനിയുംനീ
ശേഷമെന്തതുപറഞ്ഞീടെടോ!മടിയാതെ
ദോഷമില്ലതുകൊണ്ടൊന്നേതുമേവന്നീടുവാൻ.
ദൂഷണംചിലർപറഞ്ഞീടുകിലതുമൊരു
ഭൂഷണമത്രേട്ടരിതങ്ങളുംതാനേനീങ്ങും.
കേവലംപറകെ"ന്നുകേട്ടവൾചുരുക്കമൊ-
യാവോളംഭക്ത്യാപറഞ്ഞീടിനാൾമന്ദംമന്ദം.
"മുഖ്യമാംകഥാമൃതമിങ്ങിനെചൊല്ലീടുവാ-
നൾക്കാമ്പിൽനിരൂപിച്ചാലെത്രയുംമടിയാകും
വ്യക്തമായേവംപറഞ്ഞീടായ്കിലെന്നൊല്ലോലെ
മർത്ത്യന്മാർക്കറിവാനുംസാദ്ധ്യമല്ലെന്നാലിപ്പോൾ.
മറെറാരുദോഷംമൂഢരൊന്നിനുമുണ്ടാകാതെ
മുററുമാകുന്നതെല്ലാമൊട്ടൊട്ടുചൊല്ലാമല്ലോ.
സപ്തമസ്കന്ധാന്തനാലൂതികൾചൊല്ലപ്പെട്ടു
ചിത്താനന്ദത്തോടുപൂണ്ടുശൌനകൻചോദ്യംചെയ്തു
സൂതനോടനന്തരം"മെന്തുശ്രീശുകൻവിഷ്ണു
രാതനോടറിയിച്ചതാശു?ചൊല്ലെടോ!സഖേ!
ഭവതാംമുഖാബ്ജമദ്ധ്യച്യുതകഥാമൃത
മവധികൂടാതൊരുസുഖസാധനംകേട്ടാൽ
മതിയായ്വരുന്നതല്ലനിശംകേട്ടാവൂതെ-
ന്നതുമാനസേമമനടനംചെയ്തീടുന്നു.
പറകപറകെ"ന്നുകേട്ടുടൻചരാചര-
ഗുരുവന്ദനംചെയ്തുമനസാ,ചൊല്ലീടിനാൻ:—

### മന്വന്തരങ്ങൾ.

"കേട്ടുകൊണ്ടാലുംമന്വന്തരങ്ങൾചൊല്ലീടുന്നു
വാട്ടമെന്നിയേചെറുതഷ്ടമസ്കന്ധത്താലേ.
മനുവുംമനുപുത്രന്മാരുമിന്ദ്രനുംസുര
ഗണവുമഥസപ്തർഷികൾതത്ഭേദങ്ങളും
ഭഗവദവതാരചരിത്രങ്ങളുമാറു
വകയാകുന്നുധർമ്മാശ്രയമെന്നറിഞ്ഞാലും;
ഇവയൊക്കയുംവിഷ്ണുഭഗവന്മായാമയ-
മിവിടെപ്രപഞ്ചരക്ഷയ്ക്കെന്നുചൊല്ലീടുന്നു.
അവിടെമുന്നംപ്രളയംകഴിഞ്ഞനന്തര-
മവനത്തിനുസഹായംഭവനാംമനുവുള്ളൂ.
തനയന്മാരുംപ്രിയവ്രതനുമുത്താനപാ-
ദനുമിങ്ങിനെപേരാകുന്നവരാകുന്നപോൽ;
യജ്ഞയാമന്മാരിന്ദ്രദേവന്മാർമരീചിമു-
ഖ്യന്മാരാനതപോധനന്മാർസപ്തഋഷികളും
ഭഗവതവതാരമായുള്ള യജ്ഞമൂർത്തി
നിഗമാന്താർത്ഥജ്ഞനാംകപിലാചാര്യൻതാനും
എന്നതിൽകപിലനാമാചാര്യചരിതങ്ങൾ
മുന്നമതൃതീയത്തിലൊട്ടുസംക്ഷേപംചൊന്നേൻ.
യജ്ഞവൃത്താന്തംചെറുതുണ്ടിപ്പോൾചൊല്ലീടുന്നു
സുജ്ഞനാംസ്വായംഭുവൻതാൻപലകാലംരാജ്യം
രക്ഷിച്ചുകഴിഞ്ഞൊടുക്കത്തുതൻതനയന്മാ-
ർക്കൊക്കവേസമർപ്പിച്ചുതാൻതപസ്സിനുപോയാൻ.
കാനനമദ്ധ്യേസമാധിസ്ഥനായിരിക്കുമ്പോൾ
ദാനവരക്ഷസ്സുകൾഭക്ഷിപ്പാനത്യാഗ്രഹാൽ
ചെന്നടുത്തതുകണ്ടുതൽക്ഷണംയമന്മാരോ-
ടൊന്നിച്ചുയജ്ഞൻചെന്നുദൈത്യാദിദുഷ്ടന്മാരെ
കൊന്നുടൻത്രൈലോക്യത്തെരക്ഷിച്ചാൻവഴിപോലെ
മുന്നേവനായമനുകാലമെന്നറിഞ്ഞാലും.
പിന്നേവൻസ്വാരോചിഷനഗ്നിജൻമനുശ്രേഷ്ഠൻ
മനുവരായദ്യുമന്നനുംസുഷേണനുമല്ലോ
ധന്യനായ്മേവുമിന്ദ്രൻരോചനൻതുഷിതാദ്യ-
രന്നുദേവകളൂർജ്ജസ്തംബാദിഋഷികളും
അവിടെദേവശിരസ്സാകിയോരൃഷീന്ദ്രനു
തുഷിതയായഭാര്യതന്നിൽവന്നഖിലേശൻ
വിഭുവെന്നൊരുതിരുനാമവുംധരിച്ചുകൊ-
ണ്ടഭവൽബ്രഹ്മചര്യവ്രതത്തെസ്ഥാപിപ്പാനായ്.
തനിയേമൂന്നാമനുപ്രവരൻപ്രിയവ്രത

തനയനായ്യേവ്ട്ടമുത്തമനെന്നുള്ളവൻ
ഹവനവിജ്ഞയഹോത്രാദ്യന്മാർപുത്രന്മാരു-
മവിടെസത്യജിത്തുമവനീന്ദ്രനുമായാൻ
സത്യന്മാർവേദശ്രുതന്മാരുമങ്ങഥൈവതൽ-
ഭദ്രന്മാരവരെല്ലാംദേവകളാകുന്നതും,
നിത്യമപ്രമദാദിവസിഷ്ഠാത്മജന്മാരാം
സപ്തമാമുനികളെന്നത്രെവചൊല്ലീടുന്നു.
അന്നഖിലേശൻധർമ്മദേവനുസൂനൃതിയിൽ
നന്ദനനായിങ്ങവതീർണ്ണനായ്ചമഞ്ഞുള്ളു
യക്ഷരാക്ഷസാദികൾതമ്മെനിഗ്രഹിച്ചുടൻ
ശിക്ഷിച്ചുധർമ്മത്തോടെരക്ഷിച്ചുജഗത്ത്രയം.
ഉത്തമാനുജനായതാമസന്നാലാമ്മനു-
വുത്തമോത്തമൻപൃഥുമുഖ്യന്മാർപുത്രന്മാർപോൽ
ഹരികൾതുടങ്ങിയുള്ളവർകളമരക-
ളറികത്രിശിഖനാമവനിന്ദ്രനുമായാൻ.
ജ്യോതിർദ്ധാമാദികളാകുന്നതുസപ്തർഷികൾ
ജ്യോതിരാനന്ദസ്വയംധാമാവാമഖിലേശൻ
ഹരിമേധാവിന്നുതദ്ധരണിതന്നിൽചെമ്മേ
ഹരിയായവതരിച്ചുടനേഗജേന്ദ്രനെ
പെരിയനക്രത്തിങ്കൽനിന്നുടനഹോ!പരി-
ഭരണംചെയ്തീടിനാനധുനാഭക്തപ്രിയൻ.
ഹരിയെപ്പോലെഭക്തരക്ഷണംചെയ്വാനൊരു
പുരുഷന്മാരുമില്ലെന്നറികധരാപതേ!
ശുകനീവണ്ണംതെളിഞ്ഞരുൾചെയ്തളവുട-
നകമേഭക്തിവിചാരംകലർന്നവനീശൻ
സുഖമേതെളിഞ്ഞിനിക്കവിടംചുരുക്കാതെ
സകലമരുളിച്ചെയ്യേണമെന്നപേക്ഷിച്ചാൻ.
നൃപതിതന്നോടതുപൊഴുതുമുനീന്ദ്രനു-
മുപദേശിച്ചാനതുചെറുതുഞാനുംചൊല്ലാം.

### ഗജേന്ദ്രമോക്ഷം.

"പണ്ടുപാണ്ഡ്യാധിപതിയാകിയനൃപസുത-
നുണ്ടായാനിന്ദ്രദ്യുമ്നനെന്നുപേരുടയവൻ
കുണ്ഠതയൊഴിഞ്ഞവൻതന്നകമലരിൽവൈ-
കുണ്ഠപാദാബ്ജദ്വന്ദ്വമാശ്രയിച്ചിരിപ്പവൻ.
പിന്നെപ്പോയ്മലയാദ്രിതന്നുടെസാനുസ്ഥലേ
ഖിന്നതകളഞ്ഞീശൻതന്നെധ്യാനിക്കുങ്കാലം,
വന്നിതങ്ങതിലൂടേമാമുനികുംഭോത്ഭവ-
നന്നൊരുദിനംയഥാകാമ്യാർത്ഥമപ്പോൾനൃപൻ
ആത്മനിസമാധിസ്ഥനായിരുന്നതുമൂല-
മാത്മാഭിരാമനെഴുന്നള്ളിയതറിയാതെ
പാർത്തുകണ്ടു "തന്നെധിക്കരിച്ചിളകാതെ
പാർത്ഥിവനിരുന്നാ"നെന്നോർത്ഥമുനീന്ദ്രനും
വാച്ചകോപേനതന്നോടൊന്നുരിയാടാതെക-
ണ്ടാശ്രമാന്തരേവസിക്കുന്നവനിനിമേലിൽ
കാട്ടാനത്തലവനായ്ചമഞ്ഞോന്നേതുമുരി-
യാട്ടമാരോടുംവഹിയായ്കെന്നശാപത്തെയും,
ശീഘ്രമങ്ങരുളിച്ചെയ്തെഴുന്നള്ളീടുമ്പൊഴു-
തുക്കേറുംനൃപഭടന്മാരുണർത്തിച്ചീടിനാർ:
വാർത്തകളെല്ലാംഗ്രഹിച്ചാർത്തനായരചനു-
മാസ്ഥയാപിന്നാലെചെന്നാവോളംതൊഴുതുടൻ
സാക്ഷാലങ്ങവസ്ഥകളെപ്പേരുമറിയിച്ചാൻ
സൂക്ഷ്മമാപ്പരമാർത്ഥംകേട്ടുടനഗസ്ത്യനും
തന്നുള്ളിൽവളർന്നെഴുംകോപവുമടക്കിത്താൻ
മന്നവൻതന്നോടരുൾചെയ്തിതുമന്ദംമന്ദം.
"ഞാനഹോതവമനസ്സംഗതിയറിയാതെ
മാനസകോപംപൂണ്ടുശാപംചെയ്തുപോയ്താൽ;
ദീനവത്സലൻമഹാമായാവൈഭവംതന്നെ
നൂനമെന്നതിന്നിനിനല്ലതുവരുംമേലിൽ
ഖേദിച്ചീടരുതതുചിന്തിച്ചുഭവാനേതും
ഖേദമിങ്ങിനിക്കുള്ളിലാകുന്നുനിരൂപിച്ചാൽ.
കർമ്മദോഷത്താലകപ്പെട്ടശാപത്തിന്നിനി
നിർമ്മലാത്മനാഹരിപാദസേവയാനിത്യം
വന്മദകരികളോടൊന്നിച്ചുനടക്കനീ
ചിന്മയൻപ്രസാദിച്ചുനിന്നെവന്നൊരുകാലം
തൃക്കൈകൾകൊണ്ടുതലോടീടുമന്നപ്പോൾതന്നെ
മുക്തനായ്പരംവിഷ്ണുസാരൂപ്യത്താലെ"ന്നെല്ലാം
ചിത്തതാർതെളിഞ്ഞനുഗ്രഹിച്ചാൻകുംഭോത്ഭവൻ.
മത്തവാരണവേഷമായ്ചമഞ്ഞരചനും,
വിദ്രുതംകാട്ടില്ലൂടനീടിനാൻകാട്ടാനകൾ
കൂട്ടത്തോടൊരുമിച്ചുപോയാനങ്ങൊരുദിക്കിൽ
പുക്കുടൻമരനിരകുത്തിയുംപുഴക്കിയും
മുഷ്കരതരംഞെരിച്ചൊടിച്ചുംചീന്തിത്തിന്നും
തക്കത്തിൽപിടികളെപ്പിടിച്ചുവൃക്ഷാന്തരം
പുക്കുഭോഗിച്ചുംമദപുഷ്കരമൊഴുകിയും
പൃത്ഥ്വീചക്രത്തെക്കുത്തിപ്പൊടിച്ചുങ്ങാരാധിച്ചും
തൽക്ഷണംപാംസുസ്നാനംകൊണ്ടേറ്റംസന്തോഷി-(ച്ചും
പുഷ്കരണികൾപുക്കുകുളിച്ചുകുടിച്ചുമ-
ത്യുഗ്രവേഗേനവനംപുക്കുടൻവിഹരിച്ചും
മുഷ്കരൻവനങ്ങളെല്ലാന്തകർത്തചലങ്ങ-
ളൊക്കെവേകുത്തിപ്പൊടിച്ചങ്ങോടിങ്ങോട്ടുപാഞ്ഞും
സശ്രമംനീളത്തിമർത്തുട്ടപാടോരോദിശി
വിശ്രമതരമതിഭീതിചേർത്തഖിലർക്കും
കാട്ടിൽനിന്നിറങ്ങിവന്നോട്ടമിട്ടുതരം
ധാർഷ്ട്യമുൾക്കൊണ്ടുപ്രജാവൃന്ദത്തിന്നിടേപാഞ്ഞും
കൂട്ടരോടൊരുമിച്ചുംകാനനമകംപുക്കും
വാട്ടമെന്നിയേനാട്ടിലിറങ്ങിപ്പാഞ്ഞുംദ്രുതം
ഭൂപ്രദക്ഷിണവുംചെയ്തങ്ങുമേനടപ്പവൻ,
പാപനാശനകരമായുള്ളതീർത്ഥങ്ങളിൽ
സ്നാനപാനങ്ങൾചെയ്തുചെയ്തുസഞ്ചരിച്ചുത-
ന്മാനസംതെളിഞ്ഞതിപാവിതനായുള്ളവൻ,
പണ്ടൊരോമഹത്തുകളരുൾചെയ്തിരിക്കുംവൈ-
കുണ്ഠഭക്തിയെമറന്നീടാതെദിനംതോറും
തന്നകതാരിൽതോന്നിനിന്നവൻഭക്തപ്രിയൻ.
തന്നനുഗ്രഹവശാലാനന്ദാത്മനാനിത്യം

സംസാരമോക്ഷത്തേയുംചിന്തിച്ചുചിന്തിച്ചുള്ളിൽ
ഹംസപാദാബ്ജദ്വന്ദ്വമാശ്രയിച്ചിളകാതെ
കാലമങ്ങനേകംപോയ്ക്കഴിഞ്ഞോരനന്തരം
കാലാത്മാവുടെമഹാമായയാകരിവരൻ,
ദുഗ്ദ്ധാബ്ധിചുഴന്നതിന്മദ്ധ്യേമംഗലനായോ-
രദ്രീന്ദ്രൻത്രികൂടമെന്നേറ്റവുംപ്രസിദ്ധനായ്
വർത്തിപ്പോന്നുയർന്നതിമുഖ്യനായനാരതം
രത്നകാഞ്ചനമയശോഭിതംസുഭിക്ഷദം
യക്ഷകിന്നരഗന്ധർവ്വോരഗനിഷേവിത
ലക്ഷണപ്രഭംനിഖിലാനന്ദദിവ്യസ്ഥലം
ക്ഷീരവാരിധിയൗന്നിന്നുപൊങ്ങീടുംതിരകളാൽ
മാരുതാനന്ദംചേർന്നുകുളുർത്തസാനുസ്ഥലം
തത്രതൽഗിരിഗഹ്വരയിങ്കലുണ്ടപാംപതി-
ക്കേറ്റവുംശോഭിച്ചൃതുമത്തെന്നൊരുദ്യാനവും
സർവ്വർത്തുഫലഗണപൂർണ്ണമായനുദിനം
സർവ്വമോഹനകരമാകിനദിവ്യസ്ഥലം
നന്ദനസമാനമാനന്ദദാനാഢ്യംഹരി-
ചന്ദനാദ്യഖിലവൃക്ഷാന്വിതംദിനാധിപ
മംഗലകരഹരമംബുവാഹാഭംപരം,
മന്ദമാരുതശീതസുഗന്ധപരിപൂർണ്ണം,
ഭൃംഗാദിവിഹംഗനാനാവിധകളരവ
മംഗലപ്രദംഭുജംഗാദിഭിർന്നിഷേവിതം
തുംഗമാതംഗസിംഹകുരംഗവൃകാദിജാ-
ത്യാദിവൈരങ്ങൾവെടിഞ്ഞന്വഹംലീലകളും
ഇത്ഥമത്യാനന്ദൈകസിദ്ധമാമുദ്യാനത്തിൻ
മദ്ധ്യേയുണ്ടല്ലോവളർന്നോരുപുഷ്കരണിയും.
നിർമ്മലായതമഗാധവിസ്തൃതകരതരം,
പൊന്മയാംബുജകുമുദോല്പലകൽഹാരങ്ങൾ
പൊങ്ങിനിന്നതിശയമുജ്ജ്വലിച്ചനുദിന-
മങ്ങളിഹംസാദിഭിർമ്മംഗലരവാന്വിതം;
സ്വർന്നദിയോടുംകൂടെനന്ദനോദ്യാനംശോഭി-
ക്കുന്നതുപോലെവിളങ്ങീടിനോരുദ്യാനവും;
തുംഗമംഗലഗിരിപ്രസ്ഥരംഗവുംദൂരേ
സംഗനാശനകരനാകിയോരിന്ദ്രദ്യുമ്നൻ
കണ്ടതിസുഖകരമിവിടമിനിക്കിനി-
ക്കണ്ണാതെയൊഴിഞ്ഞുവാണീടുവാനെന്നോർത്തുടൻ,
ദന്തിവൃന്ദത്തോടൊരുമിച്ചുചെന്നകംപുക്കാൻ.
അന്തമില്ലാതസുഖംപൂണ്ടതിൽവാഴുംകാലം.
മദ്ധ്യാഹ്നത്തിങ്കലാമ്മാറൊരുനാൾമരനിര
കുത്തിവേഗേനചീന്തിത്തിന്നതിന്നിഴിഞ്ഞുപോയ്
മത്തനായ്പിഹരിച്ചുമറ്റുള്ളകരിക്കളോ-
ടൊത്തഹങ്കരിച്ചുചെന്നെത്തിനാൻജലാന്തികം.
പൊയ്കയിലിറങ്ങിത്തണ്ണീർകുടിച്ചലസാതെ
സൈകതമായഭൂമൗനിരക്കെനിൽക്കുന്നേരം
വൈകാതെവെയിൽതട്ടിക്കൂട്ടത്തെക്കടന്നതി
വേഗമോടിന്ദ്രദ്യുമ്നനാകിയകരിവരൻ
താമരപ്പൊയ്കതന്നിലിറങ്ങിക്കുളിച്ചുത്തു

താമരവളയെല്ലാംപറിച്ചങ്ങശിക്കുമ്പോൾ
ഹൂഹൂവാംഗന്ധർവ്വേന്ദ്രൻദേവലശാപംകൊണ്ടു
ഗ്രാഹമായ്ക്കിടപ്പവൻതനിക്കുംകരീന്ദ്രനും
ശാപമോക്ഷത്തിനുള്ളകാലംവന്നടുക്കയാൽ
ശ്രീപതിനിയോഗത്താൽചെന്നുകാൽപിടിപെട്ടാൻ,
വാരണാകാരംപൂണ്ടഭൂവരനുടെപാദം
ഘോരനാംനക്രേന്ദ്രൻതാൻചെന്നാശുപിടിച്ചപ്പോൾ
വേദനകലർന്നൊന്നുചാടിനിന്നലറിന
നാദംകൊണ്ടുലകിടമൊക്കെമാറ്റൊലിക്കൊണ്ടു.
വേഗേനകുടഞ്ഞുവേർപെട്ടുപ്പാൻഭാവിച്ചൊരു
നാഗേന്ദ്രൻതന്നെവിടാഞ്ഞൊരുനക്രവുംതാനും
കൂടവേവട്ടംതിരിഞ്ഞീടിനാനിരുവരും
കൂടെയങ്ങോട്ടെന്നുമിങ്ങോട്ടെന്നുംപലവിധം
സാഹസപ്പെട്ടനേരംമറ്റുള്ളകരീന്ദ്രന്മാ-
രാഹന്തകൂടെച്ചെന്നുപിടിച്ചാർകരേറുവാൻ.
അങ്ങിനെകരികളെല്ലാവരുംകൂടിപ്പിടി-
ച്ചങ്ങൊരുനറുങ്ങിളകീലപോൽനിലയേതും
തങ്ങളാൽസാദ്ധ്യമല്ലെന്നായവരൊഴിഞ്ഞൊഴി-
ഞ്ഞങ്ങുപോയകന്നുനിന്നീടിനോരനന്തരം
പിന്നെയിങ്ങുടൻകരേറീടുവാൻഗജേന്ദ്രനും
തന്നാലങ്ങവിടെത്താഴ്ത്തീടുവാൻനക്രേന്ദ്രനും
തങ്ങളിൽതന്നെപരീക്ഷിച്ചിടത്തൊരുവക്ക-
മങ്ങോട്ടുമിങ്ങോട്ടുംനീങ്ങായീലചെറുതേതും.
കാലമവ്വണ്ണംമുഹൂരായിരംവർഷമായ-
കാലമാലസ്യംവളർന്നേറ്റവുംതളർന്നുടൻ
താനെന്നുള്ളൊരുമദാഹങ്കാരമതങ്ങളും
താനേപോയകന്നതിദീനനായ്ക്കരിവരൻ
സർവ്വംമായേതിനിശ്ചിത്യതന്നകതാരിൽ
സർവ്വലോകേശനായഭഗവാൻനാരായണൻ
സർവ്വലോകാത്മാസർവ്വലോകൈകാചാര്യൻപരൻ
സർവ്വഗൻസർവ്വാശ്രയൻസർവ്വകാരണനേകൻ
സർവ്വലോകാത്മാസർവ്വവിഗ്രഹൻസനാതനൻ
സർവ്വപാലകനെച്ചിത്താകാശമദ്ധ്യത്തിങ്കൽ
ധ്യാനിച്ചുപൂജിച്ചർച്ചിച്ചഖിലാർത്ഥങ്ങളേയും
താനെന്നുസമർപ്പിച്ചുവിശ്വസിച്ചനുദിനം
പാണികൾതന്നിലകപ്പെട്ടപൂനിരകളാൽ
ദീനവത്സലൻപദത്തിങ്കലങ്ങാരാധിച്ചും
കാമദനനുഗ്രഹാൽനാമങ്ങൾനീളെവിളി-
ച്ചാമയംതീർത്തുപരിപാലയേത്യോരോവിധം
ഗോവിന്ദാനന്ദ!മുകുന്ദാഖിലാധാര!പ്രഭോ!
നീവന്നീവ്യസനതാപാർണ്ണവാൽപാഹീത്യേവം
കേഴുന്നോരളവിലങ്ങാദിനായകനറി-
ഞ്ഞാഴിയകൃപാലയൻതാനഥസവിദ്രുതം
വേഗമോടെഴുന്നൾവാനാരംഭിച്ചളവുതൽ
ഭോഗീന്ദ്രശായിവഹനാകുംഖഗേന്ദ്രനും
സംഭ്രമിച്ചുടൻവന്നുമുമ്പിൽവന്ദിച്ചുനിന്നാൻ
അംഭോജാക്ഷനുംഗരുഡോപരിവിളങ്ങിനാൻ.

വരുന്നിതതിങ്കൽനിന്നവന്തതത്വഭ്രമ-
മായ്ക്കൊണ്ടുമൂർച്ഛിതനായ്വിഷയാഭിനിവേശാൽ
മൃതനായാത്മാവിനേചേതനപരമായ
മൂരപ്പാവയെപ്പോലെജന്മവുംവ്യർത്ഥമാക്കും
നാമാക്കിച്ചൊല്ലിയശ്രുതിയുംശ്രേയസ്സല്ലോ.
വാതപിത്തശ്ലേഷ്മങ്ങളേതിൽനിന്നിട്ടുരോഗം
ജാതമെന്നോർത്തുസൂക്ഷ്മവൈദ്യമെന്നതുപോലെ
ജന്മകാമേഷുസ്വജനേഷുദേഹപ്രാണേഷു
ഭജനനായിട്ടേററംസക്തനായിരിക്കുന്ന
മർത്ത്യമാനസംതന്നിക്കനർത്ഥഹേതുവല്ലോ.
ദേഹാദ്യങ്ങളിൽബുധൻതനിക്കുകാമംകൊണ്ടു
മോഹമാംതമസ്സിനെപ്രാപിച്ചീടുന്നതില്ല,
ഈവണ്ണംകുബുദ്ധികളാകുന്നോരജ്ഞാനികൾ
കേവലമറിയായ്കകൊണ്ടുചൊല്ലുന്നതൊന്നും.
അഗ്നിയിൽപുകയ്ക്കുള്ളിൽപെട്ടുടൻവലയുമ്പോൾ
ഭേദബുദ്ധിയാൽധൂർത്തരായേററമഭിമാനാൽ
തന്നുടെലോകംസ്വർല്ലോകത്തെയുമറിയാതെ
മന്ദരായ്വിഫലമാംശ്രുതിയാംകുസുമത്തെ
ഫലമെന്നോർത്തുവേദസിദ്ധാന്തമറിയാതെ
പലതുമറിഞ്ഞതെന്നാപത്തിനായിച്ചൊല്ലി
കാമികളായികൃപണന്മാരായ്ലുബ്ധന്മാരായ്
നിർമ്മലഫലഗ്രഹണത്തെയുമറിയാതെ
കുസുമങ്ങളിൽഫലമെന്നോർത്തുപുഷ്പംമുഖ്യ-
മസന്ദേഹമെന്നൊരൂപമായറിഞ്ഞിട്ടു
ഏതിതാൻയാതൊന്നതുകൂട്ടംമന്ത്രംപ്രണവം
വദിച്ചുനീഹാരത്തിൽദൃഷ്ടിയെത്താതവണ്ണം
മായയാമൂടിയെൻറമതമെന്നതുമുള്ളിൽ
ന്യായമായറിയാതെപൂർവ്വമാംപരോക്ഷത്തെ
മുഖ്യമെന്നോർത്തിട്ടുപരശ്രുതിവിട്ടുപിന്നെ
വിഖ്യാതപരോക്ഷമാംനാനാതത്വശ്രുതികളെ
നിശ്ചയിച്ചതിൽവിഷയാത്മകന്മാരായിട്ടു
വിശ്വാസാൽപശുക്കളെവെറുതെവ്രതത്തിനാൽ
ഹിംസിച്ചീടുന്നുഹിംസാവ്രതമേതെന്നാകിലും
ഹിംസയാകാമംഭവിച്ചീടുന്നിതെന്നുണ്ടെങ്കിൽ
കൊന്നൊരുപശുശേഷംപചിക്കെന്നതുംപിന്നെ
തിന്നേണമെന്നുമില്ലവേണമെന്നുണ്ടെങ്കിലോ
യജ്ഞത്തിൽഹിംസചെയ്തുഹോമിക്കഭുജിക്കെന്നു-
യജ്ഞാന്നംഹോമത്തിനുചെറുമിതില്ലയല്ലോ.
മുന്നേതാൻവേദധ്വനികേട്ടിട്ടുബുദ്ധികൊണ്ടു
നന്നായികർമ്മങ്ങളിൽതത്ഭോഗസുഖേച്ഛയാ
ഹിംസയാകളിപ്പാനായാധീന്യലാഭത്തിനും
പശുക്കൾതന്നെഹതംചെയ്തിട്ടുയജിക്കുന്നു.
പശുക്കൾപോലെവാഴുംഖലന്മാരായജനം
പശുപ്രാണികൾതമ്മിൽനിന്നല്ലോവാഴുന്നായം.
ദേവതായജനമിതെങ്കിലോയിതുകൊണ്ടു
കേവലംപിതൃഭൂതപതിയെയജിക്കയും
വേണമോദേവയജ്ഞാൽഖലന്മാരാർയജിച്ചിഹ
കാണുന്നുപിതൃഭൂതപതിയെമററുംപാർത്താൽ
സ്വപ്നതുല്യമാംസ്വർഗ്ഗംശ്രവണപ്രിയലോക
വല്ലമാമിതുമനസ്സിങ്കലേസങ്കല്പിച്ചു
രാജസതത്വതമോനിഷ്ഠന്മാരായിരിക്കു-
മജവാസവർമുമ്പാംദേവകളവർതന്നെ
രാജസതത്വതമോബുദ്ധികളായിട്ടിത്ഥം
യജിച്ചുമുപാസിച്ചുസ്വർഗ്ഗംപുക്കുവിട്ടുന്നും
തപിച്ചുപുണ്യശേഷാലിവിടെമഹാകുലേ
ജനിച്ചുമഹാശാലരായീടുംപുനഃപുന-
രേവംപുഷ്പിതപൂർവ്വവേദവാക്യങ്ങൾകൊണ്ടും
അവനിതന്നിൽനൃകൾതന്നുടെഹൃച്ചഞ്ചലാൽ
ബദ്ധരായ്സംസാരത്തിൽമഗ്നരായതിലതി-
ബുദ്ധിഹീനരായ്പരവിഷയങ്ങളിൽനോക്കി
നില്ക്കുന്നജനങ്ങളിൽപരമാർത്ഥകമായി
നില്ക്കുന്നോരെൻെറപരമാത്മമാംവാക്കാംയജ്ഞം
ഇവർക്കുശോഭിക്കുന്നതില്ലതുമേററംഗൂഢം
ഇവർക്കുദൃശ്യമല്ലാതോർക്കകിൽപ്രത്യക്ഷമാം
ബ്രഹ്മാത്മവിഷയങ്ങളാകിയവേദങ്ങളും
കർമ്മകാണ്ഡവുമുപാസനകാണ്ഡവുംപിന്നെ
ജ്ഞാനകാണ്ഡവുമിത്ഥംമൂന്നുകാണ്ഡമായ്ക്കൊണ്ടു
മുന്നേതാൻപരോക്ഷവാക്യങ്ങളാംവേദങ്ങളെ
ഋഷികൾപരോക്ഷകാതങ്ങളാമിവയെന്നു
വിഷമമെന്യേവിഷമിച്ചിട്ടുമറിയുന്നു.
ജന്മംവന്നതുകർമ്മഭോഗങ്ങൾപോരായ്കയാൽ
ജന്മത്താൽകർമ്മമോഹംവർദ്ധിച്ചുപെരുകുന്നു.
ബ്രഹ്മകർമ്മങ്ങൾതൃപ്തിവന്നീടാത്തതെന്തെന്നാൽ
തന്നുടെയജ്ഞാനത്താലെന്നതേപറയേണ്ടു.
ആയതുകൊണ്ടുകർമ്മഭോഗങ്ങൾനിലപ്പിച്ചു
ചേതസിജ്ഞാനംവരുത്തീടുവാനായിക്കൊണ്ടു
ചെയ്തിതുപരോക്ഷമാംകർമ്മകാണ്ഡത്തെമുമ്പിൽ
കൈതവമെന്യേവണ്ണംതിരിച്ചുനിർത്തിവേണ്ടും
ഭോഗങ്ങൾഭുജിപ്പിനെന്നാകിലുംനില്ക്കായ്കയാ-
ൽഭോഗങ്ങളിന്നജാതിക്കെന്നിതേചെയ്യാവിതു
എന്നുകല്പിച്ചുമദ്യമാംസങ്ങൾയജ്ഞത്താലും
നന്ദനലാഭത്തിനുസ്ത്രീസംഗംവേളിചെയ്തു
ഇഷ്ടിയോടാനന്ദമായിരുന്നുകൊൾവിൻ! പിന്നെ
ഇഷ്ടിശേഷത്തെഭുജിക്കുന്നതുയോഗ്യമല്ല.
ഘ്രാണിച്ചുഹോമിച്ചിട്ടുംകളവിൻമററുവേണ്ടാ
പ്രാണവല്ലഭതന്നെപുത്രങ്കലാക്കീടുവിൻ!
വേഗേനതപസ്സിനുവനത്തിൽപോവിനെന്നും
ഭോഗത്തെക്കുറിച്ചുപാസനയെക്കല്പിച്ചിതു.
ബ്രഹ്മമെന്നുണ്ടുചിത്തമടക്കിനോക്കിക്കൊൾവിൻ!
നിർമ്മലമെന്നതിനാൽചിത്തമേകാഗ്രമാക്കി
അതിലുംബഹുവിധമുണ്ടല്ലോവൈരാഗ്യങ്ങ-
ളതിലുംസ്വർഗ്ഗാദിഭേദങ്ങളുണ്ടെന്നുചൊല്ലി
മതിയിൽകർമ്മസക്തിഭോഗസക്തിയുംനേഷ്ടി-
ച്ചതിനാൽബ്രഹ്മംകാണാതിരിക്കുംനേരത്തിങ്കൽ:—

ദണ്ഡപാത്രങ്ങൾയജ്ഞമഗ്നിയജ്ഞോപവീതം
ദണ്ഡമെന്നിയേശിഖമുതലായ്സവ്വത്തെയും
ത്യജിപ്പിൻസന്യാസത്തെക്കയ്യൊൾവിനെന്നുഞ്ചൊ-
യജുനംവിട്ടുസന്യാസത്തിങ്ക ലാക്കിവെച്ചു (ല്ലി
പിന്നെയുംബ്രഹ്മംകാണാഞ്ഞന്ധരായിരിക്കുമ്പോൾ
മൂന്നാമതായ ജ്ഞാനകാണ്ഡത്തെകാട്ടിയതിൽ
തന്നെത്തന്നാലെയെണ്ണിസാക്ഷിയുംസവ്വസാക്ഷി
തന്നേയുംതത്വപദാൻജഗത്തിന്നനിത്യവും
നന്നായിട്ടുകാൎയ്യകാരണവുംകാട്ടിമായ
തന്നേയുമറിയിച്ചുസവ്വവുംതാനായ്ക്കൊണ്ടു
എന്നപ്പോൾഭേദംചൊല്ലുംപൂവ്വകാണ്ഡങ്ങൾരണ്ടും
ഭിന്നമായ്പരോക്ഷമായ്ദുർബലമായിപ്പോയി
അന്നേരമപരോക്ഷജ്ഞാനവുംവന്നുബ്രഹ്മം
ഒന്നേസവ്വവുംശോഭിച്ചീടുന്നതെന്നുകണ്ടു
ഇങ്ങിനെപരോക്ഷത്താലപരോക്ഷത്താൽബ്രഹ്മം
സന്മയംതെളിഞ്ഞദ്വൈതാനന്ദംവരുത്തുന്നു
മൃൽഘടശബ്ദംപോലെവ്യോമനിമേഘംപോലെ
ദുൎഘടമായഭേദംതോന്നുന്നുബ്രഹ്മത്തിങ്കൽ
ബ്രഹ്മമാംതങ്കൽതോന്നിയഴിയുംമായാശബ്ദം
നിൎമ്മലംതന്മനസ്സിൽതോന്നുന്നനിനവിങ്കൽ
മായതന്നഴിവെന്നുമുത്ഭവസ്ഥാനമെന്നും
മായമെന്നിയേബ്രഹ്മമൊന്നെന്നുനില്ക്കകൊണ്ടും
കേവലംഭാവസംശയംതന്നാലെനോക്കിക്കണ്ടും
കേവലംതാനിന്നവണ്ണമെന്നില്ലെന്നറിഞ്ഞു
കാൎയ്യകാരണജ്ഞാനാജ്ഞാനദ്വന്ദ്വങ്ങൾപോക്കി
നൈൎമ്മലമായ്പ്പാണുപിന്നെച്ചെയ്യതുംചെയ്യാത്തതും
സമസ്തംബ്രഹ്മകൎമ്മംബ്രഹ്മോപാസനബ്രഹ്മം
സമസ്തയജ്ഞംബ്രഹ്മയജ്ഞമാമെന്നറിഞ്ഞു
സമസ്തകൎമ്മകാണ്ഡവിധികൾവൎണ്ണാശ്രമ-
സമസ്താചാരമുപാസനഭേദങ്ങളെല്ലാം
പുഷ്പമാംഫലമല്ലനിത്യമല്ലവയൊന്നും
പുഷ്പംപോംഫലംവളൎന്നീടുമ്പോളെന്നുമനം.
ആയതുകൊണ്ടുകൎമ്മോപാസനഭേദകാണ്ഡം
കൈതവമധികാരിഭേദത്താലിവയെല്ലാം.
അതിനാൽപൂവ്വകാണ്ഡംരണ്ടുംസംസാരബന്ധം
അതിനാൽഫലശ്രുതിയല്ലവയെന്നുകണ്ടു
ഇതിൻെറസാരാത്മമാംജ്ഞാനകാണ്ഡത്തിൽനിന്നി-
ട്ടതിനെത്തള്ളിസ്സത്യമല്ലെന്നുനിശ്ചയിച്ചു
ജ്ഞാനകാണ്ഡവുമതുപോലെതാനറിഞ്ഞിട്ടു
താനൊന്നിൽബന്ധിയാതെചെയ്യുംകൎമ്മങ്ങളെല്ലാം
ബ്രഹ്മാകാരമാമതുകൊണ്ടുടൻമേന്മേൽസവ്വം
ബ്രഹ്മജ്ഞാനവുംവരുംസവ്വവുംഫലമാകും.
ബ്രഹ്മവിത്തുക്കളുടെകൎമ്മങ്ങൾലോകത്തിങ്കൽ
ബ്രഹ്മജ്ഞാനദമായുംമറ്റുപകാരമായും
വരുമെന്നല്ലോസവ്വവേദാത്മസാരമോത്താൽ
പരമമുപദേശമിപ്പിതിന്മീതേയൊന്നും.
പരിശുദ്ധരാമൃഷിവൎഗ്ഗങ്ങൾനിശ്ചയിച്ചു
പരമാത്മജ്ഞാനത്താൽതള്ളുന്നുപരോക്ഷത്തെ.
നിൎമ്മലജ്ഞാനകാണ്ഡമഹിമയറിയാതെ
നിൎമ്മലജ്ഞാനബുദ്ധിയില്ലാതെപൂവ്വശ്രുതി
തന്നെയുംപ്രമാണിച്ചുകൎമ്മോപാസനങ്ങളിൽ
മന്ദിച്ചുനില്ക്കകൊണ്ടുമെന്നുടെപരമാത്മം
ഇന്നവണ്ണമെന്നറിയാതെകണ്ടന്യശ്രുത്യാ
എൻെറഭജനത്താൽഭക്തിജ്ഞാനയോഗവും
വന്നീടുമപ്പോൾസവ്വംഞാനായിട്ടറിഞ്ഞിടും.
ഇനിക്കുപ്രിയമായിശബ്ദബ്രഹ്മസൽബോധ-
മായ്പ്രാണേന്ദ്രിയമനോമയമായ്പരോക്ഷമായ്
അനന്തപരമായിഗംഭീരമായിട്ടേററം
പ്രയത്നദുഃഖത്താലെഗ്രഹിപ്പാൻയോഗ്യമായി
സമുദ്രംപോലെയഗാധവുമായ്മായായുത
സമതമായിരിക്കുംബ്രഹ്മത്തിന്നനന്തമാം
ശക്തികൊണ്ടല്ലോഭൂതസഞ്ചയങ്ങളിൽശബ്ദം
വ്യക്തമായ്രൂപത്തോടുമവ്വണ്ണംനില്പതുകേൾ.
ഊൎണ്ണനാഭിതൻഹൃദിതന്തുനാവലകെട്ടും
വണ്ണമേനിരാകാശേശബ്ദരൂപാകാശത്തിൽ
നിന്നിട്ടുപ്രാണന്മനഃസ്പർശരൂപകനായി
വന്നിട്ടുച്ഛന്ദോമയമമൃതവുമായി
ലോകേശൻസഹസ്രാത്മപദവിയായിക്കൊണ്ടു
ഓങ്കാരത്തിങ്കൽശബ്ദസ്പർശവൈചിത്ര്യഭാഷ
യാകുന്നഗായത്രിയുമനുഷ്ടുപ്പാദിയായ
ഛന്ദസ്സുമിവയെല്ലാമുണ്ടായിവരുംപിന്നെ.
ഇക്കാണുംപ്രപഞ്ചവുമുണ്ടായിതറിഞ്ഞാലും;
മന്ത്രങ്ങൾതന്ത്രങ്ങളുംനാനാഭാഷകൾബഹു-
പംക്തികളോരോതരംതനുടെഹൃത്തിൽനിന്നും
സ്രഷ്ടാവിനാലേചൊല്ലപ്പെട്ടൊരുവേദങ്ങളും
ഇഷ്ട്യാദികൎമ്മങ്ങളുംവൈദികവിധികളും
സകലജനങ്ങളാലൊക്കെയുമനുസരി-
ച്ചുകമേയെന്നാലുക്തമാകിയവേദസാരം
ബോധിച്ചീടാതെമായാകാൎയ്യത്തെയെല്ലാമുള്ളിൽ
ബോധിച്ചുവലയുന്നുബദ്ധനായ്സദാകാലം.
അതിനെനിഷേധിച്ചുചിലവിദ്വാന്മാർസദാ
മതിയിൽവേദസാരമാകിയോരപരോക്ഷ
വിധിയെഗ്രഹിച്ചുവിജ്ഞാനികളായിനിത്യം
വിധിയുംനിഷേധവുംമിഥ്യയെന്നറിഞ്ഞവർ
സവ്വവുംമായാമയമെന്നുള്ളിൽനിശ്ചയിച്ചു
നിൎവ്വാണപദംപ്രവേശിച്ചുവാഴുന്നുമനം.
വേദങ്ങൾഗുണദോഷംരണ്ടായിവിധിച്ചതിൽ
വേദസാരങ്ങൾകേട്ടുഗുണങ്ങൾതന്നെദോഷം
വേറിട്ടിട്ടില്ലഗുണസംസാരമയമെന്നും
വേറിട്ടുകൊൾകഗുണത്തിങ്കൽനിന്നതിനുള്ള
കാരണംഭക്തിജ്ഞാനവൈരാഗ്യമിവയെന്നും
ധീരനായ്സമ്പാദിച്ചാൽവേണ്ടുംകൎമ്മങ്ങൾചെയ്തു
ഭേദമെന്നിയേവാണുകർമ്മവിച്ഛേദംവന്നു
മോദേനദേഹാന്തത്തിൽമുക്തിയുംവരുമെന്നും

നിശ്വസിച്ചരുൾചെയ്തുകേട്ടോരുദ്ധവൻതാനും
വിശേഷശനോടുപതിനഞ്ചാമതുംചോദിച്ചു:—
"വിശേഷശ! പ്രഭോ! തത്ത്വസംഖ്യകളൃഷിവർഗ്ഗം
വിശത്തിൽനവമേകാദശവുമഞ്ചുംമൂന്നും
ഇരുപത്താറിരുപത്തഞ്ചെന്നുമെഴുപത്തും
പരിചോടേഴുംതൊണ്ണൂററാറെന്നുംനാലുതെന്നും
പതിനേഴെന്നുംപത്തൊമ്പതെന്നുംപതിനാറും
പതിമൂന്നെന്നുംപതിനൊന്നെന്നുംപലതരം
പറയുന്നിതുമതുരണ്ടുപക്ഷമായുള്ളോണ്ടും
പറഞ്ഞുകേൾപ്പിച്ചനേകങ്ങളാംസംശയത്തെ
കളഞ്ഞുതരേണ"മെന്നിത്തരംചോദിച്ചപ്പോൾ
തെളിഞ്ഞുകൃഷ്ണൻസർവ്വതത്ത്വാർത്ഥമരുൾചെയ്തു:—
"വിഷമംമായാതത്ത്വദുർഘടമറിവാന-
ന്നൃഷികളെല്ലാവരുമെല്ലാദിക്കിലുംചൊൽവൂ.
എങ്കിലുമഹമിത്ഥംചൊല്ലുന്നഹേതുവായി
സങ്കല്പമായമായാനാനാത്വമെന്നാകിലും
ശമവുംദമമിവരണ്ടിലങ്ങടക്കുവാൻ
നമിതമായതന്നെതത്ത്വസംഖ്യകളായി-
പ്പലരുംപലവിധംചൊല്ലിവെച്ചടക്കിനാ-
രലയാംമായാതത്ത്വമേററമെന്നിരിക്കിലും
അടങ്ങുന്നിതുജ്ഞാനേന്ദ്രിയനിഗ്രഹത്തിലും
അടങ്ങുന്നിതുമനോനിഗ്രഹത്തിലുംമായാ.
യാതൊരുതത്ത്വങ്ങളുംപ്രകൃതിപുമാന്മാരിൽ
ജാതമായതുബാഹ്യതത്ത്വമെന്നിരിക്കിലും
പ്രകൃതിഗുണത്തിൽതത്ത്വമടക്കംപുമാന്തങ്കൽ
പ്രകൃതിയടക്കവുമെന്നുവന്നിരിക്കുമ്പോൾ
പ്രകൃതിപുരുഷങ്കൽപുരുഷനതിങ്കലും
സകലമിവരണ്ടുമൊന്നായിട്ടടങ്ങുന്നു.
ആത്മപ്രാപ്തിയിൽപ്രാപ്തമായിട്ടുനിന്നീടുമ്പോ-
ളാത്മാവിന്നറിവതുംപ്രകൃതിയതുമില്ല.
ഇത്തരമിരിക്കയാൽതത്ത്വഭേദങ്ങളെന്തേ?
ചിത്തവിഭ്രമംമായാപ്രകൃതിപുമാനെന്നെ
മായയാലറിവാകുമാത്മാമായയുമായി
കാര്യമായ്ത്തോന്നലായിതത്ത്വാദിഭേദങ്ങളായ്
തോന്നീടുംനിന്നവുകൾകാര്യമായറിവുള്ളിൽ
തോന്നീടുമതിൽസാക്ഷിജ്ഞാനവുമായിക്കാണും;
ചിന്തനത്തോന്നുന്നതിലൊരുകാര്യവുന്തോന്നും;
ചിന്തിതമക്കാര്യത്തിൽനിന്നുസാക്ഷിയുംതോന്നും;
കാര്യവുമറിവുമൊന്നായിട്ടുജനിച്ചിത-
ങ്ങായതുകൊണ്ടുപുമാൻപ്രകൃതിരണ്ടായതും
പ്രകൃതിപുരുഷനുംരണ്ടുമൊന്നായിത്തോന്നും
പ്രകൃതിപുമാന്മാരുംകർപ്പൂരദീപംപോലെ.
പ്രകൃതിപുമാന്മാരെത്തിരഞ്ഞുവേർപെടുത്താൻ
പ്രകൃതിപുമാൻരണ്ടുംവേറായിട്ടില്ലയല്ലോ.
മായാലോകവുംബ്രഹ്മജ്ഞാനവുംകൂടിജാതം
മായാതത്ത്വത്തെയെന്ന്യേബ്രഹ്മത്തെയറിവീല
മായപോയുറയുമ്പോൾബ്രഹ്മശബ്ദവുംപോകും.

തത്ത്വങ്ങൾകൂടാതെയുമറിയാംപുരുഷനെ
തത്ത്വാർത്ഥമറിയുമ്പോൾപുരുഷൻസാക്ഷിയല്ലോ.
തത്ത്വത്തിൽനിന്നുവേറായറിഞ്ഞുവേറുപെട്ട
തത്ത്വവുംതാനുമില്ലാതാകുന്നുവിചാരാന്തേ.
പ്രകൃതിപുമാന്മാരിൽതത്ത്വങ്ങളുണ്ടാവുന്നു
പ്രകൃതിപുമാനെന്നതത്ത്വമൊന്നതുപോരും.
ബാഹ്യവാസ്തത്ത്വങ്ങളെപ്രത്യേകംനോക്കിപ്പോയി
ബഹിർഭാഗത്തുഴന്നുതത്ത്വവിഭ്രമന്മാരായ്
മായാകാര്യങ്ങളെല്ലാമനന്തംനിലകാണാം
മായാകാരണംമാത്രഗ്രഹണംഫലമല്ലോ.
വൃക്ഷത്തിൽനിന്നുണ്ടായികൊമ്പുകൾപത്രാദികൾ
വൃക്ഷത്തിൻമുകളെണ്ണിനോക്കിയാൽനിലവരാ.
വൃക്ഷവുംബീജമതുംകാര്യകാരണമിത്ഥം
സൂക്ഷ്മംവേദിച്ചാല്ലോരുംസാരജ്ഞനെന്നാകിലോ.
തത്ത്വഭേദങ്ങളെല്ലാമാത്മജ്ഞാനങ്ങളല്ലോ
തത്ത്വജ്ഞാനത്തിന്നൊരുവകതത്ത്വങ്ങൾപോരും.
ആദിയില്ലാതോരവിദ്യായുതപുരുഷനെ
വേദിക്കയില്ലതത്ത്വംചിന്തിച്ചാൽവരേണ്ടതും.
തത്ത്വത്തിന്നടക്കത്തെനോക്കുന്നതല്ലോയുക്തി
തത്ത്വനാനാത്വംനോക്കിപ്പോവതുസാരമല്ല.
പ്രകൃതിതൻറഗുണമല്ലാതെമറെറാന്നില്ല
പ്രകൃതിതൻറയന്യവസ്തുസംഗ്രഹത്തിനും.
പ്രകൃതിതന്നെയറിഞ്ഞീടുവാനുമിന്നുമി-
പ്രകൃതിതന്നെവേണംസർവ്വത്തെയറിവാനും
പ്രകൃതിതന്നെവേണംപുരുഷൻതന്നെക്കാണ്മാ-
നാകയാൽപുമാൻതാനുംതൽപ്രകൃതിയുമായി
ലോകാദിസർവ്വമുള്ളതതിനാലവരണ്ടും
വേദിച്ചീടുന്നതല്ലോസർവ്വതത്ത്വങ്ങൾസാരം
വേദിക്കപ്രകൃതിപൂരുഷസംയുക്തതത്ത്വം.
അജ്ഞാനാൽപ്രകൃതിപൂരുഷൻതൻറഭേദം
വിജ്ഞാനമില്ലായ്കയാൽജ്ഞാനവിജ്ഞാനമായും
സകലംനിശ്ചലമായ്ജ്ഞാനെന്നഭേദമായും
സകലംതോന്നുന്നതുപ്രകൃതിതൻറഗുണം
പ്രകൃതിഗുണംവൈലക്ഷണ്യനായുള്ളപുമാൻ
പ്രകൃതിയുടെഗുണസാമ്യാവസ്ഥയില്ലാത്താൽ
പ്രകൃതിതനിക്കൊരുഗുണങ്ങളതുമില്ല.
അപ്പൊഴുതാത്മാവിന്നുഗുണങ്ങളാകുന്നതു
ചില്പുമാൻതങ്കൽഗുണമിരിപ്പതജ്ഞാനത്താൽ.
ഈഗുണംതന്നെയാത്മപ്രകൃതിയെന്നുംചൊല്ലും
ആഗുണപ്രകൃതിയുംസാത്ത്വികംരാജസവും
താമസമെന്നുംമൂന്നുനാമവുമായിദേഹ
ജീവേശഭേദത്തോടുവിഷ്ടപാധീശന്മായാ-
ഭേദവുംസമസ്തസർഗ്ഗസ്ഥിതിലയംമററും
ഹേതുവായിരിപ്പതുഗുണഹേതുക്കൽതന്നെ.
സത്ത്വമാംഗുണജ്ഞാനംരാജസകർമ്മമല്ലോ
തത്ത്വമല്ലാതതമസ്സജ്ഞാനമെന്നുംചൊൽവൂ.
ഗുണത്തിൽനിന്നുകാലംതത്സ്വഭാവാന്നുതപ

ഗുണസൂത്രത്തെപ്പോലെവ്യക്തമാംപ്രകൃതിയാൽ
നില്ക്കുന്നചൈതന്യംതാൻപുരുഷനഹങ്കാരം
ഉത്ഭവംമഹാകാശംലോകവാനെന്നപോലെ
ഞാനെന്നുണ്ടായനേരമാകാശംവായുവഹ്നി
തന്നിലെജ്ജലംമണ്ണുമിങ്ങിനെയഞ്ചുണ്ടായി
തത്വങ്ങളിവയെന്നുചൊല്ലുന്നിതൊരുപക്ഷം
തത്വമിതഞ്ചും പൂർവ്വസൂത്രത്താൽകലർന്നിതു.
അനന്തരംശ്രോത്രംത്വക്കചക്ഷുർജ്ജിഹ്വയുംഘ്രാണ-
മെന്നിവജ്ഞാനേന്ദ്രിയശക്തികളഞ്ചുണ്ടായി
വാക്കുപാണിപാദപായൂപസ്ഥങ്ങൾകർമ്മേന്ദ്രിയം
സൂക്ഷ്മമാനസംശബ്ദസ്പർശരൂപങ്ങൾരസം
ഗന്ധവുമെന്നിങ്ങനെജ്ഞാനത്തിൻവിഷയങ്ങൾ
ബന്ധമായ്നാനാത്വമായിങ്ങിനെയിരിക്കുന്നു.
സൃഷ്ട്യാദികാലത്തിങ്കൽപ്രകൃതിതന്റെനില
ഇഷ്ടയായ്കാരണാദിരൂപിണിയായുംകാര്യ-
കാരണതുല്യതയായിട്ടുടൻദ്വൈതികൾക്കു
കാര്യമായ്ക്കൊണ്ടുനിന്നുകാരണംസംഗ്രഹിക്കും.
കാരണമെന്ന്യേകാര്യമില്ലെന്നുതോന്നിച്ചിട്ടു
കാര്യകാരണമൊന്നാംപ്രകൃതിനില്പുതോർത്താൽ
സംസാരിഘനന്തമായ്തോന്നിച്ചുശക്തിയായി
സംസാരച്ഛിന്നംതനിക്കേകമായ്ശൂന്യമായി
കേവലമാത്രമായിനില്ക്കുന്നുനിരൂപിച്ചാൽ
കേവലംരണ്ടുമില്ലപ്രകൃതിയെന്നുമില്ല.
ഇത്തരംജ്ഞാനശക്തിയായിട്ടുമുക്തന്മാക്കും
നില്ക്കുന്നപ്രകൃതിതദവസ്ഥചിത്രമോർത്താൽ;
പൃഥിവീനാനാശബ്ദഭേദകാര്യങ്ങളായി
പൃഥക്കായ്മൃൽഘടാദിശബ്ദംപോൽദ്വൈതികൾക്കു
കാര്യമായ്തോന്നിച്ചിഹകർമ്മമൂലമായ്നിൽപൂ
കാരണജ്ഞാനികൾക്കുംമണ്ണായിഭേദശബ്ദം
നാസ്തിയായ്തോന്നിച്ചതുരണ്ടിനുംഹേതുവായി
സ്വസ്ഥയായ്നിർവ്വികാരിയായിരിക്കുന്നുഭൂമി
ഇങ്ങിനെപ്രകൃതിതന്നവസ്ഥയറിഞ്ഞാലും;
അങ്ങതിൽവാഴുംപുമാൻതന്നവസ്ഥയുംചൊല്ലാം.
സത്വാദിഗുണയുക്തനായിസ്സർവ്വഗനായി
വ്യക്തനായിരിക്കുന്നപുരുഷനറിഞ്ഞാലും.
മണ്ണോരോകാര്യഭേദനാനാവായതിലെല്ലാം
വിണ്ണൊന്നേഭേദമായുംഭേദമെന്നിയേനിൽപ്പൂ.
പുരുഷൻതന്നീക്ഷണവ്യക്തമാംചൈതന്യങ്ങൾ
പരിചിലോരോവീര്യരൂപചേഷ്ടാലാഭത്താൽ
ബഹുവുംശക്തികളായബന്ധങ്ങൾസൃഷ്ടിക്കുന്നു
ഒരുപൂരുഷന്തന്നീക്ഷണങ്ങൾബ്ബഹുപുമാൻ
പ്രകൃതിപുംബലത്താൽസപ്തധാതുക്കളേയും
ആകാശാദികളായപഞ്ചഭൂതങ്ങളേയും
ഉണ്ടാക്കീട്ടനുജ്ഞാനപ്രകൃതിയാത്മാവിനും
രണ്ടിനുമുഭയമാമാധാരമായിനിൽപ്പൂ.
സൃഷ്ടിപ്പാൻമായയോടുംമുക്തിക്കുബ്രഹ്മത്തോടും
ഇഷ്ടമായ്നിന്നുരണ്ടുംകൂടാതെപൂർണ്ണജ്ഞാനം

നില്ക്കുന്നതതിൻപാതിജ്ഞാനംസൃഷ്ടിക്കുമായി
നില്ക്കുന്നപാതിജ്ഞാനംസർവ്വസാക്ഷിയുമായും
ഇങ്ങിനെസ്വരൂപമാംജ്ഞാനമെന്നതുംചൊല്ലാം
പാതിയെവൃത്തിജ്ഞാനമെന്നതുംചൊല്ലാമെടോ-
ഏകമാംജ്ഞാനംരണ്ടായല്ലോതത്വങ്ങളായും
ഏകാത്മഭേദരൂപസർവ്വസംയുതമായും
സൃഷ്ടിപാലനലയനാനായോഗികളായും
സൃഷ്ടിവാസനജ്ഞാനപൂരുഷൻപലതായും
ജാതനായേകാദശതത്വപൂരുഷനായി
ഭൂതങ്ങളിന്ദ്രിയങ്ങളങ്ങിനെപതിനൊന്നായ്
പ്രാണന്മാർദശേന്ദ്രിയമനസ്സുംബുദ്ധിയോടും
ഗണിച്ചുപതിനേഴാംതത്വമെന്നൊരുപക്ഷം
ബുദ്ധിയെനീക്കിപ്പതിനാറതിലൊരുപക്ഷം
സിദ്ധിച്ചുപ്രാണനൊന്നായ്പതിനഞ്ചൊരുപക്ഷം
പതിമൂന്നെന്നുമിരുപത്തുനാലെന്നുംമാത്ര-
യുതമായ്ഋഷികല്പിച്ചിതുപലതിവ.
എല്ലാമായിരിക്കുന്നജ്ഞാനതത്വങ്ങൾതന്നെ
ചൊല്ലുന്നുപലവിധമെന്തതിന്നൊരുഭേദം
ഏകാംശമായ്ജ്ഞാനംനില്പിതുസർവ്വസാക്ഷി-
യായതിൽചെന്നുചേർന്നുകൊള്ളുവാൻതത്വസ്ഥിതൻ
സർവ്വതത്വങ്ങളേയുംനേരിനേരിയാൽനോക്കി
സർവ്വതത്വവുംതാനായ്ഭേദമെന്നിയേചെന്നു
തന്നുടെമൂലസ്വരൂപജ്ഞാനംതന്നിൽചേർന്നു
നിന്നുകൊള്ളുന്നനേരംതത്വങ്ങൾമായാമയം
ചിൽഘനജ്ഞാനംസർവ്വസാക്ഷിയുമിതുതന്നെ
മൃൽഘടശബ്ദംപോലെതത്വങ്ങൾവേറെയില്ല.
ഏകപൂരുഷൻതന്നെപ്രകൃതിതത്വമായും
ഏകനായ്നില്ക്കയാലെപ്രകൃതിതത്വശബ്ദം
പ്രകൃതിതത്വഭേദമില്ലെന്നുവരികയാൽ
ഏകപൂരുഷനെന്നനാമവുമുണ്ടായ്വരാ,
ആകയാൽപുരുഷനുംപ്രകൃതിരണ്ടുശബ്ദം
ഭേദമേതേകജ്ഞാനമൊന്നിതെന്നിരിക്കുമ്പോൾ
പ്രകൃതിപൂരുഷന്മാർതത്വമെന്നതേമതി
സകലതത്വങ്ങളുമതിയെയറിവാനായ്
ഓരോരോതരമോരോജനങ്ങൾചൊന്നതെല്ലാം
സാരന്മാരവരവർബോദ്ധ്യയുക്തികളല്ലോ,
തത്വങ്ങൾമായാകാര്യമാകയാൽതന്റെതന്റെ
യുക്തികൾപോലെസാംഖ്യനിയമമെന്നേയുള്ളൂ.
സംഖ്യയില്ലാതമായാതത്വത്തെസ്സംഖ്യയിട്ടു
സാംഖ്യയോഗികളാത്മപ്രകൃതിയറിവാനായ്”
ഇത്തരമരുൾചെയ്തനേരത്തുചോദിച്ചിതു
ഉത്തമനുദ്ധവനുംപതിനാറാമതേവം.
“പ്രകൃതിപുരുഷനുമാത്മാവുംവേർപാടായും
തമ്മിലന്യോന്യാശ്രയഹേതുവെന്നിരിക്കിലും
ആത്മാവിൽനിന്നുവേറെയൊന്നുതോന്നുന്നിതിവ
ആത്മാവുപ്രകൃതിയിൽപ്രകൃതിയാത്മാവിലും
തോന്നുന്നിതവററിന്റെവേർപാടെങ്ങിനെയെന്നു

മാനസേസന്ദേഹമതേററവുമുണ്ടുനാഥ!
നിർമ്മലമൂർത്തേ! ജീവനാക്കിവയറിവാനും
ധർമ്മജ്ഞാനങ്ങളായനിപുണവാക്യങ്ങളാൽ
പരൻതൻവൃത്താന്തവുംതന്മായാഗതിയേയും
പറഞ്ഞുതരേണമേമാധവ! ദയാനിധേ!"
പ്രകൃതിപുരുഷന്മാർഭേദത്തെക്കേട്ടീടുവാൻ
അകമേയിച്ഛിച്ചിരിക്കുന്നോരുദ്ധവന്തന്റെ
ഉത്തമചോദ്യംകേട്ടീടുന്നേരംജഗദൈക-
വിത്തായകൃഷ്ണനരുൾചെയ്തിതുവഴിപോലെ:—
"പുരുഷൻപ്രകൃതിയെന്നുള്ളൊരുവികല്പത്തെ
നിരൂപിച്ചീടിൽഗുണത്തോടുഭിന്നാത്മകനാം
പുരുഷൻപ്രകൃതിഭേദങ്ങളായ്സംസാരമായ്
ഇരിക്കുംവികാരസർഗ്ഗവുമതാകുമല്ലോ.
അതുകയാൽപ്രകൃതിക്കുമാത്മാരണ്ടിനുംമദ്ധ്യേ
നില്ക്കുന്നവിജ്ഞാനംതാൻപ്രകൃതിപുമാനെന്നും
വന്നതുകൊണ്ടുലോകമന്യമല്ലായ്കമൂലം
വന്നിതുപ്രജ്ഞാനത്തിന്നാത്മലക്ഷണമെല്ലാം.
പ്രകൃതിതാനാകയാൽതനിക്കന്യവുമില്ല
പ്രകൃതികാര്യംപോയാൽസാക്ഷിത്വംതനിക്കില്ല
മായാസാക്ഷിത്വാലാത്മാവേറെയെന്നുരച്ചതും
മായാമോചനമായാൽവിജ്ഞാനമാത്മാതന്നെ
ഏകനാംജ്ഞാനംലോകപ്രകൃതിതത്വമായും
ലോകകാരണനായുംസർവ്വസാക്ഷിയായ്ക്കൊണ്ടും
താനെന്യേയില്ലായ്കയാൽപരത്വമായസാക്ഷി
ജ്ഞാനവുംനിർമ്മുക്തമായ്കേവലമാത്മജ്ഞാനം
പുരുഷൻപ്രകൃതിയുംരണ്ടെന്നഭേദമോർത്താൽ
പൊരികഭേദബുദ്ധിതോന്നിക്കുംപ്രകൃതികൾ
ചേതനനായിക്കൊണ്ടുസർവ്വഗൻസർവ്വസാക്ഷി
മീതേനില്പതുപുമാനെന്നതുമറിഞ്ഞാലും;
വൈകാരസർഗ്ഗഗുണമാകുന്നപ്രകൃതിയും
വൈകാരസർഗ്ഗഗുണവ്യക്താത്മാപുരുഷനായ്
എന്നുടെയാത്മാമായയ്ക്കനന്തഗുണന്തന്നാൽ
തന്നുടെഗുണങ്ങളാൽവികല്പബുദ്ധിതന്നെ
ഉണ്ടാക്കീടുന്നവികാരങ്ങളുംത്രിവിധമാ-
യുണ്ടായ്തദ്ധ്യാത്മികമാധിദൈവികംപിന്നെ
ആധിഭൌതികംമൂന്നുമിവററിൽദൃഗ്രൂപമായ്
ശുദ്ധമായ്പദ്യോതനജ്യോതിവാൽസർവ്വവ്യാപ്തം.
അതുകുന്നുപരമാത്മചൈതന്യമേകമതും
ഏകനെന്നറിയാതെമായയാഗുണങ്ങളായ്
ഭേദമായ്കല്പിച്ചുകല്പിക്കഹേതുവായി.
ട്ടന്യോന്യമാത്മാവിനുഗുണവുംഗുണങ്ങളിൽ
ആത്മാവുമിരിക്കുന്നിതെന്നുതോന്നുന്നുരണ്ടായ്
ആത്മാവുതന്നെരണ്ടായികല്പിക്കനിമിത്തമായ്
ഗുണങ്ങൾക്കെല്ലാററിനുംതാന്തന്നെയാദ്യനായി
അനുഭൂതികൾക്കെല്ലാമഖിലസിദ്ധനായും
ഇരിക്കമാത്മാവേകനവന്താൻതന്നിലേററം
പിന്നെജ്ഞാനേന്ദ്രിയചിത്താദിഗുണക്ഷോഭാ-
ലുണ്ടാകുന്നിതുവികാരങ്ങളാലിവയെല്ലാം
ഉണ്ടായിതാദിമൂലകാരണപ്രധാനാച്ച
മഹത്തത്വവുമതിൽനിന്നിട്ടുണ്ടഹങ്കാരം
സഹസാവികാരിയാംതൈജസനിന്ദ്രിയങ്ങൾ
ഉണ്ടായിതാത്മജ്ഞാനായമായസ്ഥിനാസ്തി
രണ്ടായ്ഭേദാത്ഥനിഷ്ഠനായ്പിവാദാത്മാവായി
വേറായിത്തോന്നീടുന്നമൂലമെൻമായയാലെ
വെറുതേദ്വൈതംവ്യവഹരിപ്പതുദ്ധവ! കേൾ.
പ്രകൃതിപുമാനെന്നരണ്ടുവാചകംചൊൽവൂ.
സകലാത്മകന്തനിക്കില്ലാതെവേറിട്ടില്ല.
മായാബുദ്ധികളെല്ലാംരണ്ടായിഭ്രമിക്കുന്നു.
മായാലോകങ്ങൾപലഭേദമായറിയുന്നു."
ഇത്തരംപ്രകൃതിപൂരുഷന്മാർഭേദംകേട്ടി-
ട്ടുദ്ധവർസംസാരികൾതന്നുടെവൃദ്ധിക്ഷയം
വിസ്തരിച്ചറിവാനായ്പതിന്നേഴാമതിഥം
വസ്തുവാംമുകുന്ദനോടാദരാൽചോദ്യംചെയ്തു:—
"കാര്യാദിസൃഷ്ടിയെല്ലാംഞങ്ങൾതൻകർമ്മമെന്നു
മായാവൃത്തികളായമൂഢരുംപറയുന്നു-
ഇതിനെലോകത്തിങ്കൽവിദ്വാന്മാർവാഞ്ഛിതരാ-
യ്മതിയിൽകർമ്മബന്ധഹീനരായ്ഭവിക്കുന്നു."
ഇത്തരംകേട്ടനേരംമാധവൻതന്റെഭക്ത-
നുദ്ധവനോടുമോദാൽപിന്നെയുമരുൾചെയ്തു:—
"കേൾക്കെടോപഞ്ചേന്ദ്രിയയുക്തമായൊരുമനം
നൃക്കൾക്കുകർമ്മമയമായിരിക്കുന്നുനൂനം.
മാനസംപോലെയനുവർത്തിച്ചുകൊള്ളുമാത്മാ
മാനസംദൃഷ്ടശ്രുതവിഷയധ്യാനനായി
ചിന്തിച്ചുപുനഃപുനശ്ചെയ്യുന്നുകർമ്മമന്നും
സ്മൃതിയാമതുമറെറാന്നായാൽമറേറതുശമം
വിഷയനാവേശത്താൽമാനസമാത്മാവിനെ
വിഷയംവിട്ടുസ്മരിച്ചീടുകയില്ലതാനും.
പൂർവ്വദേഹങ്ങൾതന്റെയത്യന്തംവിസ്മൃതിയെ
കേവലംമരണമെന്നുള്ളതുമറികനീ.
വിഷയമൊന്നുതന്നെഭുജിച്ചിട്ടുതുവിട്ടാൽ
വിഷയമൊന്നുമതിക്കുന്നിതെന്നറിഞ്ഞാലും.
വിഷയമൊന്നിന്നാരംഭിച്ചതുസിദ്ധമാമ്പോൾ
ജനനമൊന്നുവന്നിതില്ലസംശയമേതും.
വിഷയംമനസ്സിനുജനനമരണങ്ങൾ
വിഷയത്യാഗമനംസംസാരമററതല്ലോ.
സ്മൃതിയാംദേഹാന്തരംഞാനെന്നുകൊള്ളുന്നതു
അതിനെജനനമെന്നിങ്ങിനേധരിച്ചാലും.
ജനിച്ചഭാവംകൊണ്ടുജനങ്ങൾബഹുവായി
മനസ്സാൽവിഷയങ്ങൾസ്വീകരിക്കുന്നുപാർത്താൽ.
സ്വപ്നസന്നിഭമല്ലോതന്മനോരഥമാകും
സ്വപ്നത്തെത്തന്നെകഴിപ്പതുചിന്തിപ്പീലല്ലോ.
ഇത്തരമവിടത്തിൽപൂർവ്വഭാവാവസ്ഥയിൽ
ചിത്തത്തിലിനിവന്നീടുന്നതുംനോക്കിക്കണ്ടു
ഇന്ദ്രിയവിഷയത്താൽതൃപ്തിയില്ലായ്കമൂലം

നിന്നുശോഭിക്കുന്നിതുവസ്തുവാകുന്നതന്നിൽ
ബഹിർബ്ബുദ്ധികൾപോലുംസജ്ജനമെന്നപോലെ
ബഹിർഭാഗത്തുമന്തർഭാഗത്തുമിവമൂന്നും
ഭൂതാദിശരീരങ്ങൾനിത്യമായ്ഭവിക്കുന്നു
ചേതസിബഹിർമ്മുഖമന്തർമ്മാനസനില്ല.
കാലലക്ഷ്യങ്ങൾവേഗാൽസൂക്ഷ്മാത്ഥമറിവീല
ബാലന്മാർപോലെമായാവശന്മാരായുള്ളവർ.
ജ്വാലപോലഗ്നൌവൃക്ഷന്തന്നിലെഫലങ്ങൾപോൽ
കാലാത്മാതന്നിൽസൂക്ഷ്മമായിരിക്കുന്നുതാനും.
സർവ്വഭൂതങ്ങൾവയോവസ്ഥാദിയാതൊന്നതു
സർവ്വംമായാകൃതംപൂരുഷൻദീപംപോലെ.
മായയായതുധൂമംജ്വാലപോൽധ്രുവംപുമാൻ
ഏവമിങ്ങിനെമായാപ്രകൃതിയെന്നിതെല്ലാം
മിത്ഥ്യാബുദ്ധികൾതൻെറചിന്തിതമിവയെല്ലാ-
മാദ്യമാംപുമാൻതൻെറകർമ്മബീജത്തെക്കൊണ്ടു
ജനിക്കുന്നിതുദാരുസംയുതവഹ്നിപോലെ
മാനസഭ്രാന്തികൊണ്ടുമരണംഭവിക്കുന്നു
അഗ്നിപോൽപുമാൻകർമ്മബീജമാനസംകഷ്ടം!
അഗ്നിതാൻദഹിച്ചൊപ്പമദ്വൈതമടയുന്നു.
കേൾക്കെടോനിഷേധവുംഗർവ്വുംജനനവും
ആക്കമാംബാല്യംപിന്നെക്കൌമാരംയൌവനവും
വാർദ്ധക്യംജരാമൃത്യുനാശംദേഹത്തിന്നിവ
വിധിപ്പുനവംപിന്നെഹിതവുംമനോരഥം
എന്റേതുനിന്റേതെന്നുവാദിച്ചീടുന്നിതതും
തന്നുടെദേഹത്തിൻെറധർമ്മങ്ങൾതന്നെയല്ലെ
ആത്മാവിന്നിഹഗുണസംഗത്തിൽനിന്നുതന്നെ
സ്വാത്മഭാര്യാദിപുത്രകളത്രപിതൃമിത്ര-
ബന്ധങ്ങൾകൂട്ടുന്നതുംവേർപെടുന്നതുംഭവ-
ബന്ധവുംമൃത്യുവസ്ഥഭേദങ്ങൾനാനാത്വമാം
അറിവുംദ്വൈതമായലക്ഷണമിവയെല്ലാം
തരുവിൻബീജംപോലെയാതൊരുഗുണങ്ങളാം
കാരണമിതുപാർത്താൽതരുവിങ്കെന്നുബീജം
വേറിട്ടിട്ടിരിക്കുമ്പോൾതരുവിങ്കെന്നുവേറായ്
ഇരിക്കുന്നിതുഗുണമീവണ്ണമറിയാഞ്ഞും
പാരമാത്മാവുതന്നെച്ചിന്തിച്ചിട്ടറിഞ്ഞതിൽ
പരമാത്ഥമാംതത്വഗ്രഹണമില്ലായ്കയാൽ
സംസാരാദികൾപുമാന്മാർക്കെന്നതറിഞ്ഞാലും
സംസാരമൂലംഗുണബന്ധമെന്നതേവേണ്ടു
സാത്വികസംഗംഹേതുവായിട്ടുദേവമുനി
ചിത്തവിഭ്രമാൽരജോഗുണത്താൽനരാസുര!
താമസാൽതിര്യ്യാക്കാദിവർഗ്ഗങ്ങൾഗുണത്രയ
കർമ്മങ്ങൾകൊണ്ടുഭ്രമിച്ചീടുന്നിതേവരെന്നാൽ
ഗീതകജനനർത്തകന്മാരെന്നപോലെ
മതിയുംഗുണയുക്തമായിട്ടുജലംതന്നിൽ
പ്രതിബിംബിച്ചുവൃക്ഷമിളകുംപോലെതന്നെ.
നേത്രത്തിൽനാനാബന്ധംകാൺകയാൽഗുണബന്ധം
മതിയുമിളക്കീട്ടുഭ്രമിച്ചുകാണുന്നിതു.

മാനസരതിബ്ബുദ്ധിതന്നനുഭവംദൃഢം.
എങ്ങിനെഎന്നാൽമിത്ഥ്യസ്വപ്നംദൃശ്യമ്പോലാത്മ
സംസാരഗുണമതുംതന്നുടെസ്വപ്നത്തിങ്കൽ
കാമമാമർത്ഥാഗമമെങ്ങിനെയതുപോലെ.
അർത്ഥാശാബുദ്ധിനിവൃത്തിക്കയുമില്ലപാർത്താൽ
മിഥ്യാസ്വപ്നവൽഭ്രമിച്ചീടുന്നുവിഷയംമോഹാൽ
ഭക്തവാത്സല്യാനനായിട്ടിരിക്കുമതുപാർത്താൽ
വെറുതേഫലമില്ലഭ്രമിക്കെന്നതേഫലം.
ഹരമായസത്തായവിഷയനാനാത്വത്തിൽ
കൂട്ടുകകൊണ്ടുസത്തായിരിക്കുമാത്മാവതു
മാടലായ്വികല്പമായ്ഭ്രമിച്ചതെന്നുകാൺക.
അതിനാൽവികല്പവിഭ്രമത്തെനശിപ്പിച്ചു
സത്തുക്കൾദേഹേന്ദ്രിയപ്രപഞ്ചവിഷയങ്ങൾ
കളയുന്നിതുശാപവചനംതല്ലുകെട്ടും
കളവുംപറയുന്നോനെന്നുള്ളപരിഹാസം
അജ്ഞാനമലമൂത്രത്തിങ്കൽനിന്നോരോന്നതും
സജ്ഞാനജനഹേതുചലനമതികളെ
ത്യജിച്ചുംമോക്ഷാർത്ഥിയായേറവുംപണിപ്പെട്ടു
ആത്മാനമാത്മാവിനാൽചിന്തിച്ചുതെളിഞ്ഞിട്ടു
സ്വാത്മാരാമന്മാർവിളങ്ങീടുന്നതറികനീ
ജനനമരണാദിസർവ്വുംപരമാർത്ഥ
ജ്ഞാനത്തിലെല്ലാംമായാകാര്യമെന്നറികനീ."
ഇത്തരമരുൾചെയ്തനേരത്തുപതിനെട്ടാം
ചിത്തസംശയത്തിനുചോദിച്ചിതുദ്ധവനും:—
"എങ്ങിനെബുദ്ധികൊണ്ടുമഹത്താംമായയേയും
മംഗലാത്മാവിലസത്തായീടുമഭിമാന-
ദേഹാദ്യേന്ദ്രിയങ്ങളാംദുസ്സംഗവിഷയങ്ങൾ
മോഹമാമിവ,നീക്കിയറിഞ്ഞുശാന്തരായി
മുനികൾതൻെറചരണാലയംപൂകുന്നതും
ഇനിക്കുതെളിവാനായരുളിച്ചെയ്യേണമേ!"
എന്നതുകേട്ടനേരംനന്ദനന്ദൻകൃഷ്ണൻ
ഇന്ദിരാപതിപരബ്രഹ്മചിന്മയൻഹരി
തന്നുടെഭക്തനായിഭാഗവതോത്തമനായ്
നിർമ്മലശിഷ്യനായോരുദ്ധവൻതന്നോടായി
നന്നായിട്ടരുൾചെയ്തവാക്യമാംമഹാസാരം
നന്ദനന്ദനസഹോദരീനന്ദനസൂനോ!
മന്നവ!മഹാമതേ!കേട്ടുകൊള്ളുകശേഷം
സന്ദേഹമെല്ലാംതീരുമില്ലസംശയമേതും.
സത്യപൂരുഷനൊരുഭിക്ഷുസത്തമന്തൻെറ
വൃത്താന്തമുദ്ധവനോടായരുൾചെയ്തിതേവം
"അവന്തിരാജ്യത്തൊരുപൂരുഷൻസാധുവായി
ദുർവൃത്തിതന്നിൽനിന്നുവേർപെട്ടുസമഭാവാൽ
സഞ്ചരിക്കുമ്പോളൊരുദുർവൃത്തൻദയാഹീനൻ
സഞ്ചരിപ്പതുകണ്ടുജന്തുക്കൾതന്മർമ്മണി
ബാണങ്ങൾപ്രയോഗിച്ചുചെന്നോരുദന്തിതന്നെ
ബാണത്താൽമർമ്മങ്ങളിലെയ്തതുകണ്ടുകോപാൽ
സാധുവായവൻശിക്ഷാവാക്കുകൾപറഞ്ഞിതു

ബോധമില്ലാതവനോടാവകബോധസാര
മായാപുണ്യമാംകഥ”ഇവിടെഞാൻചൊല്ലുവ-
നായതുചിലർഭിക്ഷുഗീതയെന്നതുംചൊല്ലും
ഇക്കഥകൊണ്ടുജനംശുദ്ധരായ്വരുന്നിതു.
ഉൾക്കാമ്പിൽവഴിപോലെ“ഉദ്ധവകേട്ടീടടോ!
അവന്തിരാജ്യത്തിങ്കലുണ്ടായിതൊരുദ്വിജൻ
അവനെത്രയുംശ്രീമാനാഢ്യൻദാനംചെയ്കയില്ല
എത്രയുംവാചാലകൻകാമികോപനശീലൻ
ചിത്തംബന്ധുക്കൾതന്റെവാക്കശല്യത്താൽതന്നെ
ത്യജിച്ചകാലംകൊണ്ടുദ്രവ്യസ്ഥനായുള്ളവൻ
ദുശ്ശീലൻധർമ്മഹീനനായ്വന്നാനവനുടെ
പുത്രമിത്രാദികളത്രങ്ങളുമവന്തന്റെ
അർത്ഥത്തെദ്രോഹിക്കുന്നിതർത്ഥവുമൊടുങ്ങുമ്പോൾ
എല്ലാരുമുപേക്ഷിച്ചിട്ടായതുമൂലമായി-
ട്ടല്ലലുംപരിഭ്രമക്ലേശമൃത്യുവുംവരും
ഒട്ടുദ്രവ്യത്തെപുത്രകളത്രാദികളായോർ
ഒട്ടുദൈവത്താൽകാലാൾബ്രഹ്മബന്ധത്താൽനൃപാൽ
നഷ്ടമായ്വന്നിട്ടെല്ലാരാലുമങ്ങുപേക്ഷ്യനായ്
ക്ലിഷ്ടനായ്ചിന്താപരിഭ്രാന്തനായ്വന്നുകൂടി.
ഇത്തരംമുൻചൊല്ലിയദ്വിജനംദുഃഖിതനായ്
ചിന്താവിഭ്രമത്തോടെസഞ്ചാരശീലനായി.
കാമത്താൽപ്രയത്നേനപണിപ്പെട്ടർത്ഥംനേടി
ശ്രീമാനെങ്കിലുംന്യായാർജ്ജിതമെന്നിരിക്കിലും
അർത്ഥത്താൽധർമ്മംചെയ്യാഞ്ഞാലിതുപോലെവരും
ചിത്തത്തിലിതുവരായെന്നതോർക്കുതാരും.
അർത്ഥത്താൽദുഃഖമല്ലോസർവ്വർക്കുംസുഖമില്ലാ
അർത്ഥവാനെന്നാൽസദാദുഃഖചിന്തനംതന്നെ.
ഇതിനാലാത്മനാശംനരകംഫലമെന്നു
മതിയുണ്ടെങ്കിലറിഞ്ഞീടണംമനുഷ്യരും
യശസ്സുംഗുണംപലഗുണമെന്നിരിക്കിലും
നശിപ്പിക്കുന്നുദ്രവ്യലോഭാശാചിത്രാംഗവൽ
അർത്ഥമുണ്ടാക്കീടുമ്പോൾരക്ഷണേവ്യയത്തിങ്ക-
ലർത്ഥാനുഭാവത്തിങ്കലുള്ളൊരുഫലമത്രം
ആയാസംഭ്രമംനരന്മാർക്കിതുതന്നെയുള്ളൂ
ആയതുമല്ലകളവസത്യംകാമംക്രോധം
മദവുംഡംഭംദർപ്പംവൈരവുംവ്യസനവും
ഭേദവുമവിശ്വാസാസൂയയുംവിപരീതം
ഭയവുംഹിംസയിത്ഥംപതിനൊന്നനർത്ഥവും
വന്നീടുമർത്ഥമൂലമിതിലുമനർത്ഥങ്ങൾ
മാനവന്മാർക്കുതങ്ങളേതുമേയറിയാതെ
വന്നുകൂടീടുംമേന്മേൽമുമുക്ഷുവായുള്ളവൻ
അർത്ഥമാനർത്ഥാശാതന്മനസ്സിങ്കൽനിന്ന-
ങ്ങെത്രയുംദൂരെത്യജിക്കേണംസംശയമില്ല.
ഭ്രാതൃബന്ധുക്കൾഭാര്യതാതനെഇഷ്ടബന്ധു
യാതൊരുജനത്തേയുംശത്രുവാക്കുന്നുദ്രവ്യം.
അർത്ഥത്താൽപ്രാണഹാനിബന്ധുവർജ്ജനമത്രം
അർത്ഥത്താൽചിലർപുണ്യംചെയ്തുദേവനാകുന്നു,
മാനുഷജന്മമത്രംസ്വാർത്ഥവുംത്യജിച്ചിട്ടു-
ന്യൂനഹീനമാംനല്ലഗതിയെച്ചേരുംചിലർ.
ആപത്തിൽഭവനമാമർത്ഥത്തിങ്കലേനിന്നു
ദേവർഷിപിതൃഭൂതജനങ്ങൾമറ്റുള്ളോരും
അർത്ഥബന്ധത്താലധഃപതിച്ചുവെറുതേപോം
ഉത്തമകുശലന്മാർസർവ്വവുമുപേക്ഷിച്ചും
മുക്തിയെസാധിക്കുന്നുമൂഢർസാധിക്കയില്ല.
അതിനാലർത്ഥത്താലെവിദ്വാനുംവൃഥാക്ലേശം?
ഭവിച്ചീടുന്നുസുഖത്തിങ്കലിച്ഛയാതന്നെ.
കേവലാത്മാവുതന്റെമായാമോഹത്താൽനൂനം
കേവലജ്ഞാനമുള്ളിലേതുമില്ലായ്കയാലെ
കർമ്മമൂലമായ്മൃത്യുതന്നാലെഗ്രസ്തമായി
ജന്മത്താലെന്തുഫലംജന്മികളായുള്ളോർക്കും
വേണ്ടതെന്തെന്നാൽമോക്ഷംജന്മികൾക്കെല്ലാംനൂനം
സകലഗുണംവരുംഭഗവൽപ്രസാദത്താൽ
സകലക്ലേശമായസംസാരംകടക്കേണം.
അതിനുമറ്റൊന്നിനാൽവഴിയുമുണ്ടായ്വരാ.
അപ്രമത്തനായഹമഖിലാർത്ഥങ്ങളായും
ഉൾപ്പൂവിൽബന്ധനായിട്ടന്തകവശനായി
ദേഹത്തെക്കളയുന്നുകഷ്ടമേമൂഢത്വത്താൽ
മോഹത്തെവിട്ടുബ്രഹ്മംപ്രാപിച്ചുഖട്വാംഗനും”
കേട്ടാലുമുദ്ധവ!നീയിത്തരംവിചാരിച്ചു
വാട്ടമെന്നിയേദ്വിജസമൻഹൃദിഗ്രന്ഥി
വേർപെടുത്തെതിയായിമുനിയായ്ഭവിച്ചിട്ടു
താപമെന്നിയേഭിക്ഷാർത്ഥത്തിനായ്ഭൂതലത്തിൽ
നഗരഗ്രാമങ്ങളിലസംഗചിത്തനായി
ഭഗവൽഭക്തനവധൂതനായ്നടക്കുമ്പോൾ
ദുർജ്ജനപരിഹാസാക്ഷേപങ്ങൾസഹിച്ചവൻ
കിഞ്ചനസഞ്ചാരംചെയ്തീടിനാൻചിലതീർത്ഥം
ഉത്തമക്ഷേത്രങ്ങളുംവന്ദിച്ചുമന്ദംമന്ദം
ഉത്തമംത്രിവേണിയിൽചെന്നുസ്നാനവുംചെയ്തു.
പാത്രങ്ങൾകമണ്ഡലുംപീഠവുംകുശയജ്ഞ
സൂത്രവുംപാദുകവുമെന്നിവദാനംചെയ്തു
ക്ഷേത്രവന്ദിതനായിട്ടമ്മുനിയന്നമത്രം
ഭിക്ഷയാവാങ്ങിയശിച്ചന്നദിതീരേവാണു.
അക്കാലംചിലരവൻമൂർദ്ധ്നിമലമൂത്രം
മുഷ്കരന്മാരായവരേല്പിച്ചുനിന്ദാവാക്കും
പറഞ്ഞുപിടിച്ചമർത്തറഞ്ഞുചിലരപ്പോൾ
വരിഞ്ഞുപാശത്തിനാൽബന്ധിപ്പാനൊരുമ്പെട്ടാർ
പറഞ്ഞാനതിലപ്പോളൊരുവൻ“നിർമ്മഹാൻ
പെരികെസ്സത്താകുമെന്നറിഞ്ഞുവിട്ടീടിനാർ.
ദ്രവ്യഹീനാനന്തരംബന്ധുക്കളിപ്രകാരം
ദിവ്യനാംവിപ്രൻതന്നെത്യജിച്ചിട്ടവധൂത-
വൃത്തവാനായിവന്നിതാശ്ചര്യമിതുപോലെ
ഉത്തമനായിനിരാഹാരാസനായ്ഗിരീന്ദ്രവൽ
ധൃതിമാനായിമൌനംകൊണ്ടുവന്നീടുംഫലം
ഏതെന്നുള്ളിലേകരുതിബകംപോലെ

ദൃഢനിശ്ചയനായിപ്പുരുഷാൎത്ഥത്തെമൌന
ഗാഢമായിട്ടുസാധിച്ചീടുന്നുബുധിമാന്മാർ"
ഇങ്ങിനെയിരിക്കുന്നവിപ്രസത്തമമായ
യെങ്ങിനെബന്ധിക്കുന്നതീപന്നുമുള്ളോരെയും
ബന്ധിക്കയില്ലിങ്ങിനെഈശ്വരാൎപ്പണംചെയ്ക
അദ്ധ്യാത്മികാധിദൈവഭൌതികമനുഭൂത്യാ
യാതൊരുത്തനംബന്ധമുണ്ടാകയില്ലതാനും
യാതൊരുത്തനമിമാംകഥയെഗാനംചെയ്താൽ
പാതകങ്ങളുംതീൎന്നുസ്വധൎമ്മനിഷ്ഠനായി
സാത്വികഗുണവാനായ്ഭവിക്കുമെന്നുനൂനം.
ഇനിയുംഭിക്ഷുവിന്റെവചനംകേട്ടുകൊൾക
"എനിക്കുസുഖദുഃഖഹേതുവുംജനിയില്ല
ദേവതാത്മാവായുള്ളഗ്രഹകൎമ്മവുംകാല-
മേവമിതൊന്നുമല്ലാസംസാരചക്രദുഃഖ-
മൂലകാരണമാകുംമനസ്സുതന്നെനൂനം.
മാനസഗുണത്തിങ്കൽനിന്നിട്ടുദൃഷ്ടിയെല്ലാം
മാനസത്തിങ്കൽനിന്നുവേറിട്ടുനില്ക്കുംഗുണം.
നീലശോണിതശുക്ലഗുണസൃഷ്ടിയുംമനം
മാനസകാമഗുണജാതലിംഗങ്ങൾതന്നിൽ
താനൊന്നായ്ചെന്നുനില്പുമാനസമൊന്നായിട്ടും
നിൎവ്വികാരാത്മാപരൻനിൎഗ്ഗുണൻജ്യോതിൎമ്മയ-
നേവംമാനസത്തിന്റെയകത്തുംപുറത്തുമായ്
നില്ക്കുന്നിതതുമനംകൊണ്ടുതാൻമറഞ്ഞിട്ടു
നില്ക്കുന്നുമനോഗുണംതങ്കലാരോപമായി
നില്ക്കുമ്പോൾമനസ്സൊന്നേകണ്ടുകൂട്ടുകയുള്ളു
നില്ക്കുംനിൎമ്മലനല്ലശോണിതാരോപംപോലെ.
മാനസഗുണത്തോട്ടുകൂട്ടുകമൂലമാത്മാ
താനിഹഗുണമയജാതനാശാദിയുണ്ടായ്
ഗുണകാമാത്മാവിനെമാനസമെന്നുചൊൽവൂ
ഗുണകാമങ്ങൾപോയാൽമാനസംതന്നെയാത്മാ.
സൂചിയുംകാന്തംരണ്ടുംനിശ്ചലംനിൎവ്വികാരം
ഏല്ക്കുമ്പോൾചേഷ്ടയുണ്ടാമെന്നതുപോലെയിവ
മാനസഗുണംകാമംകാമത്തെത്യജിക്കിലോ
മാനസമസൽബന്ധംതീൎന്നുനിൎമ്മലംവരും.
മാനസശാന്തിവന്നാൽദാനകൃത്യങ്ങളെന്തേ
യാതൊരുത്തനുമനംനശിച്ചാൽമനനാശം
നൂനംവന്നിതുമനംനന്നുവശമായാൽ
ശ്രുതവുംകൎമ്മംവ്രതംയോഗംമററന്യമായ
ശ്രുതിവേദാദിമനോനിഗ്രഹത്തിങ്കലോളം
പിന്നെയൊന്നുമേവരാനില്ലൊന്നുംവേണ്ടതില്ല
അന്യങ്ങളെല്ലാംദ്വൈതമുണ്ടെങ്കിലല്ലോവേണ്ടു
രൂപകാമങ്ങൾപോയാൽതാമസരാജസംപോയ്
കേവലമരൂപധാവള്യമായല്ലോസത്വം
ആയതുസൂക്ഷ്മചിത്തമതുനിൎമ്മലബ്രഹ്മ-
മായയാമതുംചിത്തിൽചലനമെന്നുകണ്ടു
ചലനസമുദ്രത്തിലൂൎമ്മിപോൽവികാരമാം
ചലനംനിശ്ചലാത്മാവിന്നില്ലെന്നുള്ളംവിട്ടാൽ

നിഷ്ഫലംതോന്നീടിലുംതോന്നാതെയിരിക്കിലും
സകലംഭാവമേതുംതന്നിലേയടങ്ങീട്ടും
മാനസമടങ്ങുമ്പോൾമായയുംബ്രഹ്മചിന്താ
താനേതാൻതന്നിലമന്ദദ്വൈതാനന്ദംവരും.
മാനസജയത്തിൽനിന്നപരമൊന്നുമില്ല
മാനസമാന്ദ്യവശാൽസംസാരബന്ധദുഃഖം.
ഭീതിയാൽമോഹസംശയോജ്ഝിതകൊണ്ടുംമനം
ഏതൊരുവംശംചേരുമങ്ങിനെഭവിക്കുന്നു.
മാനസമൊന്നിൽവശമായാലന്യത്തിലിച്ഛ
തനിക്കുഭവിക്കയില്ലല്ലോൾമററുവൈരം
സമ്മിശ്രമായുംവരുമതിനാൽരാഗദ്വേഷം
എന്നിവവരുന്നുമാനസമാന്ദ്യവശാൽ
മാനസമന്യവശമായിട്ടുമൎത്ത്യന്മാൎക്കു
തന്നുടെമിത്രംരിപുഭാവങ്ങൾഭവിക്കുന്നു.
മൂഢന്മാർമനോമാത്രമായിരിക്കുന്നദേഹം
ദൃഢമായെന്റെയെന്നുബദ്ധരായ്മനുജന്മാർ
ഞാനെന്നുമന്യനെന്നുമിനിക്കുമെന്റേതെന്നും
മാനസഭ്രമാൽഭ്രമിച്ചററമില്ലാതൊരന്ധ-
മായാവാരിധിതന്നിൽഭ്രമിച്ചുകളിക്കുന്നി-
തോരോരോതരമേവംലീലയാകാലംപോകും.
നേരേതാനാരെന്നറിയാഞ്ഞുകൊണ്ടേന്നേവേണ്ടു
ജനങ്ങൾദുഃഖഹേതുവാകുന്നതെന്നാകിലോ
ജനനവിഹീനാത്മാവിനെന്തുജനാൽദുഃഖം?
ജിഹ്വയുംപല്ലുംപോലെയാത്മാവുംദുഃഖവുമീ-
ജിഹ്വാതൻരസംപല്ലിനേതുമേയില്ലയല്ലോ
ദന്തത്തിൻപ്രവൃത്തിയാൽജിഹ്വയ്ക്കില്ലൊരുദുഃഖം
ജാതമാംജനദുഃഖംമനാലാത്മാവിനില്ല.
ആത്മാവുദുഃഖഹേതുവെന്നാകിൽജനമെല്ലാം
നന്മയാംസുഖമല്ലോകോപിപ്പാനാരോടിഹ
ദുഃഖമിതിവിടത്തിൽതത്സ്വഭാവത്വമെന്നാൽ
ദുഃഖമാമന്യങ്ങളാലാത്മാവിനെന്തുദുഃഖം.
ഇല്ലല്ലോപിന്നെയാരോടായിട്ടുകോപിക്കേണ്ടു
ഇല്ലതിനാലേസുഖദുഃഖഭേദങ്ങളൊന്നും.
സുഖവുംസുഖത്തേല്പോൽദുഃഖവുംദുഃഖത്തേല്പോൽ
സുഖദുഃഖത്തെച്ചിന്തിച്ചെന്തൊരുസുഖദുഃഖം
സുഖദുഃഖങ്ങൾഗ്രഹനിമിത്തമെന്നാകിലോ
വിഗതജനനത്തിനുമാത്മാവുതനിക്കെന്തേ?
ഗ്രഹങ്ങൾകൊണ്ടുഗ്രഹത്തിനുതാനെന്നാകിലോ
ഗ്രഹമില്ലാതെവാഴുംജനത്തോടെന്തുകോപം?
സുഖദുഃഖങ്ങൾകൎമ്മഹേതുവെന്നിരിക്കിലോ
സുഖദുഃഖാദിതാത്മാവകൎമ്മനെന്തുചേതം?
ദേഹമായതുജഡമറിവീലവയൊന്നും
ദേഹവൈലക്ഷണ്യാത്മാവജഡൻനിൎവ്വികാരി
ആകയാൽജഡാജഡങ്ങൾക്കെന്തുസുഖദുഃഖം?
ആകയാൽജനത്തോടുകോപിപ്പാനെന്തുമൂലം?
ആകയാൽകൎമ്മമൂലംസുഖദുഃഖവുമില്ല
കാലമോഹേതുസുഖദുഃഖത്തിനെന്നോൎക്കിലോ

ലോകത്തിലതീതനാമാത്മാവിന്നതിനെന്തേ?
അന്യമാംകാലത്തിനാൽതന്നിക്കെന്തൊരുഭേദം
അഗ്നിതൻവികാരമാംതപനമാകുംതാപം
അഗ്നിക്കോതപിക്കാതെയിരിപ്പാൻകഴിവില്ല
അതിനാൽമറെറാരുത്തൻതന്നോടെന്തൊരുകോപം
പ്രതിയായിരിക്കുന്നവസ്തുക്കൾതന്നിലുള്ള
സുഖദുഃഖങ്ങൾസൎവ്വമതതിൽനില്ക്കയെന്ന്യേ
വിഗതനായിരിപ്പോനേതുമേയില്ലയല്ലോ.
ആയതുകൊണ്ടുസുഖദുഃഖങ്ങൾതമ്മിൽതമ്മി-
ലേതുംകൂട്ടുന്നീലയിവററിൽവേർപാടായി
ട്ടിരിക്കുമാത്മാവിന്നിസ്സുഖദുഃഖസ്വഭാവം
ധരിക്കുന്നീലതാനൊട്ടിവററിൽസംഗനല്ല.
ഭൂതങ്ങൾജന്മമൃതിദേഹമിന്ദ്രിയമോരോ-
ന്നേതുപോൽതങ്ങൾസ്വഭാവങ്ങളാമതുപോലെ
നില്ക്കുന്നഭേദമെന്ന്യേഒന്നൊന്നിൽപിഴയാതെ
ഓൎക്കുമ്പോൾകോപിപ്പതാരോടതുക്രോധത്തിന്റെ
ശീലമായതുമഹങ്കാരത്താലഹങ്കാരം
ശീലമാംമായതന്റെവൈകാൎയ്യസ്വഭാവങ്ങൾ
സുഖദുഃഖങ്ങൾസൎവ്വംതോന്നിലുംതത്സ്വഭാവം
സുഖദുഃഖങ്ങൾഭേദവിഭ്രമമെന്തേപിന്നെ
തോന്നിലുംതോന്നാത്തതുംമായതൻസ്വഭാവങ്ങ-
ളെന്നതുകൊണ്ടുസുഖദുഃഖങ്ങളെന്തുപിന്നെ?
ലോകഭേദങ്ങൾജന്മമൃതികൾസ്വഭാവമി-
താകുന്നതെന്നാലതുസഹസാസുഖമെങ്കിൽ
ഈവകസ്വഭാവവുംസുഖവുമല്ലയെങ്കിൽ
കേവലംസുഖത്തിലേക്കിതുകൊണ്ടെന്തുചേതം?
ആത്മാവുസുഖസ്വാഭാവികമിതെന്നാകിലോ
ആത്മാവല്ലാത്തതിനാലെന്തൊരുചേതമിങ്ങും
ആത്മാവുലോകങ്ങളിൽകൂട്ടംതത്സ്വാഭവത്തെ
സ്വാത്മനിസുഖമെന്നാൽവേർപെട്ടാലെന്തുംപിന്നെ
നിനവുംസ്വഭാവമെന്നാകിലോനിനവല്ലോ
അതിനാലെന്തുചേതം?നിനവേസുഖമല്ലോ
നിനവിനന്യംസുഖമായിട്ടുംസ്വഭാവമെ-
ന്നാകിലോനിനവിനാലെന്തുസംഭ്രമംപിന്നെ?
ദുഃഖങ്ങൾസ്വഭാവമിതാകുന്നിതെന്നാകിലോ
ദുഃഖസമ്മിശ്രഭേദസംഭ്രമംവേണ്ടയല്ലോ.
സുഖമാംസ്വഭാവമിതാകുന്നതെന്നാകിലോ
ദുഃഖഭേദങ്ങൾകൊണ്ടിട്ടെന്തുവിഭ്രമംപിന്നെ?
സുഖദുഃഖങ്ങൾരണ്ടുംസുഖമിതല്ലെങ്കിലോ
സുഖദുഃഖങ്ങൾതന്നാൽപിന്നെയെന്തൊരുഭ്രമം.
സൃഷ്ടിയുംസ്ഥിതിലയംതത്സ്വഭാവത്വമെന്നാൽ
തുഷ്ട്ര്യാവാണീടാമിതുകളിലങ്ങാനന്ദിച്ചു.
ഇവയൊന്നുമേസ്വഭാവത്വമിതല്ലെന്നാകിൽ,
കേവലംസ്വഭാവമായ്പാഴാമിങ്ങിവയെന്തേ?
യാതൊന്നുസ്വഭാവമായ്ക്കൂരുതീടുന്നുവെന്നാൽ
ആയതുനിന്ദ്യങ്ങളാലെന്തുസംഭ്രമംപിന്നെ?
യാതൊന്നുസ്വഭാവമായ്ക്കൂരുതുന്നില്ലയെങ്കിൽ

യാതൊരുസ്വഭാവത്താലേതുംവിഭ്രമമില്ല.
നിശ്ചലംസ്വഭാവികമഴിവില്ലാത്തവസ്തു
ശാശ്വതാത്മാനമേതുപോലെന്നാലതുപോലെ
നിൎണ്ണയിപ്പതുസ്വാഭാവികമല്ലെന്നുകണ്ടു
നിൎണ്ണയമനിൎണ്ണയമുഭയമെന്നല്ലാതെ
കേവലസ്വഭാവത്താൽതോന്നുംസംഭ്രമംസൎവ്വം
കേവലംമായാമയമതതിൻസ്വഭാവികം.
തോന്നുന്നതെല്ലാമതുകൊണ്ടെന്തുതോന്നിയാലും
തോന്നാതെപോയാലുമിങ്ങെന്തൊരുചേതമുള്ളു?
തോന്നീടുന്നതുസൎവ്വസംഭ്രമസ്വാഭാവിക-
മായതുകൊണ്ടുനമുക്കേതുമേഭ്രമമില്ല.
മായയാഭ്രമിച്ചാലുമതിന്റെസ്വാഭാവിക-
മൊന്നുരണ്ടെന്നുമൊന്നായ്ക്കൂണ്ടിരിപ്പതുബ്രഹ്മ-
മെന്നതുപാൎത്താലിന്നവണ്ണമേയെന്നൊന്നില്ലാ-
തൊന്നതിന്നില്ലെന്നതുമവയുംസ്വഭാവവും.
താൻതന്നെമായയാലെവേറായിത്തോന്നിയറി-
ഞ്ഞന്തരംഗത്തിലൊന്നുമറിയാതാത്മാവിനും
ഒന്നുരണ്ടെന്നുമൊരുകാലത്തുമൊരേടത്തും
ഒന്നിനാലൊരുത്തനാൽപരങ്കലില്ലയല്ലോ.
ഈവണ്ണംപ്രബുദ്ധനായിരിക്കുന്നൊരുബുധൻ
കേവലനായിഭ്രമമില്ലാതെപ്പൂണ്ടീടുന്നി-
തീയവസ്ഥയാപരമാത്മനിനിഷ്ഠന്മാരായ്
കേവലമൃഷിജനമറിയുമതിനാലേ
ഞാനിഹദുരന്തമായറിയായ്മയാലേററം
ശൂന്യമാമന്ധകാരംശുദ്ധവിഭ്രമംതന്നെ
ആനന്ദസ്വരൂപനാംമുകുന്ദപദാംബുജം
സേവിച്ചുകൊണ്ടുതന്നെകടന്നീടുവൻ"എന്നു
നിശ്ചയിച്ചൊരുമഹാബ്രാഹ്മണൻതന്റെബുദ്ധി
നിശ്ചലംവന്നുകൂടികേട്ടാലുമുദ്ധവ!നീ.
നഷ്ടദ്രവ്യനായ്മഹത്തുക്കളാലപേക്ഷ്യനായ്
വിഷ്ടപപ്രദക്ഷിണനായിട്ടുസ്വധൎമ്മത്തെ
ചലനംകൂടാതെയുംസഞ്ചരിച്ചതുകേൾക്ക
ചലനസുഖദുഃഖംമറെറാന്നാലല്ലേവൎക്കും
ആത്മാവിൻവിഭ്രമത്താൽതന്നെയെന്നതുനൂനം
ആത്മവിഭ്രമാൽമിത്രമൌദാസീനനരിപു
എന്നിവസംസാരവുംമാനസമാശ്രിതമായ്
വന്നുകൂട്ടുന്നിതതുകൊണ്ടിട്ടെല്ലാവരാലും
ബ്രഹ്മനിഷ്ഠനായിരിക്കുന്നോരുഭിക്ഷുഗീത
നന്മയായ്വഴിപോലെധരിക്കശ്രവിക്കയും
ചൊൽകയുംകേൾപ്പിക്കയുംചെയ്യുവരുടെചിത്തം
ഏകമാംപദംചേരുംദ്വന്ദ്വാന്ധകാരംപോകും.
ഉദ്ധവ!ഗുണമയംസംസാരമെന്നീയൎത്ഥം
സിദ്ധിച്ചിതിനിശ്ശേഷംചൊല്ലുവൻകേട്ടുകൊൾക.
"പൂൎവ്വനിഷ്ഠിതമായിട്ടിരിക്കുംസാംഖ്യത്തെ ഞാ-
നേവംചൊല്ലുവൻനിനക്കായ്ക്കൊണ്ടങ്ങറിഞ്ഞാലും.
യാതൊരുപുമാന്മാരുമിതിനെയറിഞ്ഞിട്ടു
ചേതസിവികല്പങ്ങളാംഭ്രമംക്ഷണംപോകും.

ആദിയിലവികല്പമായിക്കൊണ്ടേകമായ
വേദാത്മരൂപമാകുംജ്ഞാനവുമുണ്ടായ്പന്നു.
ആദിയാംകൃതയുഗനിപുണവിവേകന്മാ-
രാകിയജനംമായാഫലരൂപത്തെക്കൊണ്ടു
കേവലംനിർവ്വികല്പമായിരിക്കുന്നജ്ഞാനം
ഭവിച്ചുവലുതായിവാങ്മനോഗോചരമായ
ദ്വൈതമായതിൽനിന്നുമായാനിർവ്വികല്പൈക്യം
യാതൊന്നിന്നത്ഥമതെന്നുള്ളതുമറികനീ.
രണ്ടായിത്തോന്നുന്നതുപ്രകൃതിജ്ഞാനമല്ലോ
രണ്ടിന്നന്യമായ്തോന്നുംജ്ഞാനംപൂരുഷനല്ലോ.
എന്നാൽപ്രക്ഷോഭ്യമാണായാകിയപ്രകൃതിക്കു
വന്നുസംഭവിച്ചിതുത്രിഗുണനാമധേയം,
താമസരാജസവുംസത്വവുമെന്നിങ്ങനെ
നാമമാമതിൽപുമാൻതന്നനുമതംകൊണ്ടു
ഗുണത്തിൽനിന്നുസൂത്രംഭവിച്ചുപുമാനായി
ഗുണസംയുതംമഹാസൂത്രത്തോടിടകൂടി
ഇരിക്കുംസൂത്രത്തിങ്കൽനിന്നഹങ്കാരമുണ്ടായ്
പരിചിൽവൈകാരികനാകുംതൈജസന്താനം
താമസത്തിങ്കൽനിന്നുജ്ഞാനാകുംത്രിവിട്ടതും
ഇത്തരംമൂന്നുണ്ടായിവന്നതന്മാത്രകൾക്കും
ചിത്താദ്യേന്ദ്രിയങ്ങൾക്കുംമാനസത്തിനുംമൂലം.
ചിന്മയമായിരിക്കുംചിത്തുകാരണംതന്നെ
താമസത്തിങ്കൽനിന്നിട്ടിന്ദ്രിയങ്ങളുമുണ്ടായ്
താമസംരാജസത്തിലെന്നുമുണ്ടൊരുപക്ഷം.
രാജസ്സാലെന്റെസദ്ഭാവത്താലണ്ഡത്തേയും
ഉണ്ടാക്കിയതുമെന്റെദേഹമായതിൽജല
മണ്ഡലസമണ്ഡിതയായിരിക്കുന്നേടത്തിൽ
ഉണ്ടായിതൊരുപത്മമപ്പൂവിൽചതുർമ്മുഖൻ
ഉണ്ടായിതവൻമഹാതപസ്സായുക്തനായി-
ട്ടെന്നുടെയനുഗ്രഹാൽരാജസഗുണംകൊണ്ടു
നന്നായിലോകങ്ങളുംലോകപാലന്മാരെയും
ഉണ്ടാക്കിമനുഷ്യക്കുഭൂലോകംസിദ്ധമാക്കീ-
ട്ടുണ്ടായിസിദ്ധലോകമസുരനാശങ്ങൾക്കും.
പാതാളംവാസസ്ഥലമിങ്ങിനെയാക്കിവെച്ചു
ധാതാവാദികളായത്രൈലോക്യവാസികളും
ത്രിഗുണസ്വരൂപമായിരിക്കുംകർമ്മംകൊണ്ടേ
ത്രിഗുണമായുംത്രിവർഗ്ഗങ്ങളായ്പന്നതല്ലോ.
തപസ്സുംയോഗത്തിനുംനിർമ്മലംഫലമല്ലോ
പാപവർജ്ജിതജ്ഞാനാൽതപസ്സാഭക്തിയോഗാൽ
മൽഗതിയതുഫലമെന്നതുമറികനീ.
എന്നിരിക്കിലുംകാലാത്മാവാകുംധാതാവിനാൽ
കർമ്മയുക്തമായിനിന്നീടിനോരിപ്രപഞ്ചം
ത്രിഗുണപ്രവാഹസിന്ധുവിലെമുങ്ങിപ്പൊങ്ങി
വിശരാംഗനമനവരതംകിടക്കുന്നു.
അണുവായ്പലുതായികൃശമായേതുമേതു
നിനവുഭാവംഭവിക്കുന്നവസകലവും
പ്രകൃതിപുരുഷസംയുക്തമായാദിമദ്ധ്യ-
വിലയമായിവ്യവഹാരത്തിനായിക്കൊണ്ടു
വേദമാംവികാരങ്ങൾസംഭവിക്കുന്നതാനും,
യദുസംവാദത്തിങ്കൽചൊല്ലിയോരുപാദാന
ഭേദബോധമോനിനക്കുള്ളത്തിലുണ്ടല്ലോകേൾ.
യാതൊരുപാദാനഭാവംമുൻചെയ്തീടുന്നു
യാതൊരുചൈതന്യത്തിൽകല്പിച്ചിതാദ്യന്തന്നെ.
അതിന്റെപരമാത്ഥംചൊല്ലുവൻവഴിപോലെ
വദിച്ചോരുപാദാനംപ്രകൃതിതന്നെയല്ലോ
ആയതിന്നാധാരമാകുന്നൊരുപുരുഷങ്കൽ
കാലവുമുണ്ടായതിൽനിന്നഹംത്രിവിധമായ്
സൃഷ്ടിക്കുബ്രഹ്മനായിസ്ഥിതിക്കുഞാനായിട്ടും
വിഷ്ടപങ്ങൾതൻലയത്തിന്നഹംവിരാണ്മയൻ.
സർവ്വലോകവുംസർവ്വംതാനായിസ്സങ്കല്പമായ്
സർവ്വാത്മാവിരാട്ടിങ്കൽകല്പിതപ്രപഞ്ചങ്ങൾ
സൃഷ്ടിപ്പതെല്ലാംരക്ഷാസംഹാരംപ്രമാണമായ്
സൃഷ്ടിയുന്തങ്ങൾപ്രമാണേനരക്ഷയുമല്ലോ.
മററുരണ്ടവസ്ഥകൾതാൻപ്രമാണവുമായി
മുററുമെല്ലാമേലയിക്കുന്നതുവിരാണ്മയൻ.
അവിശേഷകമായപഞ്ചതത്വത്തിനായ്ക്കൊണ്ടു
ഭുവനത്തോടെകൂടെലയിപ്പിച്ചതുംകേൾക്ക.
അന്നത്തിങ്കലേയെല്ലാംലയിച്ചുമാനുഷന്മാ-
രന്നംഭൂമിയിൽലയംഭൂമിഗന്ധത്തിൽലയം
ഗന്ധവുമപ്പിൽലയംജലവുംരസത്തിങ്കൽ
അന്തരമാകുംരസമഗ്നിയിലഗ്നിരൂപേ
രൂപവുംവായുവിങ്കൽവായുസ്പർശത്താൽലയം
ഏവംസ്പർശവുംവിണ്ണിൽവ്യോമവുംശബ്ദത്തിങ്ക-
ലിന്ദ്രിയങ്ങളുമവർതങ്ങൾതൻയോനികളിൽ
യോനികൾസാമ്യമായമനസ്സിൽമനമീശേ.
ഈശ്വരനായമഹാൻതന്നുടെഗുണങ്ങളിൽ
നിശ്ചയംഗുണങ്ങളുമവ്യക്തത്തിങ്കൽതന്നെ
ലയിപ്പൂകാലംമായാമയമജ്ജീവങ്കലും
ജീവനുമാത്മാവിങ്കലാത്മാവുകേവലാത്മാ
കേവലാത്മാവുവികല്പത്തിലുംനാശത്തിലും
ഏവമങ്ങെല്ലാററിനുംസർവ്വദാവിലക്ഷണ-
നങ്ങിനെയെന്നെക്കാണുന്നവർക്കുക്ഷണംപോലും
എങ്ങിനെവികല്പമാംഭ്രമങ്ങളുണ്ടാകുന്നു.
മാനസംഹൃദിയിങ്കലിരുന്നാലർക്കോദയേ
വ്യോമനിയന്ധകാരംനശിക്കുന്നതുപോലെ?
സലകതിമിരമാമജ്ഞാനങ്ങളുംതീരും
സകലസംശയങ്ങൾദഹിപ്പാനഗ്നിയായി
സ്ഥിതിക്കുസംഖ്യാവിധിയിതിനേയനുലോമ-
പ്രതിലോമവുമായിട്ടെന്നാൽപ്രോക്തങ്ങളായി.
സർവ്വവുമെങ്കൽനിന്നുപ്രാപ്തമായിരിപ്പതും
സർവ്വവുംദഹിപ്പതുംസർവ്വസാക്ഷിയുംഞാനെ-
ന്നറിഞ്ഞാൽപിന്നെയെന്നെയെന്യേകാണ്മതുമില്ല
അറിയുന്നാകിലതുംഞാനായിത്തോന്നിവരും.
ഗുണവൃത്തികളുടെവിധിയെച്ചൊല്ലുന്നുകേൾ

ഗുണധർമ്മങ്ങളിവധരിച്ചിട്ടിരിക്കുന്നു.
ശമവുംദമംതപസ്സത്യവുംതിതിക്ഷയും
ദയയുംധൃതിതുഷ്ടിത്യാഗവുംശ്രദ്ധാശുദ്ധി
അസ്പൃഹാക്ഷമാധൃതിയസ്തുതിയിവയെല്ലാം
നിഷ്ഫലമല്ലാതൊരുസാത്വികവൃത്തിയല്ലോ.
കാമവുമിച്ഛാമദംതൃഷ്ണാസ്തംഭവുംഭേദം
ആശിഭിദാസുഖത്വംമാനസോത്സാഹംയശഃ
പ്രീതിധർഷവുംവീര്യംബലമുദ്യോഗമിവ
ചേതസിധരിക്കനീരാജസപ്രകൃതികൾ
ക്രോധവുംലോഭംകളവസത്യംഹിംസയശോ
ഡംഭവുംതളർച്ചയുംകലിശോകവുംമോഹം
നിദ്രയുംവിഷാദവുമുത്സാഹഹീനമാർത്തി
ഭദ്രമല്ലിവതമോഗുണവൃത്തികളെല്ലാം.
ഇനിയുംസന്നിപാതംതന്നെയുംചൊല്ലുന്നുകേൾ
ഞാനെന്നുമെന്റേതെന്നുമുള്ളവൻസന്നിപാതൻ
മാനസമാത്രേന്ദ്രിയാദികളാൽസംയുക്തനെ
താനല്ലോവിവഹാരസന്നിപാതനുമെടോ!
ധർമ്മത്തിങ്കലുമധർമ്മത്തിങ്കലുംകാമത്തിലും
തന്മനോപരിനിഷ്ഠൻഗുണങ്ങൾസന്നികർഷൻ
കേളെടോ!ശ്രദ്ധാരതിധനവാനഹമെന്നും
ചാലവേപ്രവൃത്തിയിൽലക്ഷണനിഷ്ഠനല്ലോ
ആശ്രമത്തിലുംഗൃഹസ്ഥധർമ്മത്തിലുംനിഷ്ഠൻ
വിശ്വത്തിൻഗുണനിഷ്ഠനവനെന്നുരയ്ക്കുന്നു
ശമമാദികൾതത്വസംയുതമാകുമല്ലോ,
കാമാദികൊണ്ടുരജോയുക്തനായ്പുരുന്നിത്തും
ക്രോധാദിതമോയുക്തരിവരാകുന്നവല്ലോ,
ബോധമൂലമാംതത്വഗുണലാഭത്തെച്ചൊൽവാൻ.
യാതൊരുസമയത്തുസുകർമ്മങ്ങളാൽപുമാൻ
ഭക്തിസംയുതനിരപേക്ഷനായെന്നെത്തന്നെ
സേവിക്കുന്നവനപ്പോൾസത്വമാംഗുണംവരും
ദേവമാനുഷപുമാൻസ്ത്രീകളെന്നിരിക്കിലും.
ആശയായുക്തനായിസ്വകർമ്മങ്ങളാലെന്നെ
പൂജിക്കുന്നവർക്കപ്പോൾരാജസവൃത്തിസിദ്ധി.
ഹിംസാബുദ്ധികളായിസ്വകർമ്മത്താലെയപ്പോൾ
പൂജിപ്പതെന്നതപ്പോൾരാജസഗുണപ്രാപ്തി
ഏവമാംസാത്വികരാജസതാമസഗുണം
ജീവനുമിന്നിക്കുമിങ്ങല്പവുമില്ലനൂനം.
ചിത്തജാതമാംഗുണകർമ്മങ്ങളിവയെല്ലാം
ഭൂതങ്ങൾതങ്ങൾക്കെല്ലാജന്തുക്കൾഭൂതങ്ങളാം
ജനങ്ങൾരജോയുക്തമായിട്ടുയശസ്സായി
നിന്നിട്ടുംകർമ്മംകൊണ്ടുസുഖത്തെയോജിക്കുന്നു.
ജനങ്ങൾതമോഗുണയുക്തരായ്ശോകമോഹ-
മെന്നിവനിദ്രാഹിംസാദികളിൽകൂട്ടംചിത്തം.
ഇന്ദ്രിയനിവൃത്തിയായിട്ടുദേഹഭയ-
മെന്നിയേധീരനായിമാനസസംഗംവിട്ടു
ഇരിക്കുന്നതുസത്വഗുണമെന്നറിയേണം
ധരിക്കദേഹംബുദ്ധിയഭിമാനവുംപിന്നെ

മാനസഭ്രമമതുംരാജസവികാരങ്ങൾ
മാനസനഷ്ടംചിന്താഹീനവുംതാമസമാം.
സാത്വികഗുണമൂലംദേവകൾക്കറിഞ്ഞാലും
സത്വമല്ലാതുരജോതാമസമസുരർക്കും.
സത്വമാംഗുണംജാഗ്രദ്രാജസംസ്വപ്നമെന്നും
ഏത്രയുംതമോഗുണംസുഷുപ്തിയാകുന്നതും.
തുര്യമായതുമൂന്നുഗുണവുംകൂടിയതു
മര്യാദയോടുജനംസത്വത്താലൂർദ്ധ്വപ്രാപ്തി
രാജസഗുണത്തിനാൽമാനവനായുംവരും
രാജസത്തിനാൽജനമന്തരചാരികളാം.
താമസാൽകീഴ്പോട്ടേക്കുമിങ്ങിനെഗുണഗതി.
സാത്വികഗുണാശ്രയാൽസ്വർഗ്ഗപ്രാപ്തിയുംവരും
ചിത്തംരാജസലയാൽമനുഷ്യലോകംവരും
താമസഗുണാശ്രയംകൊണ്ടുണ്ടാംനരകവും
കാമാനുഭവത്തിനുമിങ്ങിവയതുകഷ്ടം!
നിർഗ്ഗുണലയന്മാരിങ്ങെന്നെയുംപ്രാപിക്കുന്നു.
സൽഗുണവാന്മാരേവമെങ്കലെസകലവും
അർപ്പിക്കുംകർമ്മമെല്ലാംസാത്വികമായിപ്പൂർണ്ണ-
നിർവികല്പമായുരുഫലവുമതിനാലെ
രാജസകർമ്മഫലംവികല്പമല്ലോപിന്നെ
താമസകർമ്മഫലംനാശമാകയുംചെയ്യും.
സാത്വികജ്ഞാനംമോക്ഷംരാജസജ്ഞാനമതു
ചിത്തസംശയഭ്രമംതാമസജ്ഞാനംചൊല്ലാം
പ്രാകൃതഫലമാകുംപിന്നേതുനിർഗ്ഗുണമാം
ജ്ഞാനത്താൽചലനഹീനത്വമാമെന്റെനിഷ്ഠാ
വന്നീടുമിനിവാസസ്ഥാനവുംകേട്ടുകൊൾക;
വനവാസമാമതുസാത്ത്വികമറിഞ്ഞാലും
രാജസഗ്രാമവാസംമൃതപത്തനവാസം
താമസംപിന്നെക്ഷേത്രവാസംനിർഗ്ഗുണമല്ലോ.
സാത്വികാധിപനവനസംഗിപിന്നേവനാം
ചിത്തചഞ്ചലംരജോഗുണകർത്താവുസംഗി
താമസാധിപൻഭ്രഷ്ടൻകേട്ടാലുമിനിയുംനീ.
നിർഗ്ഗുണാശ്രിതനെങ്കലാശ്രിതനധ്യാത്മത്തിൽ
ഏറ്റവുംശ്രദ്ധയുള്ളോൻസാത്വികനറിയേണം.
കർമ്മശ്രദ്ധവാനല്ലോതാമസനെന്നനൂനം;
എന്നുടെസേവാശ്രദ്ധൻനിർഗ്ഗുണനാകുന്നതും.
നന്ദിതശുദ്ധപദാർത്ഥംപത്ഥ്യംസാത്വികനും
പാപമാംവിഷയത്തിൽപത്ഥ്യംരാജസനല്ലോ.
താമസനശുദ്ധവസ്തുക്കളിൽപത്ഥ്യമുള്ള
യാതൊരുപദാർത്ഥത്തിൽശ്രദ്ധയെന്നിയേവാഴും
ചേതസിനിർഗ്ഗുണനെന്നുള്ളതിൽധരിക്കനീ.
സാത്വികനാത്മാവിൽനിന്നാകുന്നുസുഖംപിന്നെ
വിഷയങ്ങളിൽനിന്നുസൌഖ്യംരാജസനുള്ളൂ.
താമസനോർത്താൽമോഹദൈന്യത്തിൽനിന്നുസുഖം
താമസച്ഛിന്നനാകുംനിർഗ്ഗുണനെങ്കിൽസുഖം.
കേൾക്കനീദ്രവ്യംദേശംഫലവുംകാലംജ്ഞാനം
കർമ്മസുമാധിപത്യംശുദ്ധാവസ്ഥാദിയതും

ആകൃതിനിഷ്ഠകളുംഗുണങ്ങൾക്കുക്രമേണ
ആകുന്നുസത്വത്തിനുമിങ്ങിനെതന്നെയല്ലോ.
സാത്വികംഗുണംവേണമതിനെവേർതിരിച്ചു
സത്വവൃത്തവാന്മാർക്കുചൊല്ലുന്നുകേട്ടുകൊൾക.
ശമമാദികൾഭക്തിനിസ്സംഗംസ്വകർമ്മവും
കാമമെന്നിയേയുദ്ധ്വഗതിചിന്തനംപിന്നെ
ഗുണത്തിലസംഗത്വംനിർഗ്ഗുണജ്ഞാനചിന്താ
വിവക്തവാസംക്ഷേത്രവാസവുംകൊള്ളാമല്ലോ.
അദ്ധ്യാത്മചിന്തനവുംമാനസനിഗ്രഹവും
ശ്രദ്ധമാമ്പദാർത്ഥത്തിൽവേണ്ടതിനിച്ഛകൊള്ളാം;
ആത്മാനന്ദത്തിൻമീതേസൌഖ്യമില്ലെന്നുബോധം
സ്വാത്മബോധത്തിനിവയൊക്കെവേണ്ടതുതാനും
മറെറതൊക്കെയുംതമോരാജസമറിഞ്ഞാലും!
ചെററിഹവേണമെങ്കിൽസാത്വികംവേണ്ടതല്ലോ.
ഇച്ചൊന്നഗുണമായാഭാവങ്ങൾസകലവും
ചിൽപുമാൻതങ്കൽനിന്നുവേറിട്ടിട്ടുള്ളുസർവ്വം
ബുദ്ധിയിൽതോന്നുന്നതുംകാൺമതുംകേൾക്കുന്നതും
ചിത്തത്തിൽസ്മരിപ്പതുംയാതൊരുഭാവങ്ങളും
ഒക്കെയുംചിൽപുരുഷൻതങ്കലില്ലവയെന്ന-
തുൾക്കാമ്പിൽവഴിപോലെയുദ്ധവ!നിശ്ചയിക്ക.
പുരുഷന്മാർക്കുംസംസൃതികൾനിർഗ്ഗൂഢകർമ്മ
കാരണനിബന്ധനമെന്നോർക്കവഴിപോലെ
ചിത്തജങ്ങളായിരിക്കുന്നോരിഗ്ഗുണകർമ്മ-
ബന്ധങ്ങളെല്ലാംസൌഖ്യമായിട്ടുജയിച്ചിട്ടു
ഭക്തിയോഗങ്ങൾകൊണ്ടുമല്പരായണനായാൽ
മത്ഭാവംപ്രാപിച്ചീടാമില്ലസംശയമേതും.
ജ്ഞാനവിജ്ഞാനജാതകാരണമായീട്ടുന്ന
കായത്തെത്ത്യജിച്ചിട്ടുഗുണസംഗത്തെത്ത്യക്ത്വാ
നിസ്പൃഹന്മാരായ്വിലക്ഷണരായ്വഴിപോലെ
നിസ്സംഗനാകുമെന്നെത്തന്നേയുംഭജിക്കേണം.
അപ്രമത്തനായ്വിദ്വാൻരാജസതമസ്സിനെ
സത്വമാൻജയിച്ചുകൊണ്ടിന്ദ്രിയജിതനായി
സാത്വികഗുണസേവായുക്തനായ്മുനിയായി
ശാന്തധീയായിനിരപേക്ഷനായ്മായാഗുണ-
ബന്ധമോചനനായിട്ടെന്നെയുംഭജിച്ചിട്ടു
ജീവൻമുക്തനായ്ബ്രഹ്മപീയൂഷാംബുധൌമുങ്ങി-
ട്ടന്തർഭാഗവുംബഹിർഭാഗവുമേകമായ്കൂ-
ണ്ടന്തരമെന്യേവസിച്ചീടുന്നുയഥേച്ഛയാ.
മമലക്ഷണമായിട്ടിരിക്കുമിദ്ദേഹത്തെ
ലഭിക്കുമധർമ്മപാരഗനായാനന്ദനായ്
പരമായിരിക്കുന്നോരാത്മാനംപ്രാപിക്കുന്നു.
പരമഭക്തനായുള്ളവനുമുദ്ധവ!കേൾ.
വിദ്വാനാമവൻഗുണമയനായിരിക്കുന്ന
ജീവനെജ്ഞാനനിഷ്ഠകൊണ്ടറിഞ്ഞനന്തരം
മായാമാത്രമായ്ദൃശ്യമാനങ്ങളായിരിക്കും
ഗുണങ്ങൾതന്നിലുള്ളവസ്തുതയറിഞ്ഞിട്ടും
വർത്തമാനനായിരിക്കുന്നതെന്നിരിക്കിലും
വിദ്വാനാമവൻജ്ഞവയുക്തനായ്ഭവിക്കുന്നു:
യാതൊരുത്തരുംശിശ്നോദരമോഹിതന്മാരാ-
യ്പാതകികളായേററമസത്താമവരോടു
സംസർഗ്ഗംചെയ്തീടൊലാചെയ്തിതെന്നിരിക്കലോ
അസത്തായ്കണ്ണില്ലാത്തോരന്ധകൂപത്തിൽവീഴും
എന്നതുപോലെയജ്ഞാനാന്ധകാരത്തിൽവീഴും
മുന്നമൈളനായഭൂപതികഥകേൾക്ക.
ഉർവ്വശീവിരഹത്താൽശോകമോഹിതനായി.
ദുർവ്വിശന്തൻെറനിയമങ്ങളുമുപേക്ഷിച്ചു
ഉർവ്വിയിലെല്ലാമവൾതന്നെയുംതിരഞ്ഞുകൊ-
ണ്ടുർവ്വിശനുന്മത്തനായ്നഗ്നനായ്ദുഃഖിയായി-
ക്കാമത്താൽപരവശനായിട്ടുദിവാരാത്രം
കാമിനീകാമൻനീഹാരാതപവർഷമേററു
തിരിഞ്ഞുനടന്നുഴന്നന്നേരംനൃപതിക്കു
തിരിഞ്ഞുതൻെറദുഃഖകാരണമേവമോർത്താൽ:—
“കഷ്ടമെൻമോഹത്തിൻെറവിസ്താരംവലുതല്ലോ
ക്ലിഷ്ടനായഹംകാരകശ്മലചേതസ്സായി
ദൈവത്തിൻഗതിയറിയാഞ്ഞുദേവാഗ്രഹനാ-
യിവണ്ണംകുണ്ഠിതനായിട്ടായുഃഖണ്ഡിതനായ്
മോഹപാശത്താൽബന്ധിച്ചെന്നെയുമറിയാതെ
ആഹന്തപ്രമാണത്തിൽദൃഷ്ടശൂന്യസമായി
തത്വാർത്ഥമോർത്തുശോഭിച്ചീടാതെമൂഢാത്മാവായ്
തത്വചിന്തനത്തിങ്കൽസൂര്യനെനോക്കുംപോലെ
മദിശ്ചിതാശ്ചര്യമെന്നാത്മമോഹേനനാരി
തന്നുടെവരനായിക്രീഡാവാനരംപോലെ
കളിക്കുന്നതുചിത്രംചക്രവർത്തിയാംനൃപ
നൈളനാമെന്നെയുമൊന്നാത്മാവാമതിനേയും
തൃണവൽസന്ത്യജിച്ചംഗനയെപ്രാപിപ്പാനായ്
നാണമില്ലാതെനഗ്നോന്മത്തവൽനടക്കുന്നു-
ഈശ്വര!ഭഗവാനെത്വത്ഭാവവൈഭവങ്ങ-
ളാശ്ചര്യംപുനഃപുനഃഖരംപോൽനാരിതൻെറ
കാലടികൊണ്ടുമവളെപ്രാപിപ്പാനായ്
മേൽക്കുമേൽതോന്നുന്നിതുചിത്രമെത്രയുമിദം;
ബുദ്ധിവിദ്യാദിതപശ്രുതിമൌനങ്ങളാലെ
സാദ്ധ്യമെന്നുമേയല്ലസ്ത്രീകളാലിവന്തൻെറ
മാനസമാഹൃതമായ്വന്നീടിൽഫലമില്ല.
വിദ്യയാവിദ്വാനെന്നതാകിലുംഫലമില്ല
പണ്ഡിതമാനനായിധീരനായീശ്വരങ്കൽ
നിന്നുതൻപ്രസാദത്താലുത്തമനായോരുഞാൻ
സ്ത്രീകളാൽഗോഖുരവൽജിതനായുർവ്വശിയോ-
ടാക്ലുതംവരാഞ്ഞിടക്കൂടിയുമവൾതൻെറ
അധരാമൃതപാനാദികളിൽതൃപ്തിവരാ
ഞ്ഞധികമാഹൂതിയാൽവഹ്നിപോലേററംകാമ-
വർദ്ധിതനായിപരസ്ത്രീയാൽചിത്തത്തെയപ-
ഹൃതമാകുന്നതിനെകളവാനായിക്കൊണ്ടു
രംശ്വരനായ്ക്കൊണ്ടധോക്ഷജനായാത്മാരാമേ-
ശ്വരനായിരിക്കുന്നഭഗവാന്തന്നെയിഹ

പ്രാപിച്ചീടുന്നേനെൻറദുർബ്ബോധഭ്രമമെല്ലാം
കേവലേശ്വരവാക്യാൽകളഞ്ഞുതരേണമേ!
മാനസഗതനായിട്ടിരിക്കും മനോമോഹം
മാനസവശാത്മകൻതനിക്കേഭവിച്ചീട്ടു;
മാനസജിതാത്മാവിന്നേതും മയില്ലയല്ലോ
ഈശ്വരന്തൻറമായാകൃതങ്ങളെല്ലാററയും
നിശ്ചയിക്കുന്നുവിദ്വാൻരജ്ജുസർപ്പധീപോലെ.
ജ്ഞാനിഹജിതേന്ദ്രിയനല്ലാതെമലിനനായ്
ദുർഗ്ഗന്ധാത്മകമായിട്ടശുചിയായിരിക്കും
കായമാകുന്നതവിദ്യാകൃതമതിനാലെ
മായാഹങ്കാരത്താലെന്നറിയുന്നതുവിദ്യാ;
കായത്തിന്നേതുംഗുണംദേവകൾനരന്മാക്കു
മായമാമിതുമിത്ഥ്യയെന്നറിയുന്നുവിദ്വാൻ.
താതനുംഭാര്യാഭർത്താസ്വാമിയെന്നിവരെല്ലാം
ജാതമാംദേഹത്തിങ്കലെന്തുസംബന്ധമുള്ളൂ?
അഗ്നിയിൽദഹിക്കിലാംഗൃധ്രാദിഭക്ഷിക്കിലാം
വിഷ്ഠമായുമണ്ണിൽചേന്നുപോയീടുംദേഹത്തിനാൽ
എന്തൊരുസാരമുള്ള ബന്ധുക്കൾക്കതിനാലെ
ചിന്തിക്കിലാത്മാവിന്നുതങ്ങൾക്കുംകളേബരം
സാരമേതുമേയില്ലാദേഹത്തെയോത്താൽചിത്രം!
ചോരയുംത്വങ്മാംസാസ്ഥിമജ്ജയുംമേദസ്സായും.
സംയുതമായിരിക്കുമതിന്നെസുസ്മിതമായ്
പൂയമാംമുഖംചന്ദ്രസദൃശമോഹമാത്രം.
വിൺമൂത്രപൂയംകൃമിസംയുതംനശ്യമായി
നിമ്മലമതെന്നിയേയിരിക്കുന്നൊരുകായം.
ശ്രേഷ്ഠമതെന്നുചിന്തിക്കുന്നതുചിത്രം! ചിത്രം!
തന്നുടെപരമാത്ഥഗ്രഹണനായുള്ളവൻ
കളത്രപുത്രാദി ദേഹാദികളിലീയിച്ഛ
ഉള്ളത്തിലുണ്ടാകാതെതുല്യനായ്‌വാണീടുന്നു.
വിഷയേന്ദ്രിയസംഗാൽമാനസംബഹിഃക്ഷോഭം
വിഷയങ്ങളിൽദൃഷ്ടശ്രുതമില്ലെന്നാലതിൽ
സക്തിസംഭവിക്കയുമില്ലതുമൂലന്തന്നെ
ഭക്ത്യാനിശ്ചലമനസ്സായുള്ളപുമാനവൻ.
അത്ഥപുത്രാദിസമസ്തേന്ദ്രിയവിഷയത്തിൽ
കത്തവ്യമല്ലസംഗംവിദ്വാന്മാരായവക്കും
ഷഡ്വർഗ്ഗങ്ങളുമെല്ലാംവജ്ജ്യമാകുന്നതെന്നു
ഷഡ്വിധലിംഗത്താലുമറിഞ്ഞീടുധവ! നീ.
ഇത്തരമൈളനായഭൂപതിശ്രേഷ്ഠന്താനും
ചിന്തിച്ചുവ്ശീലോഭാലുവ്ശിതന്നിലുള്ള
ചിന്തയുംത്യജിച്ചാത്മാവിങ്കലാത്മാനംചേത്തി-
ട്ടെങ്കലേരമിച്ചാത്മജ്ഞാനേനാശുദ്ധനായി
ശങ്കയില്ലതിനാലെദുസ്സംഗംത്യജിച്ചിട്ടു-
ണ്ടുസജ്ജംചെയ്തീടേണംബുദ്ധിമാന്മാരായുള്ളോർ
സത്തുക്കൾമനോബന്ധസംഗത്തെമോചിക്കുന്നു
സത്തുക്കളായിരിക്കുമീശ്വരബുദ്ധിമാന്മാർ.
ശാന്തന്മാരായിസമദശിക്കളായിക്കൊണ്ടു
നിമ്മലന്മാരായ്നിരഹങ്കാരികളായിക്കൊണ്ടു
നിർദ്വന്ദ്വന്മാരുമായിട്ടപരിഗ്രഹന്മാരായ്
അദ്വൈതന്മാരായിരിക്കുന്നോരുമഹാന്മാരാൽ
നിത്യവുംമല്ക്കഥകൾസംഭരിച്ചീടുംമത്ത്യൻ
എത്രയുംപാപാജ്ജിതമൊക്കയുംകളഞ്ഞിട്ടു
ശുദ്ധമാക്കീടുന്നിതുസജ്ജനംമല്ക്കഥയാ.
ശ്രദ്ധാമല്ക്കഥയിലെന്നാകിൽഭക്തിയുംവന്നു
മത്ഭക്തിയുള്ളവക്കുമററൊന്നുംവരേണ്ടതി-
ല്ലുത്ഭവമൃതിയില്ലാതാനന്ദമനുഭവം.
പൂർണ്ണാത്മാവായ്ഗുണമനന്തമായിനിത്യം
ആമെങ്കൽലയിച്ചീടുംമത്ഭക്തന്മാരായവർ.
ഭക്തിഹീനന്മാരായമൂഢന്മാർഘോരമായി
അത്തലാംഭവമൃതിസമുദ്രേമുങ്ങിപ്പൊങ്ങി
കിടക്കുമിതെന്നിയേബ്രഹ്മജ്ഞന്മാരായുള്ള
സത്തുക്കൾസംസാരാബ്ധൌമുങ്ങുകയില്ലതാനും;
പ്രാണിനാമെന്നുമഹംജന്തുസംപ്രാണനഹം
ത്രാണനമാത്തന്മാക്കുനക്കൾക്കധമ്മമഹം
ഏതുംസത്തുക്കൾചൊല്ലുംവിത്തമായതുമഹം
നേത്രങ്ങൾക്കെല്ലാംജ്യോതിസ്സായതുംദേവതകൾ
ബന്ധുക്കൾസത്തുക്കൾക്കുംതാതമാതാക്കളഹം.
ഐളനാംനരവരനുവ്ശീമോഹംത്യക്ത്വാ
വെളിവൊന്നാത്മാരാമനായിട്ടുഭൂമിയിങ്കൽ
സഞ്ചാരമതുംചെയ്തുവാണിതുയഥാസുഖം.
സംസാരംവിവേചിച്ചാലഭിമാനത്തെപ്പോക്കാം
സംസാരഗുണമയമെന്നുമീരണ്ടത്ഥത്തെ
ഭിക്ഷുഗീതതാസാംഖ്യത്താലുംചൊന്നതിൻപിമ്പു
സൂക്ഷ്മാംഗുണമയവിഷയസംഗങ്ങളെ
ത്യജിച്ചപുരുഷാത്ഥംസിദ്ധിക്കെന്നതിനൈളൻ
ത്യജിക്കാഞ്ഞുഴന്നതുംത്യജിച്ചവൃത്താന്തവും
അരുൾചെയ്തതുകേട്ടിട്ടുദ്ധവർഭക്തിയോടും
പരിചിൽപത്തൊമ്പതാംചോദ്യമീവണ്ണംചെയ്തു:—
"ശ്രീമൻനിന്തിരുവടിയരുൾകക്രിയായോഗം
നിമ്മലന്മാരായീടുംസത്തുക്കൾഭഗവാനെ
എന്തൊന്നുകൊണ്ടുപൂജിക്കുന്നിതുതൽപൂജയാ-
ലന്തരമില്ലനൃക്കൾക്കേററവുംശ്രേയസ്സെന്നും
ചൊല്ലുന്നിതതുകൊണ്ടുനാരദവ്യാസാദികൾ
വല്ലഭമുള്ളവ്യാഴംശുക്രബ്രഹ്മാദിപുത്രർ.
സവ്വവർണ്ണാശ്രമികൾതങ്ങൾക്കുംസമ്മതമായ്
കേവലമുരുതരമോക്ഷദമായിക്കൊണ്ടു
സ്ത്രീശൂദ്രന്മാക്കുമാനന്ദവുമായ്ക്കമ്മബന്ധ-
വിച്ഛേദമായിരുന്നീടുന്നൊരിക്രിയാമാഗ്ഗം
വിശേഷശാഭവാൻഭക്തനായിക്കൊണ്ടരുൾചെയ്ക
വിശ്വത്തിൽമററാരുള്ളതീവകയരുൾചെയ്യാൻ?
ചിന്തിക്കിലന്തമില്ലാതിരിക്കുംകർമ്മയോഗം
സംക്ഷേപമായിട്ടിഹചൊല്ലുവൻകേട്ടുകൊൾക!
വൈദികംതാന്ത്രികവുംരണ്ടുംസംമിശ്രമായും
വേദിച്ചീടുകമൂന്നുവിധമായുള്ളമുഖം.

മൂന്നിനാലിഷ്ടത്തോടുമെന്നെയച്ചിക്കവേണം
എന്നുപൂരുഷൻദ്വിജതപത്തെത്താൻപ്രാപിക്കുന്നി-
തന്നവൻനിഗമോക്തമാൎഗ്ഗേണഭക്തിയോടും
എന്നെപ്പൂജിക്കവേണമതിന്റെവിധികേൾക്ക,
സ്ഥണ്ഡിലേവഹ്നിതങ്കലൎച്ചിക്കാംസൂൎയ്യങ്കലും
അംബുതത്തിൽഹൃത്തിങ്കലുംദ്വിജന്മാൎഭക്തിയോടും
ദ്രവ്യങ്ങൾകൊണ്ടുപൂജിച്ചീടാംതൽഗുരുവിനെ
കേവലംതാനെന്നുററുപൂജിക്കമെമാജ്ഞയാ.
ദന്തശോധനാദികൾസ്നാനവുംചെയ്തുപിന്നെ
മന്ത്രങ്ങൾകൊണ്ടുമംഗശുദ്ധിയുംചെയ്തുപിന്നെ
മൽഗ്രഹണത്തിനാലുംശുദ്ധനായുഴിപോലെ
സൽഗുണസാന്ധ്യോപാസനാദികളായതെല്ലാം
വേദോക്തംപോലെചെയ്തുനിത്യകൎമ്മങ്ങളേയും
സാദരംപിന്നെവേണ്ടുംകൎമ്മത്തിനായിക്കൊണ്ടും
ദൎഭയാലാസനത്തെക്കല്പിച്ചുവസിച്ചതിൽ
സൽപുമാൻസങ്കല്പത്തെവ്യക്തമായുള്ളിക്കേണം
ശിലയുംദാരുലോഹംലേപ്യലേഖ്യസൈകതി
വിലസുംമണിസ്വൎണ്ണമിങ്ങിനെയെട്ടുവിധം
പ്രതിമതന്നിൽപ്രതിഷ്ഠിച്ചുകൊള്ളേണമെന്നെ
പ്രതിമതന്നിൽപ്രതിഷ്ഠിപ്പതുംരണ്ടുവിധം.
മന്ദിരത്തിങ്കലാവാഹിച്ചിട്ടസ്ഥിരാൎച്ചനം
സ്ഥണ്ഡിലേകല്പിച്ചുദ്ഭാസിപ്പതാമസ്ഥിരവും
പ്രതിഷ്ഠിച്ചുപാസനമില്ലാത്തതല്ലോസ്ഥിരം
പ്രതിഷ്ഠിച്ചുദ്ഭാസനംചെയ്പതങ്ങസ്ഥിരവും
സ്നാപനംവിലേപനംപരിമാൎജ്ജനമിവ
അസ്ഥിരത്തിനുംചൊന്നപ്രതിമതന്നിൽവേണം.
ദ്രവ്യത്താലെന്നെപ്രസിദ്ധവുമായ്യജിച്ചീടാം
സേവയാമതുയാഗംപിന്നെയുംപ്രതിമാസു
മത്ഭക്തനെപ്രകാരംഭാവത്താൽമനസ്സിങ്കൽ
ഏല്പിച്ചവണ്ണംസ്നാനാദ്യലങ്കാരങ്ങൾകൊണ്ടും
അൎച്ചിക്കാമതിനേതുംസംശയമില്ലുദ്ധവ!
സ്ഥണ്ഡിലത്തിങ്കൽതത്വന്യാസേനവഹ്നിയിങ്ക-
ലാജ്യത്താൽഹവിസ്സിനാൽപൂൎവ്വവൎണ്ണത്താലേതാൻ
യോജ്യമായതുകൊണ്ടുശ്രദ്ധാഭക്ത്യാദിയോടും
ജലഗന്ധങ്ങൾപുഷ്പധൂപദീപാന്നാദ്യാദി
പലതാൽശോഭനത്താൽപൂജിക്കാമെന്നെയെടോ!
പൂജാസാധനമെല്ലാംമുമ്പിലേസംഭരിച്ചു
പൂജയ്ക്കുദൎഭാസനസ്ഥിതനായ്ദിഗ്ബന്ധത്താൽ
പൂജിച്ചുസമ്മുഖനായംഗന്യാസവുംചെയ്തു
യോജിച്ചചിത്തോടുംപാണികൾകൊണ്ടൎച്ചിക്ക
അൎച്ചനംചെയ്തുദ്വിജൻകലശമേവംയവ-
ദൂൎവ്വാദികൊണ്ടുസാധിച്ചിങ്ങിനെയെന്നാലതും
പൂജിച്ചുമൂന്നുപാത്രംവെച്ചിട്ടങ്ങതിലുപ-
സാൎച്ചിച്ചുവെച്ചുള്ളൊരുദ്രവ്യങ്ങളതുകൊണ്ടും
പൂജിച്ചൎച്ചിക്കാമതുദേവതാപൂജയല്ലോ
പൂജാപദ്ധതിപിന്നെവേണ്ടതുചൊൽവൻകേൾക്ക.
പാദ്യാൎഘ്യാചമനത്തിനായ്ക്കൊണ്ടുമൂന്നുപാത്രം
സപുഷ്പംപൂൎവ്വംവച്ചുദേശികൻഹൃത്തുകൊണ്ടു
ശിക്ഷയായ്ശീലിപ്പിച്ചിട്ടിരിക്കുംഗായത്രിയാ
ശിക്ഷയോടഭിമന്ത്രിച്ചീടുകവേണംതാനു
പിണ്ഡത്തിങ്കലനിലവഹ്നികൾതമ്മെക്കൊണ്ടു
നന്നായിശുദ്ധമാക്കിഹസ്തഗമായിരിക്കും
കലയേയെന്റെജീവകലയായ്ധ്യാനിച്ചുടൻ
പര ലാഭാസത്തിൽസിദ്ധഭാവിതയായി
ആത്മഭൂതയായിരിക്കുന്നതിനോടുകൂടി
ആത്മപിണ്ഡത്തിൽവ്യാപ്തംസമമായ്സൈൎയ്യതം
പരനെയാവാഹിച്ചിട്ടൎച്ചനാദികളിൽമാം
പരമായ്സ്ഥാപിച്ചിട്ടുപൂജിക്കമലങ്കാരാൽ
എന്നുടെനവകൎമ്മാദികളാൽകല്പിച്ചെന്റെ
ആസനത്തെയുമഷ്ടാദളപത്മമായതിൽ
കൎണ്ണികതന്നിൽപുഷ്ടകേസരോജ്വലമായി
പാഞ്ചജന്യവുംസുദൎശനവുംഗദവാളും
ധനുസ്സുമുസലവുംകൌസ്തുഭംശ്രീവത്സവും
നന്നായിപ്പൂജിക്കേണംനന്ദിപൂൎവ്വകമെന്നെ.
പ്രചണ്ഡംചണ്ഡംപിന്നെഗാരുഡംമഹാബലം
ബലനേകുമുദത്തേക്കുമുദേക്ഷണംതന്നെ
ദുൎഗ്ഗയേവിനായകംവിഷ്വക്സേനനെവ്യാസം
സ്വൎഗ്ഗനായകംഗുരുംദേവകളിവരേയും
തങ്ങൾതങ്ങൾക്കുള്ളസ്ഥാനത്തിങ്കലഭിമുഖമാ-
യ്ക്കല്പിച്ചിട്ടാഭിമുഖ്യമായ്ക്കൊണ്ടിട്ടുമോദാൽ
ചന്ദനകൎപ്പൂരോശീരാഗരുകുങ്കുമങ്ങൾ
എന്നിവകൊണ്ടുപോഷിച്ചൻപോടുപൂജിക്കണം.
സുഗന്ധസലിലത്താൽസ്നാനമന്ത്രങ്ങളാലും
നിത്യമായിരിക്കുന്നവിഭവങ്ങളെക്കൊണ്ടും
സ്വൎണ്ണകൎമ്മാനുപാകാൽമഹൽപൂരുഷവിദ്യ
എന്നിവയാലുംസൂക്തസാമാൽപൂരുഷസൂക്ത്യാ
നീരജാനാദിവസ്ത്രാഭരണപൂണനൂലാൽ
ചാരുപുഷ്പങ്ങളാലുംസുഗന്ധലേപനത്താൽ
ഏവമങ്ങലങ്കരിച്ചേററവുംമോദത്തോടും
ഏവമെൻഭക്തനെന്നെയേററവുംയഥോചിതം
ഗുണപായസസൎപ്പിശ്ശാഷ്കുല്യപൂപാദ്യന്ന
വല്ലരെദധിസൂപനൈവേദ്യംസങ്കല്പയേൽ
ദന്തധാവല്യാദ്യംഗാദ്യഭിഷേകങ്ങൾചെയ്തു
സന്തതമെന്നുംനിവേദ്യംമുതൽഗീതനൃത്ത-
വാദ്യാലങ്കാരങ്ങളാൽപൎവ്വണിവിധിപോലെ
വഹ്നികുണ്ഡത്തിൽയജിച്ചീടേണംസ്ഥണ്ഡിലേപി
പിന്നെനൽപരിസ്തരണാദിഭിരഗ്നിയിലും
വിധിപോലുള്ളബഹുസല്പദാൎത്ഥങ്ങൾകൊണ്ടും
സന്തതംശുഭബുദ്ധ്യാചലനരഹിതനായ്
തപ്തജാംബൂനദാഭപോലെമാമഗ്നൌരൂപം
ചിത്തത്തിൽസങ്കല്പിച്ചുഭക്തിയോടനുദിനം
ശംഖചക്രാബ്ജഗദാശോഭിതചതുൎഭുജം
പങ്കജകിഞ്ജില്ക്കഭാവാസസധരംശാന്തം
ശോഭിതകിരീടവുംകടകകടിസൂത്ര-

ശോഭിതാംഗദവലയങ്ങൾശ്രീവത്സവക്ഷോ-
ദേശവുംകൌസ്തുഭവുംവനമാലികാധരം
ശോഭിതരൂപമാകുമെന്നുധ്യാനിച്ചർച്ചിച്ചാ-
ലാനന്ദാൽഹവിസ്സിനാൽഘൃതത്താലോരോതര-
മൊന്നിച്ചുഷോഡശോപചാരാദ്യർത്ഥങ്ങൾകൊണ്ടു
മൂലമന്ത്രത്താൽനർമ്മാദികളാൽസംയുക്തനായ്
ഞായമെങ്ങിനെയെന്നാലവ്വണ്ണംമന്ത്രത്താലും
ബോധജ്ഞനർച്ചിച്ചിട്ടുനമസ്കാരവുംചെയ്തു
പാർഷദന്മാർക്കായ്ക്കൊണ്ടുനൈവേദ്യാർച്ചനംചെയ്തു
മൂലമന്ത്രത്തെജ്ജപ്ത്വാബ്രഹ്മത്തെസ്മരിച്ചിട്ടു
മൂലമാംനാരായണനായിരിക്കുന്നവിഷ്വ-
ക്സേനനായിക്കൊണ്ടുംശേഷമുപചാരങ്ങൾദാനം
ചെയ്തുസങ്കല്പിച്ചുപൂജിച്ചീടുകഭക്ത്യാപിന്നെ.
വക്ത്രവാസത്തിന്നായിത്താംബൂലനിവേദ്യവും
ഭക്തിമാൻചെയ്തുപിന്നെമുക്തിസമ്പാദിപ്പാനായ്
മല്ക്കഥകേട്ടുനൃത്തംചെയ്കയുംമുഹൂർത്തത്താൽ
സല്ക്കഥമാനനായിസ്സങ്കല്പരൂപങ്ങളാം
പ്രാകൃതന്മാരാംപൌരാണികന്മാരുച്ചരിക്കും
കേവലസ്തവങ്ങളാൽസ്തുതിച്ചുസന്തുഷ്ടനായ്
വന്ദിതനായിനൃത്തംചെയ്തിട്ടുമല്പദത്തെ
വന്ദിച്ചുവീണുനമസ്കരിച്ചുബാഹുക്കളാൽ
പരിരംഭണമായിപ്രാർത്ഥിച്ചീടേണമെന്നെ:—
"പരമജഗൽപ്രഭോ!പരബ്രഹ്മമേ!പോററി!
ജനനമരണാദിസംസാരാർണ്ണവേനിന്നു
തരണംചെയ്തീടുവാൻകരുണയരുളുക."
ഇത്തരമർച്ചിച്ചതിഭക്തിസംയുക്തമെന്നാൽ
ദത്തമായിരിക്കുന്നോരുത്തമപ്രസാദത്തെ
ധൃത്വാമസ്തകേപിന്നെയാദരവോടുകൂടി
ഉദ്വാസിപ്പിക്കേണമെന്നിരിക്കിൽകേവലാത്മാ
ജ്യോതിരൂപകമായിട്ടിരിപ്പോരെങ്കൽതന്നെ
ചേതസാഉദ്വാസിപ്പിച്ചീടുകശാന്തനായി,
അർച്ചനാദികളേവമേവൻയാതൊരേടത്തു-
മർച്ചിക്കുന്നാകിലതുശ്രദ്ധയായർച്ചിക്കേണം
സർവ്വാത്മാവാകുമഹംസർവ്വഭൂതങ്ങളാലും
സർവ്വഭൂതാത്മാവായുംതാൻതന്നെയിരിക്കുന്ന-
തെന്നറിഞ്ഞേവംക്രിയായോഗകർമ്മങ്ങൾകൊണ്ടും
വൈദികതാന്ത്രികങ്ങൾകൊണ്ടുമർച്ചയന്നാദി
ഇഹലോകവുംപരലോകവുംസാധിക്കുന്നി-
തിഹയെന്നുടെസേവാർച്ചനയ്ക്കുപുഷ്പോദ്യാനേ
നദിതീരത്തുംക്ഷേത്രങ്ങളിലുംഗ്രാമങ്ങളിൽ
വനദേശത്തുംരാജമന്ദിരംബ്രഹ്മലോകം
ഉത്തമനെന്നെത്തന്നെനിരപേക്ഷകനായി
ഭക്തിയോഗത്താൽപൂർണ്ണനായിരിക്കുന്നോരെന്റെ
ഭക്തിയോഗത്തെലഭിച്ചീടുന്നിതിപ്രകാരം
യാതൊരുത്തനുമെന്നെപ്പൂജിക്കുന്നിതവനാൽ
സദ്വൃത്തയായുംപരദത്തയായിരിക്കുന്ന
വൃത്തിയെവിട്ടുസുരവിപ്രന്മാരുടെവൃത്തി-
യുക്തനായ്വരുന്നതദ്വൃത്തവാനായുള്ളവൻ.
അയുതായുതവർഷംഭക്തനായ്സർവ്വകർമ്മ
ഫലസിദ്ധനായ്വന്നതില്ലസംശയമേതും.
പരൻറസ്വാഭാവികമായകർമ്മങ്ങൾസ്തുതി-
ക്കരുതുനിന്ദിക്കയുംചെയ്യരുതറിഞ്ഞാലും.
ഏകാത്മാവായിരിക്കുംവിശ്വമാമിതുകൊണ്ടു
പ്രകൃതിപുരുഷാത്മാവായിരിക്കുന്നപരൻ
തത്സ്വഭാവങ്ങളായകർമ്മങ്ങൾകൊണ്ടുമേവം
പ്രശംസിക്കയുംനിന്ദിക്കയുംചെയ്തീടുന്നവൻ
വേഗമോടസത്താകുമിരുട്ടുതന്നിൽചെന്നു
ശോകമോഹിതനായിസംഭ്രമിക്കുന്നുതാനും.
നിദ്രാസംയുക്തനായിട്ടിരിക്കുംതൈജസനും
പിണ്ഡസ്ഥനായിനഷ്ടചേതനനായിക്കൊണ്ടു
മായയെപ്രാപിക്കുന്നുമൃത്യുതന്നെയുംചേരും.
നാനാർത്ഥദൃക്കായ്പുമാൻപ്രാപിക്കുന്നതുപോലെ
നല്ലതുമാകാത്തതുംരണ്ടുംഭേദങ്ങളൊന്നും
ഇല്ലല്ലോഅദ്വൈതമായിരിക്കുംവസ്തുവിനു
ഒന്നുമില്ലതുകൊണ്ടെന്നുരപ്പതസത്യമാം
മാനസധ്യാനംതന്നെവേറെയൊന്നുമേയില്ല
ആഭാസനായിച്ഛായാരൂപനാംതൈജസന്താൻ
നശിച്ചുപോകുന്നിതുവറില്ലെന്നറിഞ്ഞിട്ടും
ഈവണ്ണംദേഹാദിയാംഭാവങ്ങൾശാന്തിവന്നാ-
ലവനുമൃത്യുവിങ്കൽനിന്നേതുംഭയംവേണ്ട.
ആത്മാവുതന്നെവിശ്വംസൃഷ്ടിച്ചീടുന്നതും
ആത്മാവാംപ്രഭുസൃഷ്ടിച്ചീടുന്നതില്ലൊന്നുമേ.
വിശ്വാത്മാതന്നെരക്ഷിക്കുന്നതുംസംഹാരവും
വിശ്വാത്മാതന്നിൽയുഷ്മദസ്മദ്വൈതങ്ങളില്ല.
ഉണ്ടെന്നുതോന്നുന്നതുത്രിഗുണമായഭേദം
രണ്ടെന്നുതോന്നുന്നതുമായാവൈഭവംതന്നെ.
ജ്ഞാനവിജ്ഞാനനിപുണത്വമാംമദുക്തത്തെ
ജ്ഞാനിയാമവൻഗ്രഹിച്ചിട്ടുടനിഷ്ടാനിഷ്ട-
ഭേദമെന്നിയേലോകേസൂര്യനെപ്പോലെനിത്യം
ചേതസിഭേദാഭേദമെന്നിയേസദാകാലം
പ്രത്യക്ഷാനുമാനമാംനിഗമങ്ങളെക്കൊണ്ടു
പ്രത്യക്ഷാത്മാവായുണ്ടുസർവ്വുമറിഞ്ഞുതാൻ
നിസ്സംഗനായിസർവ്വദിക്കിലുംസദാകാലം
സത്സംഗംകൊണ്ടുനിത്യംകഴിച്ചുസഞ്ചരിക്കും.
ഭഗവൽപൂജാവിധികേട്ടിരുപതാംചോദ്യം
ഭഗവാനോടുചോദിച്ചീടിനാനുദ്ധവനും:—
"ആത്മാവിനില്ലജനിമൃതിദേഹത്തിനെന്നും
ആത്മാവല്ലാതെദേഹേന്ദ്രിയങ്ങൾക്കെല്ലാംസാക്ഷി-
യായിട്ടദ്വയമായിനിർഗ്ഗുണസ്വയംജ്യോതി
സ്സായഗ്നിദാരുസംയുതംപോലെയല്ലോദേഹ-
സംബന്ധിയായിക്കൊണ്ടുസംസൃതിതോന്നീടുന്നു.
ആയതുകൊണ്ടുശരീരത്തിനോആത്മാവിനോ
ആർക്കുസംസാരംപറയേണ്ടതുചൊല്ലു"കെന്നാ
വാക്യത്തെക്കേട്ടിട്ടരുൾചെയ്തിതുമുകുന്ദനും:—

എത്രനാളേയ്ക്കുദേഹേന്ദ്രിയപ്രാണാദിയോടു-
യുക്തമായാത്മാവിന്നുസംസാരബന്ധംതോന്നും
അത്രനാൾസംസാരത്തിൻഫലവാനായിത്തോന്നും
ചിത്തത്തിലാത്മാനാത്മജ്ഞാനമതില്ലായ്കയാ-
ലവിവേകികളായുള്ളവർക്കുപരമാർത്ഥ-
ജ്ഞാനത്തെയറിയാതെസംസാരംപോകയില്ല.
മാനുഷസ്വപ്നത്തിങ്കൽധനലാഭത്തെപ്പോലെ
ഈവിഷയങ്ങൾധ്യാനനായനേകാനർത്ഥങ്ങൾ
ബുദ്ധ്യാതാനനുഭവിക്കുന്നവൻപരമാർത്ഥ-
ബോധംകൂടാതെമോഹത്തിന്നായിക്കൊണ്ടുസർവ്വം
കല്പിക്കുന്നതുശോകഹർഷവുംഭയംക്രോധം
ലോഭമോഹവുമിച്ഛയെന്നിവയെല്ലാംപാർത്താ-
ലഹങ്കാരത്താലത്രേകാണുന്നുജന്മാദിയും
അഹങ്കാരത്തിന്നിവയാത്മാവിന്നൊന്നുമില്ല.
ദേഹാദ്യാഭിമാനിയായന്തരാത്മാവാംജീവൻ
മോഹമാംഗുണരൂപമൂർത്തിയായ്സൂത്രരൂപ-
നായിട്ടുസംസാരിയായിരിക്കുന്നതുകാലം
മായതൻതന്ത്രാകൃതിരൂപഭാവത്താലെടോ!
ബഹുരൂപവുംമനോവചനപ്രാണദേഹം
ബഹുകർമ്മങ്ങളെല്ലാംജ്ഞാനവാളിനാൽമുന്നം
ഛേദിച്ചുമോഹമെന്ന്യേസഞ്ചരിച്ചീടുംചിത്ത-
ജ്ഞാനവുംവിവേകവുംനിഗമംതപസ്സേവം
പ്രത്യക്ഷാനുമാനവുമാദ്യന്തംബ്രഹ്മംതന്നെ;
യാതൊന്നുസമസ്തവുംകേവലമവനുള്ള
കാലവുംഹേതുക്കളുംസർവ്വവുംബ്രഹ്മംതന്നെ
ലീലാഭേദങ്ങൾസർവ്വബന്ധവുംഭൂഷണംപോൽ.
സൃഷ്ടിക്കുമുമ്പുംപിമ്പുംമദ്ധ്യവുംബ്രഹ്മംതന്നെ,
സൃഷ്ടിക്കുഭൂഷണങ്ങൾസർവ്വദാസ്വർണ്ണമല്ലോ.
വ്യവഹാരത്തിൽനാനാവിധവാച്യമായുള്ള
വ്യവഹാരമാംവാച്യഭൂഷണംനാനാമായി-
ട്ടിരിക്കുമ്പോലെഏകവിജ്ഞാനമെന്നാകിലും
പിരിച്ചുവാച്യമായിട്ടവസ്ഥാത്രയമതും
ത്രിഗുണമായുംകാര്യകാരണകർത്തൃഭേദം
സ്വാഗതമായിവാച്യാൽനാനാത്വംതോന്നുന്നതും
സാക്ഷിത്വമായിരിക്കുംയാതൊരുതുര്യഭാവം
സാക്ഷാലായതുകൊണ്ടുതന്നെയെന്നറിഞ്ഞാലും;
ആദിമദ്ധ്യാന്തംമൂന്നുംതാൻതന്നെയെന്നാകിലും
മാത്രകൾഭൂതങ്ങളായ്യാതൊന്നുശോഭിക്കുന്നു
യാതൊന്നാമതുവിദ്യാമാനമായ്രജോഗുണ
സർഗ്ഗമായ്വികാരമായ്ശോഭിക്കുന്നതിനുമേൽ
കേവലനായുംജ്യോതിഃപരമാത്മാവുംബ്രഹ്മം
ശോഭിക്കുന്നിതുസർവ്വവസ്തുക്കൾക്കെല്ലാംവേറായ്.
ദേഹാദ്യൈന്ദ്രിയാർത്ഥാത്മാവൈകാരചിത്രമേവം
മോഹത്തെവിട്ടുസ്പഷ്ടമാംവണ്ണംവിവേകിച്ചും
അറിഞ്ഞിട്ടപവാദവാക്യസംഗ്രഹണമാം
കാര്യകാരണജ്ഞാനംകൊണ്ടുസന്ദേഹമെല്ലാം
ഛേദിച്ചിട്ടാത്മാനന്ദസന്തുഷ്ട്യാസർവ്വകാമ-
ന്മാരിൽവെച്ചെല്ലാംകാമസിദ്ധനായ്രമിക്കേണം.
ഇന്ദ്രിയദശകവുംദേഹവുമാത്മാവല്ല
പ്രാണനുംവായുജലംപൃഥിവിവഹ്നിവ്യോമം
മനസ്സുംമാത്രകളുംബുദ്ധിയുംഗുണങ്ങളും
മാനാഹങ്കാരമിവയാത്മാവല്ലെന്നുനൂനം.
അഹങ്കാരത്താൽഗുണരൂപങ്ങളാകുമന്തഃ-
കരണങ്ങളാംമാത്രാദികളായഗുണങ്ങളാൽ
അക്ഷരാത്മകരൂപനായീടുമാത്മാവിനെ
നശ്വരമിവയൊന്നുംസ്പർശിക്കുന്നതുമില്ല.
ഏവംസംഗങ്ങൾതന്നിൽനിന്നുസംഗഹീനനാ-
യേവംവർജ്ജിതനായിഗുണങ്ങൾതന്നിൽനിന്നും
മായാരഞ്ജിതസർവ്വവസ്തുക്കൾതന്നിൽനിന്നും
കേവലംവിരക്തനായ്അവ്വളവാത്മഭക്തി-
യോഗത്താൽദൃഢമായിരാജസഗുണചിത്തം
കേവലംനിരസിപ്പതെത്രത്തോളവുമപി
രോഗിക്കുവൈദ്യൻകഷായങ്ങൾകല്പിപ്പതുപോൽ
രോഗസംഗമൻരോഗിക്കാമയംപോവാനായി
മേന്മേലേമനശ്ശാന്തിവരുവാനായിക്കൊണ്ടു
മേന്മേലക്കഷായകർമ്മങ്ങളാമൌഷധങ്ങൾ
കല്പിക്കുംവേദംസംസാരാമയവൈദ്യമായ്
കല്പിച്ചതെല്ലാംമനോജ്ഞയത്നംവന്നീടുവാൻ.
യാതൊന്നുചിലർയോഗിയായവർപരമാർത്ഥം
ചേതസിഗ്രഹിച്ചുപിൻമാനവദേവകളാൽ
നിർമ്മിച്ചുചൊല്ലുംയോഗകർമ്മങ്ങളവയെല്ലാം
മുന്നഭ്യാസമാകകൊണ്ടതുംചെയ്യുന്നീല.
ആയതുകൊണ്ടുവിദ്വാൻപ്രകൃതിസ്ഥിതൻതന്നെ
വ[illegible]ലുംമോഹമൊക്കെനിവൃത്തനായിക്കൊണ്ടു
തന്നിടെസുഖാനുഭൂത്യാനന്ദനായിക്കൊണ്ടും
ശയനാഗമനാദിഭോജനനാനാകർമ്മം
ആചരിക്കുമ്പോൾസ്വാനുഭാവഭാവാനുഭവം
മേന്മേലേക്രമമനുഭവമായിരിക്കുന്നു.
ഇന്ദ്രിയകാരണാർത്ഥങ്ങളെയുമനുമാനാൽ
നന്നായുണ്ടറിഞ്ഞിട്ടുസ്വപ്നവൽസവേന്ദ്രിയ-
വിഷയവ്യാപാരങ്ങൾകണ്ടാലുംകേൾക്കെചെയ്താ
വിഷയമനുഭവിച്ചാലുംഭക്തനുമല്ല.
ഒന്നിലുംസ്പർശിക്കയില്ലാത്മാവെങ്ങിനെയെന്നാൽ
മന്നിടത്തിങ്കൽസൂര്യൻലോകത്തെയെന്നപോലെ.
സർവ്വവുംകണ്ടീടിലുമജ്ഞാനബുദ്ധിയിങ്കൽ
കൈവരാനിപുണനായ്സ്വയംജ്യോതിരി[illegible]യി
അജനായപ്രമേയനായ്മഹാഭൂതിയായി
വിജ്ഞയമായിട്ടെല്ലാമനുഭൂതാത്മാവായി
ഏകനായ്ദ്വിതീയനായാത്മാരാമനായുടൻ
ആകവേതാനായ്ക്കൊണ്ടുസഞ്ചരിക്കുന്നുജ്ഞാനി.
കേവലത്തിങ്കലെത്രകാലംസമ്മോഹമെന്നാ-
ലാവിർഭൂതമാമത്രകാലവുംദ്വൈതഭ്രമം
ദ്വൈതമില്ലല്ലോതനിക്കോർത്താൽനാമാകൃതി
യാതമാംനാമാകൃതിയാശ്രമവർണ്ണങ്ങളിൽ

നന്നവയെല്ലാംവേറായ്‌യതിവർണ്ണാശ്രമിയായ്
തന്നുള്ളിൽനിസ്സംഗനായ്‌നില്ക്കുന്ന ജ്ഞാനവാനും
അന്യമില്ലുകക്കാമ്പിലായതുമൂലമായി
ജാതമായുള്ളാണ്മതെല്ലാംവ്യോമനിലേഖ്യതുല്യം
ജാതമാംപഞ്ചവർണ്ണമെന്നറികതുതന്നെ.
മായാലോകമാമരിനാലേബാധയുമില്ല
മായാസാക്ഷിയായേവുമാത്മാവുതന്നിക്കെന്നും.
ഇത്തരമറിഞ്ഞുള്ളിലേററവുംദൃഢജ്ഞനായ്
വിത്തായിട്ടതിശാന്തനായിരിക്കുന്നജ്ഞാനി
പണ്ഡിതമാനികൾക്കുതോന്നുന്നോരഭിമാനം
രണ്ടെന്നുചൊല്ലീടുന്നോരത്ഥവാദങ്ങൾവൃഥാ
പരമാനന്ദാത്മാനുഭവയോഗിയാമവൻ
വരുവുമിപ്പാനിഷ്ടകായവേദാദിവിധ,
യോഗധാരണകൊണ്ടുസവ്വസങ്കല്പങ്ങളെ
വേഗേനദഹിപ്പിക്കുമില്ലസംശയമേതും;
യാതൊരുഭാവകമ്മവികല്പാവസ്ഥാദികൾ
ചേതസിതോന്നിച്ചെയ്യുഭുജിച്ചീടുന്നതെല്ലാം
അഗ്നിയിൽപദാത്ഥങ്ങൾദഹിക്കുന്നതുപോലെ
വിഘ്നമെന്നിയേജ്ഞാനംപാവകൻദഹിച്ചീടും.
എന്നുടെധ്യാനംകൊണ്ടുംകീത്തനാദികൾകൊണ്ടും
യോഗവൃത്തികൊണ്ടുമിങ്ങശുഭമെല്ലാററെയും
ശുഭങ്ങൾകൊണ്ടുകളഞ്ഞീടേണംവഴിപോലെ
ശുഭമാംഭക്തിയോഗാൽചിലർതന്നുടെദേഹം
നശിയാതിരിപ്പാനായ്‌നോക്കീടുന്നിതുചിലർ
ആശയാധീനന്മാരായുന്നുടെശരീരത്തെ
പലതാമുപായത്താൽസിദ്ധിയായ്‌യോജിക്കുന്നു.
ചിലരിദ്ദേഹംനിത്യമല്ലെന്നുനിശ്ചയിച്ചു
വൃക്ഷത്തിന്നിഹഫലമെങ്ങിനെയതുപോലെ
വൃക്ഷമാംദേഹത്തിനുയോഗമാംഫലമെന്നു
നിശ്ചയിച്ചിട്ടുഭക്തിയോഗത്തെസ്സേവിക്കുന്നു.
ഇച്ഛാദിശരീരത്തെസ്സൌഖ്യങ്ങൾവിട്ടുചിലർ
സശ്രദ്ധയോടുംദേഹഭോഗേച്ഛാഗ്രഹമനോ
വിശ്വാസത്തോടുമെന്നെയാശ്രയിച്ചിട്ടുഭക്ത്യാ
യോഗസ്ഥനായിരുന്നീടുന്നാവൻവൃദ്ധിക്ഷയം
ആഗതംചിലവുകൾവ്യാപാരസുഖാദിയും
ചിത്തത്തിൽനിന്നുനീക്കിവസിക്കുന്നിതുനന്നായ്
ഉത്തമനവനിചരാനിചരാദിദ്വൈതമില്ല.
ആത്മാവുംദേഹേന്ദ്രിയപ്രാണാദിതമ്മിലുള്ളോ-
രാത്മസംബന്ധംതന്നെസംസാരമെന്നുചൊൽവൂ;
ആത്മാവുംദേഹാദിയുംഭേദമായുന്നിത്തമ്മി-
ലമ്മിശ്രസംസാരമായ്‌സംബന്ധമശുഭത്തെ
ഭക്തിയോഗാദൈക്യജ്ഞാനത്തിനാൽതീത്തീടേണം
ഭക്തിയോഗാത്മകനാമെന്നെയാശ്രയിച്ചെടോ!"
ഇത്തരമരുൾചെയ്തനേരത്തുദ്ധവന്താനും
ചിത്തമോദത്തോടിതപത്തോന്നാഞ്ചോദ്യംചെയ്തു:—
"അന്യമാമനാത്മയോഗങ്ങളാല്പമാൻജ്ഞാന-
മെങ്ങിനെഭവഗംസിദ്ധിച്ചീടുന്നിതുചൊൽക?
മാനസജയംവരുത്തീടുവാനല്ലോയോഗം.
മാനസജയത്തിന്നങ്ങാശ്രയമായിക്കൊണ്ടു
ഉത്തമോത്തമമായിസകലത്തിനുമെല്ലാം
ഭക്തിയോഗത്തെയരുൾചെയ്യണ"മെന്നിങ്ങിനെ
ചോദിച്ചോരുദ്ധവൻറവാക്കുകൾകേട്ടുകൃഷ്ണൻ
മോദേനമന്ദസ്മിതംചെയ്തരുൾചെയ്തവാക്യം
കേട്ടുകൊള്ളുകനൃപതീമണേ!വഴിപോലെ
ശ്രേഷ്ഠനാമുദ്ധവനോടായിട്ടുകൃഷ്ണൻചൊന്നാൻ:—
"എന്നുടെധമ്മങ്ങളെവന്ദിച്ചീടുന്നുകേൾക്ക.
എന്നുടെധമ്മത്തിനാൽമാനവശ്രദ്ധയോടും
ജയിച്ചുകൂടാതൊരുമൃത്യുവെജ്ജയിക്കുന്നു
ജയിപ്പാൻസവ്വകമ്മമെങ്കലർപ്പണംചെയ്തു
മെല്ലമെല്ലവേമനംകൊണ്ടെൻറധമ്മാത്മാവിൽ
നന്നായിമനോരതനായിട്ടുതന്നെസവ്വ-
കമ്മങ്ങൾചെയ്തുപുണ്യദേശമാശ്രിതനായി
നിമ്മലഭക്തന്മാരാംസാധുക്കളോടുംകൂടി
ദേവദൈതേയനരന്മാരിൽഭക്തന്മാരായി-
ക്കേവലചരിതത്താൽസത്രത്താൽവേറായിനി-
ക്കായുള്ളോണ്ടുത്സവങ്ങളെചെയ്കയുംഗീതനൃത്തം
ആദിയായ്‌മഹാരാജവൈഭവവിഭൂതിയാൽ
സേവിക്കസവ്വഭൂതത്തിങ്കലുമെന്നെത്തന്നെ.
വ്യോമംപോലകംപുറംസവ്വത്രവ്യാപ്തമായി
പൂർണ്ണമായുള്ളോണ്ടുമലവിച്ഛിന്നാശയനായി
കാണേണമാത്മാവിനെയാത്മനാസവ്വംതത്വം.
ഇങ്ങിനെസവ്വഭൂതങ്ങളേയുംമത്ഭാവത്തിൽ
ഒന്നായിക്കാണുന്നേരംദ്വൈതഭേദവുമില്ല.
സവ്വംഞാനായുള്ളാണുംഭാവസംയുക്തനായി
സവ്വംജയിച്ചറിഞ്ഞന്യമില്ലെന്നുകണ്ടു
കേവലജ്ഞാനമതുതന്നെയുംപ്രാപിക്കണം.
ബ്രാഹ്മണങ്കലുംചണ്ഡാലങ്കലുംസൂര്യൻപോലെ
സമദൃക്കായിക്കണ്ടുവിദ്വാനായ്‌നരന്മാരിൽ
ഏററവുംമത്ഭാവനാലഹങ്കാരങ്ങൾനീക്കി
മുററീടുംഭക്ത്യാസവ്വജനങ്ങളാത്മദൃക്കായ്
ലജ്ജകൂടാതെനമസ്കരിച്ചുഗോചണ്ഡാല
വജ്ജിതഖരാദികൾസവ്വുംസമമെന്നു
തുല്യതയായഭാവംജ്ഞാനത്താൽസിദ്ധിക്കേണ-
മെല്ലാവസ്ഥക്കളിലുംമത്ഭാവംവന്നീടാതെ
തുല്യമില്ലാതെയെത്രനാളിരിക്കുന്നിതെന്നാൽ
അത്രനാളേക്കുംമനോവാക്കുകായങ്ങളായ
വൃത്തികൾകൊണ്ടുതുല്യദേവോപാസനവേണം.
സവ്വുംബ്രഹ്മാത്മകമായിവിദ്യയാകണ്ടു
സവ്വത്തിങ്കലുംനിന്നുബന്ധമുക്തനുമായി
സവ്വഭൂതങ്ങളിലുംവാങ്മനഃകായവൃത്ത്യാ
സവ്വുംഞാൻതാനെന്നുഭാവിച്ചുവഴിപോലെ
സവ്വകാലങ്ങളിലുമിതുപോൽമമമത-
മെന്നതല്ലാതെയില്ലെന്നറിഞ്ഞുമത്ഭാവേന
സവ്വഭൂതേഷുമനോവാക്കുകായങ്ങളാലെ

ദുൎവ്വിഷയങ്ങളായരാഗാദ്യഭിമാനം
അക്രമങ്ങളുംഹിംസാദികളാംദോഷങ്ങളും
വക്രങ്ങൾവിട്ടുനല്ലസന്മാൎഗ്ഗപരനായി
തെളിഞ്ഞിട്ടെന്റെധൎമ്മംതന്നിലുത്തമനായി
വിളങ്ങുംവിവേകേനനിൎഗ്ഗുണനിഷ്കാമനായ്
സൎവ്വവുമെങ്കൽസമൎപ്പണത്തെച്ചെയ്യുന്നേരം
ആയതിലുളവാകുംകൎമ്മങ്ങൾഫലമെല്ലാം
കേവലംഫലാഗ്രഹിയായിട്ടുൾഷകമ്പോൽ
ചെയ്യതിൻസാരംനിവൃത്യൎത്ഥമെന്നതുതന്നെ
എല്ലാവസ്തുക്കളിലുംസാരത്തെഗ്രഹിപ്പവ-
നല്ലോബുദ്ധിമാന്മാരിൽവെച്ചതിബുദ്ധിയുള്ളോൻ.
കാൎയ്യകൎമ്മങ്ങൾചെയ്യുംഫലത്തെയറിയാതെ
കാൎയ്യംമേഫലമെന്നതായവനബുദ്ധിമാൻ.
യാതൊരുഫലജ്ഞനായ്സത്യവാനവനിഹ
യാതൊരുഅമൃതത്തെപ്രാപണംചെയ്തിടുന്നു.
എല്ലാവസ്തുവിന്മേലാംബ്രഹ്മത്തെപ്രാപിപ്പതും
എല്ലാവസ്തുക്കളിലുംമുഖ്യമാംഫലമല്ലൊ.
യാതൊരൎപ്പണത്താൽജ്ഞാനവിജ്ഞാനതല്പരമാ-
മിതിനെയറിഞ്ഞിട്ടുസംശയരഹിതനായ്
മതിമാൻബ്രഹ്മത്തേയുംപ്രാപിച്ചീടുന്നിതെടോ!
ബ്രഹ്മത്തെവഴിപോലെസംഗ്രഹപ്രതിപാദ്യ-
നിൎമ്മലവ്യാസവിധികൊണ്ടുദേവാദികൾക്കും
ദുൎല്ലഭ്യമായിശ്ശാന്തിപദമായ്നാശശൂന്യ
നിൎണ്ണയജ്ഞാനമേററംസ്പഷ്ടമാംയുക്തികൊണ്ടും
ജ്ഞാനവിജ്ഞാനംരണ്ടുംമോചിക്കുംവിജ്ഞാനത്താൽ
ശുനംപൂരുഷൻനഷ്ടസംശയനായീടുന്നു
ശോഭിതവിവാകത്തിൽനിൻപ്രശ്നമെന്റെവാക്കു
ഏവംചിത്തത്തിൽധരിക്കുന്നവൻസനാതന-
മായീടുംഗുഹ്യപരബ്രഹ്മത്തെപ്രാപിച്ചീടും.
എന്നുടെഭക്തന്മാൎക്കുവിജ്ഞാനംദാനംചെയ്തു
ഭിന്നമെന്നിയേദ്വൈതഹീനമായിരിക്കുന്ന
ബ്രഹ്മത്തെപ്പവിത്രമായ്പരമായ്ശുചിയായി
നിൎമ്മലജ്ഞാനദീപദർശയനായിക്കൊണ്ടു
നിത്യവുംപൂജിക്കുന്നോരുത്തമനവൻതന്നെ
നിത്യവുംപൂജിക്കുന്നുബ്രഹ്മാവാദികളെല്ലാം.
തോന്നീടുന്നതുസൎവ്വംചിന്മയാദ്ദശസ്ഥവായ്
തോന്നീടുന്നതുബ്രഹ്മപൂജയെന്നറിയേണം.
ഇതിങ്കൽശ്രദ്ധായുക്തനായിട്ടുവ്യക്തനായി
നിത്യവുംകേൾക്കുന്നൊരുമാനവനെങ്കൽഭക്തി-
യുക്തനായുള്ളതുംകൎമ്മത്തിങ്കലില്ലൊരുബന്ധം
നിന്നാലുംബ്രഹ്മമറിഞ്ഞഖിലശോകമോഹം
മാനമത്സരാദിയാംമാനദോഷങ്ങൾനീക്കി
നീയുമിങ്ങാശാദ്യാദിശൂന്യനായ്ഭക്തിയോടും
ദുൎവ്വിനീതാദിഹീനനായഹംഭാവദംഭ-
നാസ്തിക്യംശഠതയുംമോഹദേഹോഹഭാവം
അസത്യമശുശ്രൂഷാദികൾചെയ്യാതെകണ്ടു
ശാന്തനായ്ക്രൂരാക്രൂരസമബുദ്ധിമാനായി
സന്തതംസൎവ്വാത്മകബുദ്ധിയായിരിക്കുന്ന
ബ്രാഹ്മണപ്രിയനായിക്കൊണ്ടുവാഴുന്നസാധു
നിൎമ്മലൻതനിക്കുശ്രദ്ധിക്കായുംഭക്തിയുള്ള
ശൂദ്രനായാലുംനാരിയായാലുംമടിയാതെ
ഭദ്രമാംബ്രഹ്മജ്ഞാനംഗ്രഹിപ്പിക്കയുംവേണം.
മോക്ഷസാധനഫലമാകുമിജ്ഞാനംതന്നെ (വേണം
മോക്ഷേച്ഛുക്കൾക്കുസാക്ഷാൽജ്ഞാനികൾനല്ക-
പിന്നെയുംജ്ഞാനാമൃതംപാനംചെയ്താനന്ദമായ്
ജ്ഞാനകൎമ്മങ്ങൾയോഗമവധാരണംനാലും
മാനവന്മാൎക്കുമിഹധൎമ്മമെന്നാകുന്നിതു-
മാദിയായ്സൎവ്വകൎമ്മമാത്മാവുതങ്കൽതന്നെ
നന്ദായിനിവേദിച്ചുസമൎപ്പിച്ചാത്മജ്ഞാനാ-
നന്ദപീയൂഷംതന്നെപിന്നെയുംചൊല്ലിക്കൊണ്ടു
നന്നായിവസിക്കുന്നിതുത്തമജ്ഞാനിയവൻ.
സൎവ്വഭൂതങ്ങളേയുമീശ്വരാത്മകത്വേന
സൎവ്വദാകണ്ടുസേവിച്ചീടുകെന്നതുൾചെയ്തു
സൎവ്വവുംനാരായണബ്രഹ്മമെന്നാകയാലെ
കേവലംസേവിച്ചീടുംതാനുമായതുതന്നെ
സകലത്തിലുംശ്രേഷ്ഠംകേവലജ്ഞാനമെന്നെ-
ന്നേകനായകനതുൾചെയ്തിതുവഴിപോലെ.
കേട്ടാലുമുദ്ധവമ! മാധവൻതങ്കൽനിന്നു
ശ്രേഷ്ഠമാംയോഗമാൎഗ്ഗമിങ്ങിനെകേട്ടുദ്ധവൻ
ആനന്ദബാഷ്പംപൊഴിഞ്ഞേററവുമിടൎമുട്ടി
ധൈൎയ്യത്തോടേററംബഹുമാനഭക്തിമാനായി
പിന്നെയുംകമലാക്ഷൻചരണപത്മങ്ങളിൽ
നന്നായിനമസ്കരിച്ചാനന്ദചിത്തത്തോടും
മന്നവ! പറഞ്ഞിതങ്ങുദ്ധവർകൃഷ്ണനോടു:—
"മോഹമാമന്ധകാരാശ്രിതനായിരിക്കുംഞാ-
നിഹനിന്തിരുവടിതന്നുടെസന്നിധാനേ
നിന്നിട്ടുസൂൎയ്യൻതന്റെസന്നിധൌതിമിരങ്ങൾ
ശൂന്യമാകുന്നപോലെഎന്നുടെചേതസ്സൊക്കെ-
നശിച്ചുതെളിഞ്ഞുഞാൻനിൎമ്മലചിത്തനായി
വിശദജ്ഞാനിയായിസംശയശൂന്യനായി
ബ്രഹ്മാവാദികളാലുംപൂജ്യനായുന്നേനഹം
സൎവ്വാത്മാവായഭവാൻസന്നിധിദർശനത്താൽ
നിന്നുടെഭക്തനായോരിനിക്കുവിജ്ഞാനമാം
മംഗലപ്രദീപത്തെദ്ദാനംചെയ്തതുമൂലം
നിന്തിരുവടിയുടെപാദപത്മങ്ങൾമൂലേ
ചെന്താമരാക്ഷ! നമസ്കരിച്ചീടുന്നുമേന്മേൽ.
നിന്നുടെസംബന്ധികളായിസ്നേഹിതരായ
നിന്നീടുംവൃഷ്ണ്യന്ധകസാത്വികരായുള്ളോൎക്കും
തന്മായാവിരഹിതബോധമാംവിവേകത്തെ
ചിന്മയനായഭവാൻദാനത്തെച്ചെയ്തുകൊണ്ടു
നന്നായിശ്ശുദ്ധരാക്കിവെയ്ക്കയുംചെയ്തുവല്ലോ.
മഹത്താംയോഗിയായിട്ടിരിക്കുമിവന്താനും
മഹത്താംതപ്പാദത്തെശ്ശരണംപ്രാപിക്കുന്നു.
മോഹമാമപായത്തെക്കൂടാതെപ്രാപിക്കുന്നി-

താഹന്തതല്പാദാബ്ജസേവനരതിയാലെ
ഇത്തരംപറഞ്ഞുകൂപ്പീടിനോരുദ്ധവനോ-
ടുത്തമപുമാൻജഗന്നായകനരുൾചെയ്തു:—
“നീയിനിബദര്യ്യാഖ്യമാമെന്റെയാശ്രമത്തെ
പ്രാപിച്ചുമല്പുരതീർത്ഥസ്നാനശുദ്ധനായി
കന്മഷഹീനനായിവല്ക്കലാംബരനായി
നിർമ്മലവന്യഭുക്കായ്സുഖനിസ്പൃഹനായി
തിതിക്ഷാന്മാവായ്ശീതോഷ്ണാദികൾസഹിതനായ്
സ്വാദ്ധ്യായശീലനായ്ജിതേന്ദ്രിയനായ്ശാന്തനായി
ജ്ഞാനസംയുതനുമായ്സമബുദ്ധിമാനായി
എന്നുടെശിക്ഷപോലെവിവിക്തദേശസ്ഥനായ്
എങ്കലേചിത്തംവച്ചുമദ്ധർമ്മനിരതനായ്
സങ്കടമെന്യേവസിപ്പൂതാക!ശാന്തിയോടും.
സംസാരവിച്ഛിന്നമാംമല്പരപദപ്രാപ്തി
സംശയമില്ലശാന്ത്യാവന്നീടുംനിനക്കെടോ!”
കേൾക്കെടോനൃപ!ഏവംമുക്തനാമുദ്ധവനും
പാല്ക്കടൽമകൾമണവാളന്തൻപാദത്തിങ്കൽ
നമസ്കാരവുംചെയ്തുവന്ദിച്ചുപ്രദക്ഷിണം
ക്രമത്താൽചെയ്തുപുത്രമിത്രാദിബന്ധമെല്ലാം
ത്യജിച്ചുകൃഷ്ണൻപദംമേന്മേലേനമസ്കരി-
ച്ചുകക്കാമ്പിങ്കൽജഗല്പാലകനുടെവാക്യം
നന്നായിശോഭിപ്പിച്ചുനരനാരായണന്മാർ
തമ്മുടെയാശ്രമത്തെഗ്ഗമിച്ചുവഴിപോലെ.
ലോകൈകബന്ധുവായമാധവനുപദേശാൽ
ഏകഭക്തനാമവൻതപസാദിനംപ്രതി
വാണുസൽഗതിവന്നുഭാഗ്യവാനുദ്ധവനും
ഭൂമിപാലക!ഭാഗവതത്തിൽമുഖ്യംകേൾക്ക:
പരമാനന്ദധരജ്ഞാനപീയൂഷമായി
പരയോഗേശപദംസേവ്യനായ്നിർമ്മലനായ്
പരിശുദ്ധനതായ്മേവീടുംഭാഗവതനായ്
പരമാത്മാവാംകൃഷ്ണൻതന്നാലെചൊല്ലപ്പെട്ടി-
ട്ടിരിക്കമിതിൽശ്രദ്ധായുക്തനാംയാതൊരുത്തൻ
ധരിച്ചിട്ടിദംജ്ഞാനാമൃതത്തെസേവിക്കുന്നു.
അവനിജ്ജഗന്മായാതന്നെയുംമോചിക്കുന്നു.
ജ്ഞാനവിജ്ഞാനതത്വസാരമാംപരമാത്മ-
ജ്ഞാനപീയൂഷംജനിമരണനാശത്തിനായ്
പാനംചെയ്തിരിക്കുന്നതൽഭൃത്യവർഗ്ഗ്യത്തെയും
ആദ്യനായ്പുരുഷനായിരിക്കുംവിഷ്ണുവിനെ
ഞാനിതാവണങ്ങുന്നേ”നെന്നുശ്രീശുകന്താനും
ആനന്ദമോടരുൾചെയ്തപ്പോൾനൃപഞ്ചൊന്നാൻ
“കേട്ടാലുംമഹാമുനേ!ഭാഗവതോത്തമനായ്
ശ്രേഷ്ഠനാമുദ്ധവനുംവനത്തിൽപോയശേഷം
വിഷ്ടപാധിപൻജഗന്മംഗലൻനാരായണൻ
ശ്രേഷ്ഠമാംദ്വാരകയിൽഭൂതഭാവനകൊണ്ടു
വന്നൊരുവിപ്രശാപാൽയാദവപതികൃഷ്ണൻ
തന്നുടെകുലംനശിപ്പിച്ചതുംസർവ്വനേത്ര
മോഹനമായഭഗവൽകളേബരംതന്നെ
സംഹാരംചെയ്തകഥകേൾപ്പതിനായിക്കൊണ്ടു
ശ്രോത്രാദിക്കേതുംരതിയില്ലെന്നതിരിക്കിലും
ഭക്തിമാന്മാരായ്ചിത്തശുദ്ധരായ്ശാന്തരായി
കവികളായിരിക്കുംസത്തുക്കൾക്കെല്ലാവർക്കും
കേവലകീർത്ത്യാമാനരതിസിദ്ധിദമായും
ജിഷ്ണുവിന്റെരഥസാരഥ്യംചെയ്തുകൊണ്ടു
വിഷ്ണുവിശ്വാത്മാതന്നെസ്സത്തുക്കൾകാണ്കകൊണ്ടും
യാതൊരുകൃഷ്ണൻകഥയാദ്യന്തംകേട്ടഭക്തർ
ചേതസിമാലിന്യംപോയ്മുക്തരായ്ഭവിക്കുന്നു
സല്ക്കഥാകീർത്ത്യമാനന്മാരായകവികൾക്കു
സല്ക്കഥാസത്തിങ്കലേസമർപ്പിപ്പതിനായും
ദൃശ്യങ്ങൾമായാമയമെന്നസദ്വചനത്തെ
നിശ്ചയമാക്കീടുവാനായുമിക്കഥാത്മക-
നാകിയകൃഷ്ണൻതന്റെദേഹത്യാഗവുമിനി-
ക്കാകാംക്ഷയുണ്ടുകേൾപ്പാനെ”ന്നുകേട്ടൊരുമുനി
ചൊല്ലിനാനെടോനൃപ!മാധവനുദ്ധവനെ.
കല്യാണമോടുപറഞ്ഞയച്ചുവാഴുംവിധൌ
വ്യോമനിന്നിന്നുഭൂവികൊള്ളിമീൻവീഴുന്നതും
മേന്മേലേകണ്ടുകൃഷ്ണൻനോക്കീടുംനേരത്തിങ്കൽ
പാരിജാതവുംദേവസഭയുംവേഗമോടെ
പരന്നിട്ടംബരത്തേക്കുയർന്നുമറഞ്ഞതും
കണ്ടുകേശവനരുൾചെയ്തിതുരാമനോടു:—
“കണ്ടീലേയിതു?നാശഹേതുക്ക”ളെന്നുകാട്ടി.
നല്ലതല്ലിനിമുഹൂർത്തംപോലുംനാമിവിടെ
എല്ലാരുംകൂടിവസിക്കുന്നതുയദുപതേ!
സ്ത്രീബാലവൃദ്ധാവധിധനത്തെയിഹനിന്നു
സ്വബലാൽപാലിപ്പാനായ്ശംഖോദ്ധരിപ്പിച്ചു
നാമെല്ലാംപ്രഭാസമാംമുഖ്യമാംസരസ്വതി
കന്മഷഹരതീർത്ഥസ്നാനത്തെച്ചെയ്യവേണം.
അതിനുപോയിച്ചെന്നുനന്നായിട്ടുപാസിച്ചു
വ്രതത്താൽദേവകളെപ്പൂജിക്കുവഴിപോലെ
മഹാത്മാംബ്രാഹ്മണരെപ്പൂജിച്ചുഹിരണ്യാദി
മഹദ്ദാനങ്ങൾവസ്ത്രമശ്വവാരണരഥ-
മേദിനീപത്തനവുമെന്നിവദാനംചെയ്തു
ദോഷത്തെക്കളഞ്ഞുകൊണ്ടുത്തമശുഭത്തിനു
ദേവഗോവിപ്രന്മാരെമററുംനാംവിധിപോലെ
പൂജിക്കവേണ്ടു”തെന്നുമാധവവാക്യംകേട്ടു
യാദവവീരന്മാരുമതിനായാരംഭിച്ചു.
മന്നവ!കൃഷ്ണവാക്യാൽമോദിച്ചുയാദവന്മാ-
രുന്നതഭക്ത്യാമുന്നേശ്രേയസ്സായിരിക്കുന്ന
പാനത്തെച്ചെയ്യവേണ്ടുമുപസാധനത്താലും
പിന്നെയുംമൈരേയകംവിഭ്രംശകാരമായി
തന്നെത്താൻമറപ്പിക്കുംമദിരാമദ്യംതന്നെ
കൃഷ്ണമായയാമൂഢധീക്കളായുമഹാപാനം
തൃഷ്ണയാചെയ്തുമത്തോന്മത്തരായിതുചിത്തം
തന്നേയുംമറന്നേററംവീരന്മാരായുള്ളോരും
ഉന്നതബലഭദ്രാദികളുംക്രൂരന്മാരായ്

ബോധവജ്ജിതരായിട്ടായുധയുദ്ധംചെയ്തു
ബോധജ്ഞന്മാരായവർമായയാലതുകേൾക്ക.
വില്ലുവാൾഗദയഷ്ടിതോമരപതാകങ്ങൾ
വല്ലഭമോടുമററുമായുധജാലങ്ങളും
ആനകൾകുതിരകൾതേരുകൾഖരങ്ങളും,
ദാനാത്ഥംപശുക്കളുമൊട്ടകംകാലാളുകൾ
എന്നിവമററുംപലസൈന്യഭാരങ്ങളോടും
അന്യോന്യംമദാന്ധന്മാരായിട്ടുനടന്നുപോയ്
ചെന്നിതുതീത്ഥാന്തരത്തിങ്കലദ്ധ്യപവനേ
ഉന്നതന്മാരാംപ്രദ്യുമ്നാഖ്യസാംബാദിയുധി
ക്രുദ്ധമത്സരന്മാരാമക്രൂരഭോജന്മാരും
പ്രൌഢനാമനിരുദ്ധൻസാത്യകിസുഭദ്രനും
സംഗ്രാമജിത്തുതാനുംസുചാരുഗദൻപിന്നെ
സുരഥൻസുമിത്രനുംനിശഠനുമ്മൂകാദി
സഹജിത്തനുംശതജിത്തുംഭോജമുഖ്യന്മാർ
അഹങ്കാരേണതമ്മിൽമദിരാമദാന്ധരായ്
മാധവൻതൻെറമായാമോഹധീകളായുടൻ
അന്ധകഭോജസാത്യക്യാഖ്യസേനാനീതൃശം
ശൂരസേനനുംമററുമോരോരോവീരന്മാരും
ശൂരതകൊണ്ടുതമ്മിൽകലഹിച്ചായുധത്താൽ
കളിച്ചുപുളച്ചേററുകറുത്തുരണംതുട-
ന്നിളച്ചുതമ്മിൽസ്നേഹംമറുത്തുകലഹത്താൽ
മരിച്ചുതുടങ്ങിനാരന്നേരംരണംതമ്മിൽ
പെരുത്തുഘോരമായിതങ്ങളിൽനാശമായി-
വിപ്രശാപത്താൽപുരുഷോത്തമമായയാലേ
ക്ഷിപ്രംമോഹിതരായിച്ചെയ്യുന്നരണത്തിൻെറ
ചിത്രമെന്തോന്നുചൊൽവുപുത്രനെത്താതൻകൊൽവു.
പുത്രൻതാതനെഭ്രാതാക്കന്മാരുമവ്വണ്ണമേ
കളത്രപിതൃസ്യാലമാതുലൻമരുമകൻ
വിളിച്ചുമേററംതമ്മിൽമുടിഞ്ഞാരെന്നേവേണ്ടു.
ജ്ഞാതിബന്ധുക്കൾതമ്മില്ലൊരുതിയെപൊട്ടുങ്ങി
ചേതസിവൈരാൽവില്ലുകൊണ്ടായിവന്നിതപ്പോൾ
വില്ലുകൾമുറിഞ്ഞുപോയ്മുഷ്ടിയാല്പ്രഹരത്താൽ
തല്ലിനാനേരകപ്പുൽകൊണ്ടുമായൊട്ടുക്കത്തിൽ
തങ്ങളിലേരകപ്പുൽവാരിയുമെയ്യുമെയ്യും
തങ്ങളിൽവാരിവാരിയാരാധിക്കയുമായി.
മത്തനാംരാമൻവംശനാശമിങ്ങിനെകണ്ടും
ചിത്തത്തിൽകൃഷ്ണന്മായചെന്നുമൂട്ടുക കൊണ്ടും
ആരണശാപംകൊണ്ടുംരണവൈഭവംകൊണ്ടും
ധീരനായിരിപ്പവൻമായയാമന്ദനായി
ബോധത്തെവിട്ടുമോഹിച്ചേററവുമതിരുഷാ
ക്രോധിച്ചുയദുകുലസംഹാരമതുംചെയ്വാൻ
ക്രുദ്ധനായ്ബലഭദ്രഹേനുമുദ്യുക്തനായി
ബദ്ധരോഷേണകുലസംഹാരംചെയ്താനെടോ!
ബ്രഹ്മശാപത്താൽകൃഷ്ണൻമായയായാദവന്മാർ
തമ്മിലേമുടിഞ്ഞിതങ്ങെന്നാതേപറയേണ്ടു.
വേണുകാനനേവേണുതങ്ങളിലുരുമ്മീട്ടു

വേണുവിലുണ്ടാമഗ്നിതപനംദഹിക്കുമ്പോൾ
യാദവകുലമൊക്കെനശിച്ചിതിപ്രകാരം
ആദിനായകനപ്പോൾചിന്തിച്ചിതിപ്രകാരം:—
"ഭൂമിക്കുണ്ടായഭാരമൊക്കെയുമെന്നാൽതന്നെ
താമസമെന്യേതീത്തുതൊനിഹശേഷമായി"
എന്നുചിന്തിച്ചനേരംബലഭദ്രനുംവേഗം
വന്നകോപവുംവിട്ടുസമുദ്രതീരത്തിങ്കൽ
ചെന്നിരുന്നേറിയൊരുയോഗാഗ്നിബലംകൊണ്ടു
തന്നുടെശരീരവുംമാനുഷലോകത്തേയും
ത്യജിച്ചിട്ടാത്മാവിനാലാത്മാനംതന്നിൽതന്നെ
യോജിപ്പിച്ചഖണ്ഡനായ്പൂർണ്ണനായ്വന്നീടിനാൻ.
ദേവകീസുതനായഭഗവാൻരാമൻതൻെറ
കേവലംനിർവ്വാണത്തെക്കണ്ടതിനനന്തരം
തൂഷ്ണീംഭൂതനായ്പിന്നെചതുർബാഹുക്കളോടും
വൈഷ്ണവരൂപംപൂണ്ടുകേവലംപ്രഭയാലേ,
ലോകേഷുതിമിരങ്ങൾ സ്തമിക്കയുംചെയ്തു
പുകയെന്നിയേവഹ്നിജ്വലിക്കുന്നതുപോലെ
ശ്രീപതിഘനശ്യാമവർണ്ണനായ്ശോഭിച്ചിതു.
ശ്രീവത്സാങ്കിതംതപ്തഹേമാഭംപീതാംബരം
കോമളാനനസ്മിതവക്ത്രാബ്ജസുമംഗലം
നീലകുന്തളബന്ധമണ്ഡിതപുണ്ഡരീക-
ശോഭിതദളമനോഹരനേത്രാഭാസുരൻ
മകരകുണ്ഡലങ്ങൾമിന്നീടുംഗണ്ഡദ്വയം
കടിസൂത്രവുംബ്രഹ്മസൂത്രവുംകിരീടവും
കടകാംഗദഹാരകൌസ്തുഭവനമാല
ശങ്കരാജിതഗളപ്രഭയുംമഹാപ്രഭം
ശംഖചക്രങ്ങൾഗദാദ്യായുധഭുജപ്രഭം;
ഇങ്ങിനെയിരിക്കുന്നഭഗവാൻതൻെറനല്ല
പങ്കജാരുണപ്രഭപൂണ്ടദക്ഷിണപാദം
ഊരുവിന്മേലേവെച്ചുയോഗസ്ഥനായിക്കൊണ്ടു
പരമപുരുഷൻതാൻവസിക്കുന്നതുനേരം
മുസലാവശേഷത്താലുണ്ടായശരവുമായ്
മൃഗത്തെനോക്കിവരുംകാട്ടാളൻപോന്നുവന്നു
മൃഗത്തിന്നാകാരമാംഭഗവൽപാദംകണ്ടു
മൃഗമെന്നോർത്തുശരമയച്ചുകാട്ടാളനും;
ചതുർബ്ബാഹുക്കളോടുംശോഭിക്കുംപുമാനെക്ക-
ണ്ടതിവേപഥുവോടുംപാപഭീതനുമായി
വേഗേനചെന്നുഭഗവാനുടെപാദത്തിങ്കൽ
മൃഗലോലുപൻവീണുനമസ്കാരവുംചെയ്തു.
മാധവ!മമപാപംകൊണ്ടുഞാനറിയാതെ
ചെയ്തപരാധംസവ്വംക്ഷമിക്കകൃപാംബുധേ!
വേദവാദികളാലെവന്ദ്യംതവപാദമല്ലോ.
ബോധത്തെനൽകുന്നതുംതവപാദാംബുജമല്ലോ;
ഉത്തമശ്ലോകനായിട്ടിരിക്കുംഭഗവാനെ
ചിത്തത്തിൽതവപാദധ്യാനേനനൃക്കൾക്കെല്ലാം
സവ്വകന്മഷങ്ങളുമജ്ഞാനങ്ങളുംനീക്കു-
മിപ്പാദംഭഗവാനെ!പൊറുത്തുകൊള്ളേണമേ.

സർവ്വകന്മഷംപോക്കിവൈകുണ്ഠപദംനൽകും
നിർവ്വാണപ്രദ!നിങ്കൽമൃഗലുബ്ധനായഹം
ബോധമെന്നിയേചെയ്തോരപരാധത്തെക്ഷമി-
ച്ചാധിനാശന!വിഷ്ണോ!പൊറുത്തുകൊള്ളേണമേ!
ഹന്തഞാനതിക്രമമിത്തരംചെയ്തുപോയേൻ
നിന്തിരുവടിയുടെയ ത്മയോഗത്തിൻവൃത്തം
ശിവനുംബ്രഹ്മാവാദിയായാരുമറിവീല
കേവലമേവംമായതന്നിലുൽഭൂതനായി-
ട്ടജ്ഞാനിയായഞാനിന്നിതിനെന്തോന്നുവേണ്ടു?
വിജ്ഞാനമൂർത്തേയരുൾചെയ്തുരക്ഷിക്ക"യെന്നു
കാട്ടാളവാക്യംകേട്ടനേരത്തുനാരായണൻ:—
"കാട്ടാളോത്തിഷ്ഠനീയുമെന്നെയിച്ചെയ്തമൂലം
എന്നുടെയനുഗ്രഹാൽസുകൃതികൾക്കെട്ടുള്ള
വിണ്ണവർപദമാകുംസ്വർഗ്ഗത്തിൽപോകവേഗം."
എന്നരുൾചെയ്തനേരംഭഗവൽപദേവീണു
നന്നായിക്കുപ്പിട്ടിന്നെസ്വർഗ്ഗത്തിൽവിമാനേന
തന്നുടെദേഹത്തോടുംകാട്ടാളൻദിവംപുക്കാൻ.
ദാരുകൻഭഗവാനെത്തേരുമായന്വേഷിച്ചു
പാരാതെനടക്കുമ്പോൾതുളസീഗന്ധമോർത്തി-
ട്ടറിഞ്ഞുഭഗവാനെക്കണ്ടഭിമുഖനായി-
ട്ടരയാലിന്റെമൂലേശംഖചക്രാദിപ്രഭം
ചതുർബ്ബാഹുക്കളോടുംവസിക്കുംശ്രീപതിയെ
കുതുകമോടുകണ്ടുതേരവിടത്തിൽനിർത്തി
ബാഷ്പലോചനനായിഭഗവല്പാദങ്ങളിൽ
നമിച്ചിട്ടാദരേണദാരുകനുണർത്തിച്ചു:—
"ഭഗവൻതവചരണാംബുജംകണ്ടീടുവാൻ
അധുനാരജനിയിലന്ധകാരത്തിൽപ്പെട്ടു
കണ്ണുകാണാതെദിശതന്നെയുമറിയാതെ
നിർണ്ണയഹീനംശാന്തിതന്നെയുമറിയാതെ
ചന്ദ്രനില്ലാതെരാത്രിയിങ്കലെന്നതുപോലെ
ഒന്നുമേയറിയാതെഭവിച്ചേനടിയനും"
ഇങ്ങിനെസൂതൻപറഞ്ഞിരിക്കുംനേരത്തിങ്കൽ
നിന്നീടുംതാർക്ഷ്യാംകിതധ്വജമാംരഥമതും
ഹയങ്ങളോടുംകൂടിപ്പോയിതുവിണ്ണുപദേ
അതിവിസ്മിതനായിദാരുകൻനോക്കിനിന്നാൻ.
ദാരുകനായസൂതൻതന്നോടുകൃഷ്ണൻചൊന്നാൻ:—
"ദ്വാരകാപുരിതന്നിൽവേഗേനചെന്നുനീയും
ബന്ധുക്കൾപുത്രന്മാരുമന്യോന്യംരണംചെയ്തു
സിദ്ധിയെപ്രാപിതുംരാമൻതൻമരണവും
എന്നുടെയവസ്ഥയുമൊക്കവേപറകനീ
ഇന്നിദ്വാരകതന്നിലിരിപ്പാൻയോഗ്യമല്ല
എന്നതുമെന്നാൽത്യക്തമാകിയയദുപുരി
വന്നിപ്പോൾസമുദ്രവുംമുക്കുമെന്നതുംചൊൽക.
തങ്ങൾതങ്ങൾക്കുള്ളദാരുകളത്രതാതാദിക
ളൊന്നിച്ചുവേഗത്തിലർജ്ജുനനുമൊരുമിച്ചു
ഇന്ദ്രപ്രസ്ഥത്തിൽചെന്നുവസിപ്പാൻപോകവേണം
നീയെന്റെധർമ്മത്തേയുംകൈക്കൊണ്ടുജ്ഞാനനിഷ്ഠ-
നായെന്റെമായാരചിതത്തെയുമറിഞ്ഞിട്ടു
പരമപദംപ്രാപിച്ചീടുക"യെന്നിങ്ങിനെ
അരുളിച്ചെയ്തഭഗവാനുടെപാദത്തിങ്കൽ
വീണുടൻനമസ്കരിച്ചവൻപോട്ടുപ്രദക്ഷിണം
നന്നായിച്ചെയ്തുതൊഴുതങ്ങിനെദാരുകനും
ഭഗവാനരുൾചെയ്തവാർത്തയുംചിത്തേവെച്ചു
ദീനഭാവേനചെന്നുദ്വാരകപുക്കപിന്നെ.
കേൾക്കെടോനൃപ!ജഗൽക്കാരണൻനാരായണൻ
ആൽത്തറമുകൾയോഗസംജ്ഞയാമരുവുമ്പോൾ
ബ്രഹ്മാവാദികളായമുനികൾസിദ്ധന്മാരും
അംഗജാരാതിദേവഗന്ധർവ്വവിദ്യാധര
കിന്നരപിതൃനാഗചാരണാപ്സരോയക്ഷ-
ധന്വരാംദ്വിജരക്ഷോഭൂതാദിദേവഗണം
സാക്ഷാൽകേവലൻതന്റെനിർവ്വാണയോഗാനന്ദ-
മീക്ഷിപ്പാനംബരാന്തേവന്നുപൂമലർതൂകി
നിന്നവർചിൽപുമാന്റെജന്മകർമ്മാദികൊണ്ടു
ജല്പിച്ചുമേന്മേൽസ്തുതിച്ചംബരേനില്ക്കുന്നേരം
മന്നവ!ജഗന്നാഥൻതന്നുള്ളിൽതൻവിഭൂതി
തന്നെയുമീക്ഷിച്ചിട്ടുതന്നുടെയാത്മാവിനെ
ആത്മാവുകൊണ്ടുകണ്ടിട്ടാത്മാവിൽയോജിപ്പിച്ചു -
സ്വാത്മാകാരമായഖണ്ഡാത്മാവായ്നേത്രങ്ങളെ
അടച്ചുസമാനമായ്സൂക്ഷ്മജ്യോതിഷമായി
പടുത്വമോടുവാണീടുന്നലോകാഭിരാമൻ
മംഗലമായയോഗധാരണധ്യാനംകൊണ്ടു
തന്നുടെശരീരത്തെയോഗാഗ്നികൊണ്ടുദഗ്ദ്ധ്വാ
ആത്മാനംപരമാത്മാവായൊരുസ്വധാമത്തെ
പ്രാപ്തനായ്ശോഭിച്ചുനിന്നീടിനാൻസ്വയംപ്രഭൻ.
ദേവകൾഭഗവാന്റെതേജസ്സുകണ്ടുമേന്മേൽ
ദേവവാദ്യങ്ങൾഘോഷിച്ചേററവുംപുഷ്പവർഷാൽ
സത്യധർമ്മാദിധൃതിഭൂതിശ്രീകീർത്ത്യാദികൾ
എത്രയുംകീർത്തിച്ചേററംവാഴ്ത്തിനാർനാരായണം.

സ്വർഗ്ഗാരോഹണം

കേവലസ്വധാമത്തെവേശിച്ചതറിയാതെ
ദേവാദിജനങ്ങളുംകണ്ടുവിസ്മിതരായി
ആകാശംഭേദിച്ചിട്ടുയാനംചെയ്യുന്നശോഭ
ആകാശംതന്നിൽമിന്നൽമിന്നീടുന്നതുപോലെ,
മാനുഷജനത്തിനുഭഗവല്പരിലക്ഷ്യം
ആകയുമില്ലവ്യോമ്നിയുണ്ടാകുംമിന്നൽപോലെ,
വ്യോമനിനിന്നുജാതമിന്നലുമതുതന്നിൽ
താമസമില്ലാതടങ്ങുന്നതുപോലെതന്നെ
കേവലാത്മാവിൽനിന്നുവിദ്യുത്തായ്തോന്നിലോകം
കേവലമതിൽതന്നെപൂർണ്ണമാകയുംചെയ്യും.
ബ്രഹ്മരുദ്രാദിദേവഗണങ്ങൾഭഗവാന്റെ
നിർമ്മലയോഗഗതികണ്ടേററംവിസ്മിതരായ്
യോഗയോഗേശനായശങ്കരൻതന്നിക്കുള്ളിൽ
യോഗവൈഭവംകണ്ടുചിത്തകൌതുകമുണ്ടായ്-
പിന്നെദേവാദിഗണമേററവുംസ്തുതിചെയ്തു
ചെന്നവരവരവർസ്ഥാനത്തിൽമരുവിനാർ.

കൃഷ്ണന്താൻജനിച്ചന്നേജ്ജീവൻെറഗതിയോൎത്താൽ
നിൎണ്ണയമമ്പൂംനൂററാറാറുമാസവുംവാണു.
മന്നവ!പരന്തനിക്കോരോരോകായങ്ങളാൽ
വന്നീടുംജനിമൃതിസൎവ്വംമായയാലേ
തന്നുടെമായാവിലാസത്തിനാലെന്ന്യേപിന്നെ
ഒന്നുമേപരമാത്മാതനിക്കില്ലറികനീ.
ആയതുവിചാരിച്ചാൽനടൻെറവേഷംപോലെ
മായയാവേഷംധരിച്ചായതിൽരമിപ്പിച്ചു
പിന്നെത്താൻവേഷാകളയുന്നതുമതുകൊണ്ടു
തന്നുള്ളിൽനടന്നൊരുഹാനിലാഭങ്ങളില്ല.
ഇതുപോൽപരമാത്മാമായാസൎഗ്ഗാദിയാലെ-
ചിത്താകുമാത്മാവിനുസംബന്ധമില്ലൊന്നിലും
മാനുഷാദികളായജന്തുക്കൾതമ്മെപ്പോലെ
ജനനാദികൾബന്ധംഭഗവാന്തനിക്കില്ല
യാതൊരുഭഗവാൻെറഗുരുപുത്രനെയമ-
ലോകത്തുചെന്നുകൊണ്ടുവന്നുനൽകിയതോൎക്ക.
ബാണയുദ്ധത്തിൽമൃത്യുശാസനംജയിച്ചീലേ?
പ്രാണനില്ലാത്തതിങ്കൽപ്രാണനെനൽകീലയോ?
ഇങ്ങിനെയെല്ലാംജയിച്ചേകാത്മാവായിക്കൊണ്ടു
മന്നിടംസൃഷ്ടിസ്ഥിതിസംഹാരംചെയ്യുന്നൊരു
ഭഗവാൻകാട്ടാളൻെറയമ്പിനാൽദേഹമതും
വിഗതമാക്കിയെന്നുചൊൽവതെത്രയുംചിത്രം!
സകലമായകൾക്കുംമായയാംശക്തിധര-
സകലമായിരിക്കുംമായയ്ക്കുപതിയായി-
ട്ടിരിക്കുംഭഗവാനുദേഹമെന്തെന്നുചൊൽവൂ.
ഇത്തരംപലപലാവസ്ഥവിൽകാരണമായ്
ചിത്തായിട്ടന്ന്യമില്ലാതിരിക്കുംഭഗവാനും
മൎത്ത്യനായ്ക്കാട്ടാളനായുള്ളവൻതൻമൂലമായ്
സ്വസ്ഥമാംഗതിലഭിച്ചീടിനാനെന്നതെന്തേ?
ഇക്കഥഉഷഃകാലേഭക്തിയാൽകൃഷ്ണന്തൻെറ
ഉത്തമപരമായിട്ടിരിക്കുംപദവിയെ
കീൎത്തിക്കുന്നവൎക്കേററമുത്തമഭക്തിവന്നു
മുക്തിയുംക്രമാൽവരുമില്ലസംശയമേതും.
ദാരുകൻദ്വാരകയെപ്രാപിച്ചുവസുദേവ-
രുഗ്രസേനാദിയേയുംവണങ്ങിവൃത്താന്തവും
അറിയിച്ചതുനേരംകൃഷ്ണൻെറവിനാശവും
അറിഞ്ഞുവൃഷ്ണികൾതൻനാശാദിസമസ്തവും
നൃപതിവീരന്മാരുംമോഹിച്ചുഭൂമൌവീണു
താപത്തോടുണൎന്നിരുന്നങ്ങനെകൃഷ്ണവൃത്തം
പറഞ്ഞുംജ്ഞാതിനാശശബ്ദമാമസ്ത്രമേററും
പരിചോടേററംമോഹചേതസാവസുദേവർ
ദേവകീരോഹിണിയുമാദിയായ്സമസ്തരും
ദുഃഖേനപുറപ്പെട്ടുമൃതരായവർതന്നെ
ഒക്കെയുംവന്നുകണ്ടുദുഃഖിച്ചാർപലതരം
ഉൾക്കാമ്പിൽശോകത്തോടെവസുദേവരുമ്പിന്നെ
ദേവകിരോഹിണിയുംകൃഷ്ണരാമേതിചൊല്ലി
കേവലമുറപ്പിച്ചുദേഹത്യാഗവുംചെയ്തു.

മുക്തരായ്പുന്നിതതുകണ്ടൊരുനേരത്തിങ്കൽ
ഉത്തമയായനാരിരേവതീരാമന്തന്നെ
ചിന്തിച്ചിട്ടഗ്നിതന്നിൽചാടിത്തൻദേഹത്യാഗം
ഹന്ത!വേഗേനചെയ്തുരാമങ്കൽചേൎന്നാളവൾ.
നാരികളവരവർതമ്മുടെഭൎത്താക്കളെ
പാരമാലിംഗനേനവഹ്നിയിൽപ്രവേശിച്ചു
ശ്രീകൃഷ്ണപത്നിമാരാംരുഗ്മിണിമുതലായോർ
ശ്രീകൃഷ്ണധ്യാനത്തോടെവഹ്നിയിൽപ്രവേശിച്ചു
തന്നുടെദേഹംപോയതേതുമേയറിയാതെ
ചെന്നവരവരവർകാരണേചേൎന്നുകൊണ്ടാർ.
പിന്നെയൎജ്ജുനൻകൃഷ്ണൻതന്നുടെനിയോഗത്താൽ
ഖിന്നനായ്മുന്നംഭഗവാന്തന്നാലുപദേശ
ജ്ഞാനത്താൽവിവേകിച്ചുസ്വസ്ഥനായ്ധൈൎയ്യത്തോ
ഹിതരായ്ദിവംപുക്കയാദവബന്ധുക്കൾക്കു (ടെ
പിതൃകൎമ്മങ്ങളേയുംചെയ്യിപ്പിച്ചനന്തരം,
കൃഷ്ണനാൽത്യക്തമായദ്വാരകാപുരിതന്നെ
തൽക്ഷണംസമുദ്രവുംമാധവാലയംവിനാ
ഒക്കെയുംമുക്കിനൃപ!വാസവികാങ്കെത്തന്നെ.
മാധവാലയമതുംഭഗവദ്രൂപത്തെയും
ചേതസിചിന്തിപ്പോൎക്കുസൎവ്വമംഗലംഫലം.
ദ്വാരകതന്നിലബ്ധിപരന്നുവരുംമുമ്പേ
യാദവകുലശേഷമുള്ളനാരികളേയും
ബാലന്മാരേയുമൊക്കക്കൊണ്ടുനിൻപിതാമഹൻ
കാലമേപോന്നിട്ടിന്ദ്രപ്രസ്ഥവുംപുക്കുപിന്നെ.
വജ്രനെരാജാവാക്കിയഭിഷേകവുംചെയ്തു
അൎജ്ജുനൻഹസ്തിനമാംപുരിയിൽപുക്കുപിന്നെ,
ഭ്രാതാക്കളോടുംകൃഷ്ണനാദിബന്ധുക്കൾതൻെറ
ഹതികാരണംകേൾപ്പിച്ചെല്ലാരുമൊരുമിച്ചു
നിന്നുടെപിതാമഹന്മാരവരേവരുമായ്
നന്നായിരാജ്യത്തിങ്കലഭിഷേകവുംചെയ്തു
മന്നവ!നിന്നെവംശോദ്ധരനായ്കല്പിച്ചിട്ടു
ഉത്തരമാൎഗ്ഗത്തിനുപ്രസ്ഥാനമതുംചെയ്തി-
ട്ടുത്തമന്മാരാമവർസാധിച്ചാർപുരുഷാൎത്ഥം.
ഇങ്ങിനെദേവദേവനായിരിക്കുന്നവിഷ്ണു
തന്നുടെജന്മകൎമ്മലീലകൾയാതൊരുത്ത-
രാകിയനരന്മാരുംശ്രദ്ധയാശ്രവിക്കയും
ചേതസിചിന്തിക്കയുംചൊൽകയുംചെയ്യുന്നവർ
പാതകസമസ്തത്തെമോചിക്കുമത്രയല്ല
ചേതസ്സുശുദ്ധമായിപരമഭക്തിമുക്തി
തന്നെയുംലഭിക്കുന്നുസന്ദേഹമതിനില്ല,
എന്നുശ്രീശുകമുനിശ്രീപരീക്ഷിത്തിനോടു
ചൊന്നതുപോലെസൂതൻശൌനകാദികളോടു
നന്നായിപ്പറഞ്ഞതിൻശേഷംസൽക്കഥകളെ
ചൊല്ലുവൻനാളെയെന്നുചൊല്ലിമേലേടമോൎത്തു
കല്യാണമോടെവസിച്ചാളെന്നുപൈങ്കിളിയും.

ഇതിശ്രീമഹാഭാഗവതേമഹാപുരാണേകേരളഭാഷാഗാനേഏകാ
ദശസ്കന്ധംഏകത്രിംശോദ്ധ്യായഃ മുക്തിദായകംസമാപ്തം.

# ദ്വാദശസ്കന്ധം.

ഹരിഃ ശ്രീഗണപതയെ നമഃ
അവിഘ്നമസ്തു.

—:0:—

ബാലേകിളിയേ! സുശീലേ! മഹാപുണ്യ-
ശാലിനീ! ചൊൽകെടോ! മേലേടവുംകഥ
എന്നതുകേട്ടുപറഞ്ഞുകിളിമകൾ
വന്ദിതന്മാരെവണങ്ങിവഴിപോലെ.
ദ്വാദശസ്കന്ധത്തിൽമുമ്പിനാലേകലൌ
രാജാക്കൾതന്നുടെവാഴ്ച്ചയെച്ചൊല്ലുന്നു.
പിന്നെക്കലിധൎമ്മമായതേലാതെയും
നിന്നുകൊൾവാനുപായംപറയുന്നിതു.
പിന്നെപ്രളയക്രമംപുനഃശ്രീശുകൻ
മന്നവനോടുപദേശിച്ചുപോയതും;
മന്നവന്തക്ഷകഹേതുനാദേഹത്തെ
നന്നായ്ദഹിപ്പിച്ചുമോക്ഷംലഭിച്ചതും
വേദശിക്ഷാക്രമംപിന്നെപുരാണങ്ങൾ
ഭേദവുംപിന്നെമാൎക്കണ്ഡേയവൃത്തവും.
മന്നിടമീരേഴമീശ്വരസ്ഥൂലമാ-
മെന്നതുമാദിത്യവ്യൂഹവിസ്താരവും
പിന്നേതുസംക്ഷേപമാകുംചരിതവും
പിന്നെപ്രതിപാദ്യദേവതാതൽസ്തുതി;
പിന്നെപുരാണങ്ങൾതൽഗ്രന്ഥസംഖ്യയും
എന്നിവയെല്ലാംജഗല്പതിമാധവൻ
തന്നുടെപുത്രനാംബ്രഹ്മനുപദേശ-
മാകുന്നിതെന്നുംപറയുന്നുദ്വാദശ-
മാകുമസ്കന്ധത്തിലെന്നറിഞ്ഞീടുവിൻ!
എന്നുപറഞ്ഞുസൂതൻമുനിമാരോടു
പിന്നേതുവിസ്തരിച്ചുംപറഞ്ഞീടുന്നു.
നന്ദാത്മജൻനരമൂൎത്തിമാനീശ്വരൻ
തന്നുടെമായാവിലാസങ്ങളെക്കൊണ്ടു
മന്നിടഭാരംകളവാനവതരി-
ച്ചുന്നുള്ളലീലകളുംകേട്ടുമോദേന
നന്ദാത്മജൻനരകാരിനാരായണൻ
തന്നുടെബന്ധുക്കൾയാദവവംശവും
ചെന്നുചെന്നദ്രിവിതങ്ങൾതൻകാരണേ
എന്നതുംരാമകൃഷ്ണന്മാർശരീരത്തെ
യോഗബലത്താൽത്യജിച്ചുപരബ്രഹ്മ-
യോഗപദംചേൎന്നവൃത്താന്തവുംകേട്ടു
മന്നവൻവിഷ്ണുരാതൻഹരിഭക്തനും
നന്നായ്പ്പൊഴുതുശുകമുനിതന്നോടു
പിന്നെയുംചോദിച്ചുശേഷംകഥകളെ

നന്നായ്ത്തെളിഞ്ഞുമുനിയുമരുൾചെയ്തു.
അശ്രമംചൊല്ലുമദ്വാദശസ്കന്ധത്തി-
നാശ്രയമെന്നുള്ളതാത്മാപരമാൎത്ഥം
മുന്നമേചൊന്നാനവലക്ഷണത്തിനാൽ
നന്നായതിലുള്ളയുക്തികളെക്കൊണ്ടും
ഭേദമില്ലേകാത്മതത്വമൊന്നെന്നതു
സാധിക്കചെയ്തതുചൊന്നതിലൊക്കെയും
ചൊന്നതിലെല്ലാംപരമാത്മാകേവലം
തന്നുടെശക്തിവിഷയമല്ലോകാമം
കാലത്തിനൊത്തോരധീനമല്ലോസൎവ-
ലോകവുംലോകത്തിനാശ്രയമാംധൎമ്മ-
പാലനംചെയ്യുംനൃപന്മാരെയുമെല്ലാം
മേലിൽപറഞ്ഞതിലെന്നുസാധിക്കവാൻ
ചൊല്ലുന്നിതിപ്പോൾകലിയുഗവൎണ്ണന-
മെല്ലാമേമുൻചൊന്നശേഷംഫലിപ്പിപ്പാൻ.
കേൾക്കകലിയുഗേരക്ഷിക്കുംരാജാക്കൾ
ഒക്കെയധാൎമ്മികന്മാരായദ്രവ്യത്തിൽ
കാമപരവശന്മാരായിരിപ്പതൊ-
ന്നാമതുതോന്നിപ്പതിന്നുപുരഞ്ജയൻ
മുന്നേവനായിട്ടുചൊൽവൻനൃപന്മാരെ.
അന്ത്യമായുള്ളകലിയിൽപുരഞ്ജയൻ
എന്നുരപൊങ്ങുംമഹാനൃപനുണ്ടാകും;
മന്നവൻതന്നമാത്യൻശുനകനാമവൻ
തന്നുടെസ്വാമിയെക്കൊന്നുതൻപുത്രനാം
പ്രദ്യോതനംഭൂപതിയാക്കിവെക്കുന്നു
പിന്നെവിശാൽപയൂപന്നജാതൻപിന്നെ
നന്ദിവൎദ്ധനിവരൈവർപ്രദ്യോതനർ
പൃത്ഥ്വിയെനൂററുമുപ്പത്തെട്ടുവർഷവും
ഒത്തവണ്ണംഭരിച്ചീടുന്നുമന്നവർ
പിന്നെഭവിച്ചുശിശുനാഭതൽസുതൻ
പിന്നേതുകാകവൎണ്ണൻക്ഷമാവൎമ്മാവു
പിന്നെവിധിസാരജാതശത്രുതഥാ
പിൻദൎഭകനാംജയൻനന്ദിവൎദ്ധനൻ
പിന്നെജ്ജയയോൻമഹാനന്ദിയിങ്ങിനെ
മന്നർശിശുനാഭനാദിയായ്പത്തുപേർ
മുന്നൂററുപത്തുവൎഷംകലിയിങ്കൽ
മന്നിടംമന്നരായ്പാലിച്ചുപുത്രരും
പത്തുപേരിലൊടുക്കത്തോൻമഹാനന്ദി-
പുത്രനായ്നന്ദൻഭവിച്ചുശൂദ്രസ്ത്രീയിൽ.
നന്ദനാംനന്ദനനേററംമഹാബലൻ
ഉന്നതൻഭൂമണ്ഡലപതിയായവൻ
ക്ഷത്രിയവംശവിനാശനംചെയ്തവൻ
എത്രയുംകീൎത്തിയാൽവാഴുന്നവങ്കൽനി-
ന്നെത്രയുമേററമധാൎമ്മികന്മാരായി
ശൂദ്രസമപ്രായരായിട്ടുരാജാക്കൾ
വന്നുഭവിക്കുന്നുനന്ദനന്നൃപ!
പിന്നെനന്ദനേകചരത്വാധിപത്യമായ്

മന്നിടത്തിങ്കൽമനുശാസനമെല്ലാം
നന്നായിലംഘിച്ചുവേറൊരാദിത്യവൽ
നന്നായിവാഴുന്നകാലമവനെട്ടു
പുത്രരുണ്ടായിസുമാലിപ്രമുഖന്മാർ
ഇത്തരംവാഴുന്നകാലത്തുമന്നവർ
പിന്നെയുംനൂറുപേരുണ്ടായ്‌ഭവിക്കുന്നു
അന്നൊരുഭൂസുരൻ താൻനന്ദഭൂപനെ-
ത്തന്നെയുംപുത്രരേയുംകൊന്നുമേദിനി
തങ്ങൾക്കടക്കുവാനായ്ക്കൊണ്ടുനന്ദന-
ന്തന്നെയുംമക്കളേയുമൊട്ടുക്കിപ്പിന്നെ
മൌര്യനാംചന്ദ്രഗുപ്തന്നഭിഷേകവും
ആരണേന്ദ്രൻനൃപസ്ഥാനത്തുചെയ്യിച്ചു
വാഴുന്നനാൾചന്ദ്രഗുപ്തനുപുത്രരും
തോഷമോടേജനിച്ചീടിനാരെട്ടുപേർ.
വാരിസാരൻശോകവർദ്ധനൻപിന്നെയും
വീരനാകുന്നസുയശസ്സുസംഗതൻ
ശാലിശുംഗൻസോമശർമ്മാശതധന്വാ
ബാലബൃഹദ്രഥനിങ്ങനെനാമങ്ങൾ.
മൌര്യാദികൾനവമിങ്ങനെമേദിനി
നൂററുമുപ്പത്തെട്ടുവർഷംകലിയിങ്കൽ
ഊററമോടേരാജ്യഭാരംവഹിക്കുന്നു;
മൌര്യനാദ്യന്തംബൃഹദ്രഥൻതന്നുടെ
സേനാപതിയായിഭൃത്യനായ്മേവുന്നു;
പുഷ്യമിത്രൻശുംഗനാകുന്നവൻതാനും
സ്വാമിയെക്കൊന്നുതാൻരാജ്യമടക്കുന്നു:
കാമിതനാംശുംഗനഗ്നിമിത്രൻസുതൻ
സുജ്യേഷ്ഠനുംവസുമിത്രനുംഭദ്രകൻ
സജ്ജാതനാംപുളിന്ദൻഘോഷവാൻപിന്നെ
വജ്രമിത്രൻദേവഹൂതിശുംഗകാദി
ഇജ്ജനംപത്തുപേരാമങ്ങവർപത്തിൽ
മന്നവൻദേവഹൂതിയിവർരാജ്യവും
നന്ദിച്ചുനൂറുവർഷത്തിലധികമായ്
പാലിച്ചുദേവഹൂതിശുംഗകനെന്നവർ
കാലത്തമാത്യനാംകണ്വനാകുന്നവൻ
തന്നുടെസ്വാമിയെക്കൊന്നിട്ടുരാജ്യവും
തന്നുടെപാട്ടായടക്കുന്നുഭോഗങ്ങൾ;
കാണ്വായനന്നുസുതനൊന്നുഭൂമിത്രൻ
പിന്നെനാരായണൻദേവമിത്രൻപിന്നെ
സുന്ദരനാം സുശർമ്മാവുമിവർനാൽവർ
കാണ്വായനന്മാരവരുമായ്മേദിനി
പാലിച്ചുനൂററിനാല്പത്തെട്ടുവർഷമ-
ക്കാലമവർതന്റെഭൃത്യൻവൃഷലനും
സ്വാമിയെക്കൊന്നുതജ്ജാതികളോടുമ-
ക്കാലംഭുവിഭോഗമങ്ങവർക്കാക്കുന്നു;
ഇങ്ങനെവാഴുന്നവൻതന്റെഭ്രാതാവു
മംഗലനാമവൻകൃഷ്ണാഖ്യനാമവൻ
വീറോടുവാഴുന്നമേദിനിയൊക്കയും

നൂറോടുനാല്പത്തുവർഷമടക്കുന്നു;
പിന്നെയോരാഭീരരേഴുപേരാംപിന്നെ
മന്നവ!തൽഭൃത്യരായോരുപത്തുപേർ
ഗർദ്ദഭംമേയ്ക്കുന്നവരതിൽപിന്നെടം
ഷോഡശകങ്കഭൂപാലർഭവിക്കുന്നു
ലോഭികളെത്രയുമായവർപിന്നെട-
മേവംയവനന്മാരാമവരെട്ടുപേർ
പിന്നെപ്പതിനാൽവർബർബ്ബരന്മാരവർ
പിന്നെപ്പതിമൂവ്വരാകുംമരുണ്ഡന്മാർ
പിന്നെപ്പതിമൂന്നുമൌനേയരാമവർ
മന്നിടേനൂററുമുപ്പതുവർഷമെടോ!
മൌനവന്മാരൊന്നുപോകശ്ശതവർഷം
വാഴുന്നുമേദിനിമന്നവരായ്ക്കലൌ
പിന്നെയൊരുനൂറുമൂന്നുവർഷമവർ
മന്നിടംതന്നിൽവസിക്കുന്നുമന്നരായ്.
പിന്നെക്കിലികിലായന്മാരുമൂർദ്ധന്മാ-
രെന്നതിൽശിശുനന്ദികഭ്രാതായശോ
നന്ദിപ്രവീരകന്മാരുമായിങ്ങനെ
നൂറുവർഷംപിന്നെയാറുംഭവിക്കുന്നു
കൂറതിന്നിന്നുപതിമൂന്നുപേരായ
ബാൽഹികന്മാർപുഷ്പമിത്രനപരനാം
ദേവമിത്രനിവർമന്നവരാംകലൌ
പിന്നെയുംരന്ധ്രന്മാരായവരേഴുപേർ
പിന്നെയൊരേഴുപേർകോസലന്മാരല്ലോ;
മന്നവ!മത്സ്യരാജാവിൻപരമ്പരാ
മന്നവനായുള്ളനൈഷധനാദികൾ
മാഗധൻതൻകുലംമുന്നമേചൊല്ലിയോ-
രാദിനൃപൻവിശ്വവത്തിപുരഞ്ജയൻ
പിന്നെയിതരവർണ്ണങ്ങൾപുളിന്ദനും
മുന്നേയദ്രുമാദ്രകന്മാർപ്രജകളും
ബ്രഹ്മഭൂയിഷ്ഠരായ്ത്തന്നെയിരിക്കുന്നു
ദുർമ്മതിപത്മവത്യാംപുരിതന്നെയും
പിന്നെപ്രയാഗയുംതൽഭൂതിതന്നെയും
നന്നായടക്കിഭുജിക്കുന്നുഭോഗങ്ങൾ.
സൌരാഷ്ട്രവുമവന്തിശൂദ്രമാഭീര
പാരിതുമർബ്ബുദമാളവമെല്ലാമേ
വാഴുംദ്വിജന്മാരുംവൃത്തികൊണ്ടൊക്കയും
കോഴയൊഴിഞ്ഞുശൂദ്രപ്രായമായ്ക്കൊണ്ടു
വന്നുഭവിക്കുന്നുമന്നവാ!കേൾക്കനീ;
സിന്ധോസ്തടംചന്ദ്രഭാഗയേയുംകുന്തി
കാശ്മീരമണ്ഡലത്തേയുമടക്കുന്നു;
അബ്രഹ്മവർച്ചസ്സുകളായിമ്ലേച്ഛരായ്
നിർമ്മലരില്ലാതമന്നവന്മാർകലൌ
മന്നവന്മാർമ്ലേച്ഛതുല്യരാകുംവിധൌ
മന്നിടംമ്ലേച്ഛാധിപത്യമായുംവരും;
ഏവംകലിയുഗേധർമ്മവിച്ഛിന്നരായ്
കോപഃശോകത്താലസത്യവാക്യങ്ങളാൽ

മുന്നമേചൊന്നൊരുരാജാക്കളൊക്കയും
മംഗലമെന്നിയേതാമസനിഷ്ഠരായ്
സ്ത്രീബാലഗോദ്വിജന്മാരേഹനിക്കയും
ഏവംപരദാരവിത്തമടക്കിയും
ഉദയാസ്തമാനമെന്നത്രേപ്രമാണമായ്
ഏദിതാമസമയമായകൃശങ്ങളാ-
യല്പജീവങ്ങളായല്പഭാഗ്യായുസ്സും
അല്പവുംസൽസ്മൃതിയില്ലാതെസൽക്രിയ-
സ്വല്പവുമില്ലാതെരാജസതാമസാൽ
ജല്പിതന്മാരായതിനാൽമറഞ്ഞിട്ടു
മൽപ്രജാവൃന്ദത്തെനാശമതുംചെയ്തു
മ്ലേച്ഛരായന്യോന്യപീഡിതരായ്ക്കൊണ്ടും
ഞാനെന്നഭിമാനവാദികളായ്ക്കൊണ്ടും
മാനംനടിച്ചുദുശ്ശീലരതികളായ്
വന്നുഭവിക്കുന്നുമന്നവന്മാർഭുവി
തമ്മിലങ്ങന്യോന്യനാശഹേതുക്കളായ്
പീഡിതരായിട്ടുമിക്കളുമിങ്ങനെ
ആടലോടേവസിപ്പൂകലൌമന്നവ!
പാരിൽപ്രഭുക്കളിവർണ്ണമാകുംവിധൌ
പാരിൽപ്രജകളെക്കൊണ്ടെന്നുചൊല്ലുന്നു;
ഇങ്ങനെയല്ലോകലിയുഗമന്നവർ
എന്നതറികനീചൊല്ലാംകലിധർമ്മം.
ധർമ്മവുംസത്യവുംശൌചക്ഷമാദികൾ
എന്നിവകാലേദിനംപ്രതിപോംകലി
തന്നുടെകാലേനൃപതേ!മഹാമതേ!
നന്നായ്കുറയുമായുസ്സുബലംസ്മൃതി
ജന്മശൌചാചാരമെന്നതിനാശ്രയം
മന്നവന്മാർക്കുവിത്തംപ്രമാണമതാം
ശർമ്മാദിമര്യാദകൾക്കുബലമൊന്നു
തന്നെയതാശ്രയമെന്നുനടത്തിടും;
ദമ്പതിമാർക്കുരാഗംതന്നെധർമ്മമാം
അൻപോടുസ്ത്രീവശരായ്വരുംപൂരുഷർ.
പൂരുഷന്മാരെവിഷയിപ്പതിന്നായി
നാരികൾനീളെനടന്നുപതുമാറും
നേരുമറച്ചുവ്യവഹാരമായ്വരും
പാരിൽബ്രാഹ്മണ്യത്തിന്നാശ്രയംപൂണുനൂൽ
ലിംഗമേവാശ്രമപ്ര്യാപ്തിയെന്ന്യേവൃത്തി
എന്നതില്ലായെന്നാറച്ചുപോംമാനുഷർ.
പിന്നെയവൃത്തിയാൽന്യായമന്യായമോ
നന്നായിദുർബലമാകുംകലിയുഗെ
അതിവാക്കുപറയുന്നതവന്തന്നെ
അതിവിദ്വാനെന്നുമാനിപ്പുമാനുഷർ
ശ്രേഷ്ഠതയില്ലാത്തതുതന്നെസാധുത്വം
ശ്രേഷ്ഠമാംയജ്ഞങ്ങൾസ്വീകരിക്കുമവ
എല്ലാമേദംഭിനായ്ക്കൊണ്ടുംനടിച്ചുപോം
എല്ലാററിനുംപ്രധാനംസ്നാനമെന്നതാം
പിന്നെയുംതീർത്ഥാടനാദികളെന്നിവ

മാനത്തിനായുമുദരംഭരിപ്പാനും
സത്യമെന്നുള്ളതുണ്ടെന്നുധാർഷ്ട്യൻതന്നെ
വർണ്ണഭേദങ്ങളില്ലെന്നുനടിപ്പാനായ്
നന്നായ്ജടചൂണ്ടുതാടിയുംനീട്ടുന്നു
സൌന്ദര്യമെന്നതുകേശത്തെനീട്ടിയാൽ
എന്നുറച്ചായതുചെയ്തുനടിക്കുന്നു;
പിന്നെയുംതൽകുടുംബത്തെഭരിപ്പാനെ-
ന്നുള്ളിൽകൃപയെന്ന്യേധാർഷ്ട്യത്തിന്നായ്ക്കൊണ്ടും
കള്ളമോടേയശസ്സിന്നുമായ്ധർമ്മങ്ങൾ
ഉള്ളവണ്ണംചെയ്തിരുന്നുധാർഷ്ട്യത്വവും
ഇങ്ങിനെയെല്ലാമേചെയ്യുന്നുഭൂമിയിൽ
മംഗലമില്ലാതെദുഷ്ടർകലിയിങ്കൽ.
ലോകപ്രജകളാംനാലുവർണ്ണങ്ങളും
ആകവേരാജാക്കൾതന്റെയുപദ്രവാൽ
ദസ്യുക്കൾപോലെദസ്യുക്കളുപദ്രവാൽ
ചിത്തേകൃപാരഹിതന്മാർസമസ്തരും;
പുത്രകളത്രമിത്രങ്ങൾമുതലായി-
ട്ടെത്രയുംതമ്മിൽകലഹമായ്താന്തരായ്
പത്തനംതന്നിൽനില്പാൻകഴിവില്ലാതെ
ചിത്തത്തിൽദുഃഖിതരായൊക്കെവേർപെട്ടു
കാനനംപുക്കുവസിക്കയുംചെയ്തീടും
കാനനശാകമൂലാദിമാംസങ്ങളും
ക്ഷൌദ്രഫലപുഷ്പമെന്നിവഭക്ഷിച്ചും
വൃഷ്ടിയില്ലായ്കയാൽദുർഭിക്ഷപീഡയും
ശീതവാതാതപഗ്രീഷ്മഹിമങ്ങളാൽ
ചേതസിപീഡിതരാംഭുവിവാസികൾ.
ക്ഷുത്തിനാൽവ്യാധിയാൽനിത്യംതപിക്കയും
ചിത്തചലനരായ്മുപ്പതിരുപതു
വർഷമേയുണ്ടാകുമായുസ്സുമാനുഷ-
ർക്കീവകയെല്ലാംകലിയിങ്കൽമന്നവ!
ദേഹങ്ങളുംകലിദോഷാൽക്ഷയംവേഗം
ദേഹമേററംകൃശമായിഭവിച്ചീടും;
മോഹങ്ങളെത്രയുംമേലേവസിക്കയും
വർണ്ണാശ്രമാചാരമൊക്കെയുംനഷ്ടമായ്
സന്മാർഗ്ഗവേദങ്ങൾപാഷണ്ഡികളാലെ
വാദിച്ചുനാസ്തിയായ്പാഷണ്ഡരായ്വന്നു
വേദിയന്മാർക്കുവർണ്ണാചാരവുമില്ല
ധർമ്മങ്ങളെല്ലാമെകള്ളമായ്വന്നീടും
നിർമ്മലമെന്ന്യേദസ്യുക്കൾപോലെജനം
ശൌര്യംനടിച്ചുജന്തുക്കൾതന്നെവൃഥാ
കാര്യമെന്ന്യേഅസത്യേച്ഛയാഹിംസിക്കും;
വർണ്ണങ്ങളെല്ലാമെശൂദ്രസമമാകും
നിർണ്ണയമല്ലാതെജന്തുക്കൾപോലെയാം.
ആടുകൾപോലെപശുക്കൾസമസ്തവും
വീടുകളങ്ങാടിപോലെതന്നെവരും
ബന്ധുക്കളെഗ്നിപോലൌഷധംസൂക്ഷ്മമാം
അന്ധതയാമകൾപതിക്കുതുല്യമാം

വിദ്യുത്തുകൾമേഘമെന്നതുപോലെയാം-
വിദ്യുത്തുസർവ്വംമറയുമേമന്നവ!
വേശ്മങ്ങളെല്ലാമേശ്ശൂന്യമായ്പന്നീടും
വേശ്മത്തിലൊക്കെക്കലിയാൽകലഹമാം
കാലംകലിയുഗേസർവ്വജനത്തിനും
ശീഘ്രമൊക്കെക്കലിധർമ്മമെന്നേവേണ്ടു.
ഇങ്ങിനെയെല്ലാമിരിക്കുംകലിയുഗേ
മംഗലധർമ്മത്തെരക്ഷിച്ചുകൊള്ളുവാൻ
മന്നിടേസാധുക്കൾതമ്മെരക്ഷിപ്പാനും
എന്നുംനിറഞ്ഞുചരാചരദേശികൻ
ആയിജ്ജഗല്പതിയാകിയോരീശനായ്
ഏകാത്മകനഖിലാത്മാവതാകിയ
നാരായണൻഭഗവാൻവിഷ്ണുശാശ്വതൻ
പാരിൽശംബളാഖ്യമായഗ്രാമത്തിങ്കൽ
എത്രയും മുഖ്യനായേറ്റംമഹാത്മാവായ്
ഉത്തമനായിരുന്നീടുമൊരുദ്വിജൻ
തന്നുടെപുത്രനായ്വിഷ്ണുയശോയുതം
വന്നവതീർണ്ണനാംകല്ക്കിയെന്നാഖ്യയാ
ദേവദേവേശനാംനാരായണൻപിന്നെ
കേവലംതന്നണിമാദിസിദ്ധ്യായുതം
സാക്ഷാൽജ്ജഗല്പതിഅശ്വാനനനായി
സാക്ഷിഭൂതൻവായുതുല്യമാമശ്വത്തിൽ
ഏറിയസിയുമായ്മേദിനിതന്നില-
ങ്ങേറിയദുഷ്ടരെശാന്തിവരുത്തുന്ന
വാജിരൂപംപൂണ്ടുദുഷ്ടനൃപരേയും
ആദിനാഥൻഹനിക്കുന്നതച്ഛോഭയാ.
ദസ്യുക്കളേയുമനേകംനശിപ്പിച്ചു
വാസുദേവപ്രസന്നാത്മാവതായ്ക്കൊണ്ടു
പൌരജനത്തിനുനാരായണൻപരൻ
പാരമാനന്ദാംഗരാഗാദിപുണ്യമാം
ഗന്ധങ്ങളേക്കൊടുത്തായതിൻസ്പർശത്താൽ
ഗന്ധവായുക്കളാൽതല്ലേപനത്തിനാൽ
തദ്വിശേഷത്താലുംതൽപ്രഭകൊണ്ടുമായ്
ദസ്യുക്കളെയൊക്കെനാശംഭവിപ്പിച്ചു
പിന്നെവഴിപോലെഭൂമൌപ്രജകളെ
നന്നായ്സൃജിപ്പിച്ചുവെച്ചുരക്ഷിക്കുന്നു
വാസുദേവൻതത്വമൂർത്തിനാരായണൻ
ചേതസിവാഴുമാത്മാപരൻസർവ്വഗൻ
എന്നിഹകല്ക്കിയായ്പന്നവതീർണ്ണനാ-
മനുകൃതയുഗംവന്നുഭവിക്കുന്നു.
അന്നുപ്രജകളുംസാത്വികരായ്പന്നു
ചന്ദ്രനുംസൂര്യനുംവ്യാഴവുംമൂന്നുപേർ
ഒന്നിച്ചൊരുരാശിതന്നിൽവരുങ്കാലം
അന്നുതുടങ്ങികൃതയുഗമാകുന്നു.
ചൊന്നഗ്രഹങ്ങൾമൂന്നുമേകരാശിയിൽ
ഒന്നിച്ചൊരുസമയംപൂകവേണമേ.
ഇന്നിയൊരുദ്ദേശവുംപറയാമെടോ!

നന്ദജന്മാഭിഷേകത്തിന്റെആയിര-
ത്തെൺപതുവർത്തിൻമുമ്പേസപ്തർഷികൾ
തമ്മോട്ടുതുല്യപ്രകാശമായാഷാഢം
എന്നനക്ഷത്രംഒരുമിച്ചൃഷികളും
വ്യോമനിത്തുല്യപ്രകാശരായ്പോവതു
കാണുന്നമാനവന്മാർക്കുശതവർഷം
അന്നുമുനികൾമുഖാശ്രിതന്മാരായി
നിന്നുപോരുസൂര്യസോമാന്വയങ്ങളെ
പിന്നെവരുന്നകൃതയുഗേസൃഷ്ടിപ്പാൻ
അന്നേയുഗമായദ്വാപരംതന്നിലേ
വിഷ്ണുവാംകൃഷ്ണന്റെഭാഗമപ്പോൾദിവം
പുക്കതെപ്പോൾകലിഭൂമൌപരന്നിതു
അപ്പോൾജനങ്ങൾപാപത്തിൽജ്ജനിക്കുന്നു
ചില്പുമാൻതൻപദംഭൂമിയിൽസ്പർശിക്കും;
എപ്പൊഴില്ലാതെയിരിക്കുന്നിതത്രനാൾ
മേദിനിയെല്ലാംകലിയാലെയാക്രമം
ആദിനാഥൻപാദസ്പർശനംഭൂവിങ്കൽ
എന്നുഭവിക്കുന്നിതന്നുകലിദോഷം
എന്നുമേയാക്രമിച്ചീടുകയില്ലിഹ
സപ്തമുനിദേവവർഷ്യരപ്പോൾമുഖ-
വൃത്തിപരിചരിക്കുന്നിതപ്പോൾകലി
ഇല്ലയിതപ്പോൾമഖങ്ങളില്ലാതവർ
വാഴുന്നിതപ്പോൾകലിക്കുനൂറുമൊരു
ദ്വാദശവർഷമാക്രമ്യമാന്നുളവി
തോഷമോടേനന്ദജന്മാഭിഷേകംനാൾ
തൊട്ടുകലിവൃത്തിയെല്ലാമൊഴിയുന്നു
വിഷ്ടപേശൻകൃഷ്ണനന്നുദിവംപുക്കാ-
തെന്നുവന്നുകലിയെന്നുസത്തുക്കളാൽ
നിർണ്ണയിച്ചിട്ടിരിക്കുന്നിതുപിന്നെയോ-
രായിരത്തിൽപുറംപിന്നെയിരുനൂറും
ആകിയദിവ്യവർഷംകലിക്കുണ്ടതിൽ
വന്നദിനംമുതൽതൊട്ടിട്ടോരായിരം
ദിവ്യവർഷംമനുഷ്യർക്കുകഴിയുമ്പോൾ
വന്നകലിപോയിവന്നുകൃതയുഗം
എന്നുസത്തുക്കളായുള്ളോർപറയുന്നു;
എപ്പോൾമനുഷ്യർക്കുസ്വാത്മപ്രകാശകം
ഉല്പന്നമപ്പോൾകലിശമിക്കുംദൃഢം;
മാനുഷവംശത്തിന്നിത്ഥമറിവാനായ്
മന്നിടത്തിങ്കലിസ്സംഖ്യയെച്ചൊന്നതും
ഇങ്ങിനെപിന്നെയുഗേയുഗേവർണ്ണങ്ങൾ
ഒന്നൊഴിയാതെഭവിപ്പിച്ചുകൊണ്ടതിൽ
നാദലിംഗന്മാരതായ്മഹാത്മാക്കളായ്
സല്കഥാപ്രോക്തരാകുന്നമഹാത്മാക്കൾ
മേദിനിയിൽകീർത്തിസന്തതംനില്ക്കുന്ന
കല്ക്കിയായ്മാധവൻദുഷ്ടരെയൊക്കവേ
ശിക്ഷിച്ചുപോകയാൽമേദിനിയിൽപിന്നെ
മുന്നേക്കണക്കേകൃതയുഗേമാനുഷ-

വൎണ്ണലിംഗങ്ങളാൽസൂൎയ്യസോമാന്വയം
സൃഷ്ടിപ്പതിന്നുകലാപമാംഗ്രാമത്തിൽ
പുഷ്ടയോഗബലത്തോടുമനുപിന്നെ
ശന്തനുഭ്രാതാവതാകിയദേവാപി
രണ്ടുപേരുണ്ടിരിക്കുന്നതിന്നുമെടോ!
സൂൎയ്യാന്വയംമനുവെന്നുനൃപൻസൃഷ്ടി
ചന്ദ്രവംശംജനിപ്പിച്ചുദേവാപിയും
ചൊല്ലിയനല്ലകൃതയുഗമാദിയായ്
നാലുയുഗത്തിലനേകംജനംഭൂമി-
തന്നിൽജ്ജനിച്ചുവൎണ്ണാദിഭേദക്രമാൽ
നന്നായ്ജനിച്ചുമാകാരെയുമായ്ക്കൊണ്ടും
മേദിനിതന്നിൽവൎത്തിച്ചുഹേ !മാനവ!
മാനമാംകല്പത്തിന്നറ്റമില്ലിത്തരം
എത്രയെന്നുമിനിയെത്രയെന്നുമില്ല
എത്രയെന്നാലുമിളാപാലിതിൽനിന്നു
ഞാനെന്നുമെന്റെയെന്നുമിനിടക്കുന്നതും
മാനംനടിച്ചുഭേദഭ്രമവാക്കിനാൽ
വാണുമരണവുമനുഭവിക്കുന്നു
ദേവകൾമാനുഷരെന്നങ്ങിരിക്കിലും
തന്നുടെകൎമ്മങ്ങൾപോൽസ്വൎഗ്ഗനാരകം
രണ്ടുമനുഭവംപിന്നെജനനവും
പണ്ടേതുപോലിതുദേഹോഹബന്ധത്താൽ
ദേഹമതുപുഴുത്താകിലുംപോകിലാം
ദേഹമതുഭസ്മമായിട്ടുപോകിലാം
ജന്തുക്കൾഭക്ഷിച്ചുകഷ്ടമായ്പോകിലാം
ഹന്ത!ദേഹംപഞ്ചഭൂതൈകനിൎമ്മിതം
പഞ്ചഭൂതങ്ങളുംകാലാന്തരാൽപോകും
പഞ്ചഭൂതാദിസംഘാതങ്ങൾവേദാദിയാം
അഭിജാത്യങ്ങളാലെന്തുസാദ്ധ്യം?നൃപ!
ശോഭിതാത്മാവഖണ്ഡൻഖണ്ഡമല്ലല്ലോ
പൂരുഷന്മാർഭുവിപുത്രകളത്രാദി
ചേരുമിതെന്റെമറ്റേതുപരന്തന്റെ
എങ്ങിനെബന്ധചിത്തരായ്സ്നേഹേന
ദ്വന്ദ്വഭാവത്തെധരിച്ചഭിമാനരായ്
തേജോൽബണമായിരിക്കുന്നകായത്തെ
ചേതോമയൻപരമാത്മചൈതന്യമാം
എന്നറിയാതെദേഹോഹമമതയാൽ
മന്നിടേയജ്ഞാനികൾഭ്രമിച്ചിങ്ങിനെ
നാനാവിഷയഭ്രമണവേഗത്തിനാൽ
താനാകുമാത്മാവിനെയറിവീലല്ലോ;
മാനവ!ഭൂമിയിൽനിന്നാൽകൃതമായ
കൎമ്മങ്ങളുമിനിച്ചെയ്യതുംകാലേന
ലോകത്തിൽനാനാവിധംകഥയുള്ളതിൽ
അഹന്ത!നിന്റെകഥാകഥയിൽകഥാ
തന്നുടെയാത്മാവപജയമായ്ക്കൊണ്ടും
അന്യോന്യവ്യഗ്രരായാത്മാഭിമാനരായ്
മേവുംനൃപന്മാരെക്കണ്ടുമവർകഥ
കേവലമോൎത്തുസത്തുക്കൾഹസിക്കുന്നു.
ഫേനപിണ്ഡോപമമാകുംശരീരത്തെ
ഞാനെന്നുനിൎണ്ണയിച്ചായതിൻവസ്തുത
ഏതുമറിയാതെഭൂപതിഞാനെന്നു
മാനിച്ചുമന്ത്രികൾപൌരജനംബന്ധു
ശത്രുക്കളിത്യാദിഭേദങ്ങളുള്ളതായ്
നിശ്ചയിച്ചുമിഹസാഗരംഭ്രമിക്കു
ചുറ്റുംമുകൾകീഴുമാത്രമായ്ക്കൊണ്ടു
നില്പുമിതുലയിക്കുന്നതില്ലെന്നതു
ചിത്തേധരിച്ചുലോകംനിത്യമായ്ക്കൊണ്ടു
ആശയബദ്ധഹൃത്തുക്കളായ്ദാഹാദി
ലോകങ്ങൾതന്റെനാശത്തെയറിയാതെ
നിത്യമായ്ക്കൊണ്ടുജനിച്ചുംനശിക്കയും
ഇത്തരംമായാവിലാസരതികളായ്
സംസാരക്രീഡിതരായിരിക്കുന്നതും
ഹംസപാദേരമിച്ചന്യസംസാരങ്ങൾ
നിത്യമല്ലെന്നറിഞ്ഞാശാദിബന്ധങ്ങൾ
ചിത്തത്തിൽനീക്കീട്ടരിഷഡ്വൎഗ്ഗങ്ങളെ
എല്ലാംകളഞ്ഞുതന്നാത്മാനമാത്മനാ
നല്ലവണ്ണംവിചാരിച്ചറിഞ്ഞദ്വൈത-
മുക്തിപദത്തെയറിഞ്ഞുപ്രാപിക്കാതെ
പുത്രകളത്രമിത്രാദിതാതകുലം
ഇത്തരമുള്ളഭേദങ്ങൾതന്റെഗതി
ചിത്തേയറിയാതിതുകളിൽബദ്ധരായ്
ജന്മമരണമനുഭവിച്ചുംപുന-
ൎജ്ജന്മങ്ങൾവന്നുമെന്റെയിനിക്കെന്നതും
ഞാനെന്നുംനീയെന്നുമെന്റെദേശംരാജ്യം
നൂനമിതെന്റെയെന്റെഭൂമിമദ്ധനം
ഇത്യാദിബന്ധമൂലംതമ്മിൽസ്പൎദ്ധിച്ചു
ചിത്തഭ്രമാൽനശിക്കുന്നുനൃപാലികൾ
ഇത്തരമുള്ളചിത്തഭ്രമമൊക്കെയും
സത്തുക്കൾകണ്ടുഹസിക്കുന്നുമാനവ!
ഇക്കാലവുമിതിനുമുമ്പുവൃത്താന്തം
ഒക്കെയുമോൎത്താൽതവകഥയുത്തമം
മുന്നംപൃഥുവുംപുരൂരവാഗാധിയും
മന്നൻഭരതൻനഹുഷോൎജ്ജുനന്മാരും
പിന്നെമാന്ധാതാസഗരനുംരാമനും
പിന്നെഖട്വാംഗൻധുന്ധുഹരന്താനും
മന്നൻരഘുതൃണബിന്ദുയയാതിയും
ശൎയ്യാതിശന്തനുവുംഗയൻകാകുൽസ്ഥൻ
മന്നൻഭഗീരഥൻപിന്നെക്കുവലയൻ
നൈഷധനിത്യാദിയാകുംമഹാവീര
ശാലികളായരാജാക്കൾമറ്റുള്ളോരും
പിന്നെഹിരണ്യകശിപുവൃത്രാസുരൻ
രാവണനുംലോകരാവണൻശംബരൻ
പിന്നെനമുചിഹിരണ്യാക്ഷതാരക-
രന്യരാകുംമറ്റുദൈത്യനൃപന്മാരും

സർവ്വവിദ്വജ്ജനംസർവ്വശൂരന്മാരും.
സർവ്വജന്തുക്കളായുള്ളസമസ്തരും
എന്റെയെന്നുമിനിക്കെന്നുംമമതയാൽ
ബദ്ധരായ്മായാമനുധർമ്മശീലരായ്
കാലത്തിനാലേകൃതാത്മാക്കളായിട്ടു
പലരുംഭവിച്ചുപിന്നെയശസ്സുംനല്ല
ജ്ഞാനവൈരാഗ്യംമഹത്വമിവയെല്ലാം
ജ്ഞേയമല്ലാതെഭവിച്ചുനൃപോത്തമ!
പാർക്കിൽവിഭൂതിയായ്ശ്രേഷ്ഠമായിഗുണ-
വാക്യാനുവാദമായുത്തമശാന്തമായ്
മംഗല്യദമായമംഗലനാശമാം
മംഗലഗാഥയിതിനെദിനംപ്രതി
നിത്യവുംശീലിച്ചുകൃഷ്ണങ്കൽഭക്തരായ്
സിത്യസുഖപദപ്രാപ്തിവരുന്നതും.
ആകയാൽനിന്നാലെചെയ്തപ്രവൃത്തികൾ
സർവ്വകഥകളിൽവെച്ചുകഥയാകും
എന്നുപറഞ്ഞതുനീയറിഞ്ഞീടെടോ!
മന്നവാ!ത്വൽകൃതമേററവുമുത്തമം."
എന്നരുൾചെയ്തതുകേട്ടുനൃപോത്തമൻ
പിന്നെയുംശ്രീശുകനോടരുൾചെയ്തിതു:—
"എന്തുപായംകലിദോഷംകലിയിങ്കൽ
അന്തരംചെയ്യുംജനങ്ങളതുംമുന്നേ
ചൊൽകയുംധർമ്മമായുള്ളതുംമാനവും
ചൊൽകപ്രളയകല്പങ്ങൾകാലക്രമം
കേവലാത്മാമഹാവിഷ്ണുജഗദീശ-
രുപഗതിയുംപറഞ്ഞുതരേണമേ,"
എന്നതുകേട്ടരുൾചെയ്തിതുശ്രീശുകൻ:—
"മുന്നംകൃതയുഗത്തിങ്കൽജനങ്ങളാൽ
നാലുവകധർമ്മമുള്ളിൽധരിപ്പതും
നാലിലൊന്നാമതുസത്യംദയതപം
ദാനമിത്ഥംചതുഷ്പാദങ്ങൾധർമ്മത്തി-
നാകുമതുനാലുമുണ്ടുകൃതയുഗേ.
സന്തോഷവുംകരുണാമൈത്രശാന്തിയും
ദാന്തിതിതിക്ഷവർണ്ണാചാരധർമ്മങ്ങൾ-
നല്ലവണ്ണംചെയ്താശ്രമാചാരവും
അല്പവില്ലാത്മാരാമന്മാരതായ്ക്കൊണ്ടു
സമദൃക്കുകളായിമേവുംകൃതയുഗേ
മെല്ലെമെല്ലെക്കുറയുന്നുധർമ്മപദം.
ധർമ്മത്തിലേകാംശമില്ലത്രേതായുഗേ;
വാദിപ്പതിന്നധർമ്മമസത്യംഹിംസ
മാദംകുറയുന്നസൽകർമ്മവുമല്പം
താപവുമാചാരവർണ്ണഭേദക്രമം
ഏവംകുറഞ്ഞുപോകുന്നുത്രേതായുഗേ
ദ്വാപരത്തിൽധർമ്മപാദങ്ങൾരണ്ടുപോം.
ഹിംസസന്തോഷവിനാശമനൃതവും
ദ്വൈതധർമ്മംയശസ്വിമഹാശാലാ
സ്വാദ്ധ്യായമദ്ധ്യയനേരതിയില്ലായ്ക

ആഢ്യരാകുന്നവരോടുകുടുംബികൾ
ശ്രേഷ്ഠദ്വിജരോടുക്ഷത്രിയവീരരും.
ധർമ്മഹേതുക്കളാൽതന്നെപരിഹാസം
നന്നായ്തുടങ്ങുന്നുസൽകർമ്മലോഭവും
ഏവംകലിയിൽധർമ്മംപദമൊന്നുതാൻ
എന്നതുസത്യമൊന്നുണ്ടുപോലെന്നാകും
സൽകർമ്മജാതികൾക്ഷീണരായ്വന്നീടും
മിക്കതുംകാടായ്വരുന്നിതുമേദിനി
എല്ലാംദുരാചാരനിർദ്ദയശീലരായ്
കള്ളരായ്ദുർഭഗരായ്ക്കൊണ്ടുവർത്തിച്ചു
ഏററംവിഷയരായ്ശൂദ്രരെജമാനർ
ഊററമോടെഭരിച്ചീടുന്നിതുകലൌ.
മ്ലേച്ഛരായോരെജമാനരാകുംവിധൌ
രൌദ്രകർമ്മങ്ങൾവർദ്ധിച്ചുവരുംകലൌ.
സത്വരജസ്തമസ്സെന്നഗുണത്തിനാൽ
പൃത്ഥ്വിയിലുള്ളപ്രജകൾതൻപോക്കലേ
നിന്നുഗുണങ്ങൾവികാരഭേദങ്ങളായ്
തന്നെകൃതത്രേതദ്വാപരവുംകലി
എന്നിങ്ങനെയുള്ളനാലുയുഗങ്ങളും
മുന്നമേയുള്ളത്രിഗുണമയമല്ലോ.
ഓരോഗുണസ്വഭാവങ്ങൾതന്നാക്രമം
ഓരോഗുണമതുകാലത്തുസൽഗുണ
സ്വാഭാവികംപ്രജകൾക്കുബുദ്ധീന്ദ്രിയ-
സ്വാഭാവികംതൽഗുണത്തിൽമോദിച്ചീടും
സത്വഗുണംകൊണ്ടുതന്നെകൃതയുഗം
സാത്വികമപ്രജകൾക്കന്നുബുദ്ധിയും
ജ്ഞാനത്തിലുംതപസ്സിങ്കലുമാംവൃത്തി
പിന്നെരജോഗുണംകൊണ്ടുത്രേതായുഗം
അന്നുജനങ്ങൾക്കുബുദ്ധിപ്രവൃത്തിപ്പു
കാമ്യകർമ്മത്തിൽയശസ്സിങ്കലുമായി
പിന്നെരജോഗുണംതാമസത്താലുമാ-
യൊന്നിച്ചുമിശ്രമാകുന്നതുദ്വാപര-
മന്നുപ്രജകൾക്കുബുദ്ധിലോഭത്തിലും
താനെന്നഭിമാനഡംഭമസന്തുഷ്ടി
ജ്ഞാനമില്ലായ്കമാത്സര്യമിത്യാദിയാൽ
സംയുതമായിട്ടുകാമ്യകർമ്മങ്ങളിൽ
താനേപ്രവൃത്തിച്ചിരിപ്പൂജനമെല്ലാം.
പിന്നേതുതാമസമായകലിയുഗേ
തന്ദ്രിചതികപടമസത്യങ്ങളും
പേടിയുംദുഃഖവുമിത്യാദികർമ്മങ്ങൾ
അടലുമേററമാംബുദ്ധികലിയിങ്കൽ
ദൈന്യവുമായിരിക്കുംകലികർമ്മങ്ങൾ
മന്നിടത്തിലനേകപ്രജകൾക്കും.
ഇങ്ങിനെമൂന്നുഗുണാൽയുഗംനാലതാം
എന്നതിൽസത്വമപ്പോൾഹൃദിതോന്നുന്ന-
തപ്പോൾകൃതയുഗംരാജസംതോന്നിയാൽ
അപ്പോഴത്രേതായുഗമൊന്നുമാകിലാം.

സത്വരജോയുക്തമായ്ക്കലതുംബുധ!
അപ്പൊഴേദ്വാപരമാംയുഗമെന്നതാം.
താമസമെപ്പോളുദയമതുകലി-
കാലമെന്നുപറയുംജ്ഞാനലക്ഷണേ.
താമസമാംകലികൎമ്മങ്ങൾകേൾക്കെടോ!
താമസവൃത്തികൾകേട്ടറിയുംവിധൌ
താമസംപോയിസാത്വികംതെളിയുന്നു
നല്ലജനത്തിന്നതുകൊണ്ടുചൊല്ലുവൻ.
നല്ലതെന്ന്യേയിരിക്കുന്നുകലിയുഗേ
അന്യോന്യക്ഷുദ്രദുഷ്ടന്മാർമനുഷ്യരും
ഭിന്നഭാഗ്യംബഹുഭോക്താക്കളായുള്ളു
നാരികൾക്കില്ലവൃത്തിക്കുഗുണമൊട്ടും
സ്വൈരിണികൾസതിയാകുംയുവതികൾ
പുംശ്ചലികൾയുവതീജനമൊക്കെയും
നിശ്ചയിക്കാംമനസ്സാലതെന്നാകിലും
ദസ്യുക്കൾപോലെഗുണവൃത്തിമിക്കതും
ദസ്യുക്കളെക്കൊണ്ടുതന്നെവ്യാപാരവും
വേദങ്ങൾപാഷണ്ഡികളാലെദൂഷിച്ചു
വേദത്തെന്യത്തിപാഷണ്ഡമതമാക്കും
രാജാക്കൾതങ്ങൾപ്രജകളെയൊക്കെയും
കാൎയ്യലാഭംനോക്കിയൊക്കെനശിപ്പിക്കും,
ബ്രാഹ്മണർശിശ്നോദരഭരമാത്രരായ്
നിൎമ്മലമാംവ്രതമൊന്നുമില്ലാതെയാം
ബാലരെപ്പോലെശുചിയുമറിവില
ശീലകുടുംബികൾക്കൊക്കെഭിക്ഷാടനം
താപസന്മാർഗ്രാമസേവകരായതും
ന്യാസികളൎത്ഥത്തിലേററവുംലോഭികൾ
കായംചെറുപ്പമായ്ഭക്ഷണമേററമായ്
ജായാരതിയേററംമക്കളുമേററമാം
വേഗമവൎക്കുജനനവുംനാശവും
വൈരവുംതമ്മിൽകാഠിന്യവാക്യങ്ങളും
പൂൎവ്വവേദങ്ങൾചൊൽകേട്ടുവാദിക്കയും
കേവലംവാദാൎത്ഥമൊന്നുമേയില്ലല്ലോ
നാരികൾകാഠിന്യമേറെപ്പറഞ്ഞീടും
ശൌൎയ്യവുമേററംനടിപ്പുമായായുതം.
കാൎയ്യംനിനച്ചുമഹാസാഹസങ്ങളും
കാൎയ്യലാഭംകൊടുത്തോരെനിന്ദിക്കയും
ദ്രവ്യത്തിനായ്ക്ഷുദ്രയിഷ്ടികൎമ്മങ്ങളും
ദ്രവ്യലാഭത്തിനായ്യജ്ഞങ്ങൾചെയ്കയും
സന്ന്യാസികൾക്കൂടകൎമ്മമതുംചെയ്യും
വന്നണയുന്നൊരാപത്തിൽത്യജിക്കയും
നിന്ദയുമേററമാംസജ്ജനത്തെക്കൊണ്ടു
നന്നായകൎമ്മമാരാനുംകഴിക്കിലോ
നന്നായതിനെനിന്ദിച്ചുമറെറല്ലാരും
മേദിനിയിൽജന്മകാരണഭേദങ്ങളായ്
മോദേനദ്രവ്യംപതിപ്പിച്ചെഴുതിക്കും
ദ്രവ്യങ്ങൾമണ്ണിൽകുഴിച്ചിട്ടുസൂക്ഷിച്ചു

ദ്രവ്യനാശംവരുത്തുന്നുധൎമ്മംവിനാ.
ഭൃത്യനായുള്ളവൻതന്നെസകലൎക്കും
ഉത്തമനെന്നുപ്രഭുത്വമാകുംജവം.
സ്വാമിയെദ്രോഹിച്ചുഭൃത്യജനങ്ങളും
സ്വാമിതൻകാമിനിഭൃത്യങ്കലായതും.
കൌലവഗോക്കൾക്കുക്ഷീരംകുറകയും
പാലുംപശുക്കൾകൊടുക്കയില്ലുള്ളതും
തൻപിതൃഭ്രാതൃസപത്നിസ്വജാതികൾ
തന്നുടെമേലുകീഴുംപത്നിതൽകുലം
ഇത്യാദിയായഭേദങ്ങൾത്യജിച്ചിട്ടു
തന്നിലെയോനിലിംഗങ്ങളാൽസംഗമം
എന്നതുസ്നേഹമാമെന്നതുറച്ചിട്ടു
സോദരിസോദരതാതമാതാദിയായ്
ഭേദമില്ലാതെസംയോഗംതുടങ്ങീടും;
അംഗനമാൎക്കുംപുരുഷന്മാൎക്കുമെല്ലാമേ
ബന്ധുത്വമായതുസ്ത്രീസംഗമെന്നാകും
ചാതുൎയ്യമുള്ളവനേവനെന്നാകിലും
സ്യാലസംവാദേനസോദരീദാനവും
ദ്രവ്യസമ്പാദ്യവാനോടുബന്ധുത്വവും
കാമിച്ചുചെന്നുബന്ധുത്വംതുടങ്ങിയും
നാലുകെട്ടുംനടുമുററവുമില്ലാതെ
ആലയംതീൎത്തീടുമെന്നുമറിയണം.
വീടുകൾക്കുള്ളൊരുകൈകണക്കെക്കൊണ്ടു
നാടുകളിൽപ്രതിവാദമായുംവരും;
ഇങ്ങിനെതന്നെകലിയിങ്കൽവൎണ്ണാചാര-
മംഗലമില്ലാതെദീനരാകുംജനം.
ശൂദ്രർപ്രതിഗ്രഹംവാങ്ങിനടന്നീടും
ഭദ്രമെന്ന്യേതപോവേഷണജ്ജീവിതം
ചിത്തധൎമ്മത്തിങ്കൽവാക്കുമാത്രംധൎമ്മം
ഉത്തമമേററമുയൎന്നസ്ഥലത്തിങ്കൽ
വാഴുന്നതുമഹത്വമതാമാസനം
ഈഷലില്ലെന്നുയരത്തിൽവസിക്കയും.
നിത്യമുദ്വിഗ്നമാകുന്നമനസ്സോടും
ദുൎഭിക്ഷകൎമ്മശീലാചാരവാക്യവും
അന്നമില്ലാതെവരുംഭുവിമന്നവ!
നന്നായ്മഴയില്ലഭീതിദുഃഖങ്ങളും.
വസ്ത്രാന്നപാനശയനവ്യപായങ്ങൾ
സ്നാനവിഭൂഷണഹീനരാകുംജനം
മാനുഷരൊക്കെപ്പിശാചവൽതോന്നീടും
ദ്രവ്യംഗ്രഹിപ്പതിനുള്ളവിദ്വജ്ജനം
ദ്രവ്യസ്ഥനാമവൻവിദ്വാനതെന്നാകും;
ദ്രവ്യലാഭത്തിനുതന്റെജനത്തെയും.
കേവലംതൻപ്രിയപ്രാണാദികളെയും
ഒക്കെനശിപ്പിച്ചുദ്രവ്യാഗ്രഹംകൊണ്ടു
ദുഷ്കൃതികൾതന്റെപ്രാണൻകളയുന്നു
വിത്തമൊന്നെപ്രധാനമെന്നതായതും
ചിത്തംദിനംപ്രതികാണാതെയുംവരും.

പിതൃസ്വജനമാതൃാദികുലഭാര്യാ-
പുത്രാദികളെരക്ഷിക്കയുംചെയ്യാതെ
ക്രുദ്ധിച്ചവരൊട്ടുശിശ്നോദരഭര-
ബുദ്ധിയോടുംകലികന്മഷരാംനരർ.
മേദിനിയിങ്കൽരാജാക്കളുമില്ലെടോ!
ഏവംകലിയുഗേലോകപ്രജകൾതൻ
വൃത്തിസ്വഭാവങ്ങളെന്നറിഞ്ഞീടുനീ!
ചിത്തെജഗൽപതിയായ്ഗുരുവായ്ക്കൊണ്ടു
ത്രൈലോക്യനാഥനാകുംഭഗവല്പദം
സേവിക്കയില്ലകലിയിൽജനങ്ങളും.
പാഷണ്ഡബുദ്ധികളായിത്തിരുനാമ-
ധേയത്തെയുംസ്മരിക്കാതെചലന്മാരായ്
ദുഃഖിതരായിരിപ്പൂനരർമിക്കതും
സൽക്കർമ്മമൊക്കെവിരഹിതരായ്ക്കൊണ്ടു
നല്ലൊരുസൽഗതിതന്നെയണയാതെ
നിന്ദ്യരായ്ദുർഗ്ഗതിസംഭവിപ്പാനൊരു
പാത്രമായ്മിക്കതുമിങ്ങിനെയാംകലൌ
മാനുഷർക്കിക്കലിദോഷംലഭിക്കാതെ
വാണുകൊൾവാൻപണിയെന്നങ്ങിരിക്കിലും
പാതകൌഘങ്ങളോർത്തിട്ടുമോരാതെയും
ചെയ്തുപോംചെയ്തിതെന്നാലുംമടിയാതെ
കേവലംനാരായണചരിതാമൃത-
ശീലനത്താൽനശിച്ചീടുന്നുകന്മഷം.
മുന്നമജാമിളാദന്തമിത്യാദികൾ
ചൊന്നതുമോർത്തുകൊൾകഹൃദിസർവ്വദാ.
പാതകംചെയ്തുപോയാലുംമടിക്കൊലാ
ശീലിക്കകേവലാത്മാർത്ഥമെന്നീയർത്ഥം.
കേൾക്കമനുഷ്യർക്കുദോഷമാകുംകലി-
സൽകൃതമായിരിക്കുന്നനാനാദോഷം
ദ്രവ്യദേശാത്മജാതങ്ങളുംദോഷങ്ങൾ
സർവ്വംകളയുവാനായ്ഹൃദിസംസ്ഥിത-
നായ്പുരുഷോത്തമനായ്സദാനന്ദനായ്
സർവ്വഗനായഭഗവാന്റെലീലയാം
സൽക്കഥയായശ്രുതികളാൽകീർത്തന-
ധ്യാനപൂജാഭഗവദ്ദർശനത്താലും
കേവലംചിത്തസ്ഥിതനായ്മഹാപാപ-
ജാലങ്ങൾവേരോടെപോക്കിശുഭത്തെയും
വേഗമോടെജനിപ്പിച്ചുശോഭിപ്പിക്കും.
എന്നിങ്ങിനെയെന്നാലഗ്നിഹോമസ്ഥിത-
കന്മഷത്തെക്കളഞ്ഞിട്ടുസ്വയംപ്രഭാ-
വർദ്ധനചെയ്യുന്നതുപോലെയാത്മനി
ചില്പുമാൻവിഷ്ണുപ്രകാശിച്ചുയോഗികൾ.
നമ്മുടെയാത്മനിയുള്ളോരശുഭങ്ങൾ
നന്നായ്ക്കളയുന്നതെന്നറിഞ്ഞീടെടോ?
യോഗാഭിഷേകമഖവ്രതദാനാദി-
മംഗലതീർത്ഥാടനങ്ങളാംകർമ്മത്താൽ
ശുദ്ധിഭവിക്കയില്ലഭഗവല്പദ

ഭക്തികൂടാതെയതിന്നില്ലസംശയം.
നിന്റെഹൃദിസുസ്ഥിതൻസർവ്വഗനായി-
ട്ടന്യമില്ലാതെഭഗവാൻപരൻപുമാൻ
തന്നെസ്സകലാത്മജ്യോതിർഹൃദയത്തിൽ
നന്നായ്സ്മരിക്കയുംവേണംനൃപോത്തമ!
കേവലംതന്നെഹൃദിസ്മരിക്കുന്നവൻ
കേവലാത്മാഭഗവൽഗതിചേരുന്നു.
ഇത്തരംചിന്തേസ്മരിക്കുന്നവരെല്ലാം
ഉത്തമപൂരുഷംധ്യാനിക്കചെയ്യുന്നു.
സർവ്വാത്മകമായ്സകലോത്ഭവമായി
സർവ്വമാകുമാത്മഭാവംകലിയിങ്കൽ
പ്രാപിക്കയില്ലകലിദോഷഹേതുനാ.
യാതൊരുത്തൻമഹത്താകുംഗുണങ്ങളെ
ചില്പുമാനായകൃഷ്ണന്റെസങ്കീർത്തനാൽ
സൽഗുണത്തെലഭിക്കുന്നതസന്ദിഗ്ദ്ധം.
ധ്യാനമാകുന്നുകൃതയുഗത്തിൽപിന്നെ
യജ്ഞമാകുന്നുത്രേതായുഗേസേവനം
അർച്ചനമല്ലോചെയ്യേണ്ടുന്നദ്വാപരം
സങ്കീർത്തനംകലിയിങ്കൽവേണ്ടുന്നതും.
കേൾക്കെടോ!മന്നവ!മുന്നമശ്രുപത്തിൽ
അക്കമായ്സൂക്ഷ്മമണുമുതലായിട്ടു
സംഖ്യകൾചൊന്നയുഗവത്സരംപോലെ
സംഖ്യയാകുംയുഗംനാലുംകഴിയുമ്പോൾ
ചൊൽപുചതുര്യുഗമായതോരായിരം
ആകുന്നനേരത്തുബ്രഹ്മന്നൊരുപകൽ
എന്നിത്തരംചൊന്നതിലിവിടത്തിൽഞാൻ
മുന്നമെല്ലോചൊല്ലിയക്കമണുതൊട്ടിട്ടു
രണ്ടുപരാർദ്ധമാകുന്നോരവധിയിൽ
ഉണ്ടാംപ്രളയകണക്കുകൾചൊല്ലുവൻ.
ബ്രഹ്മന്നൊരുപകൽമാനവകല്പമാം
ഒപ്പകൽകാലത്തിലിന്ദ്രൻപതിന്നാലും
അത്രമനുക്കളുംവാണുമുടിഞ്ഞുപോം.
അത്രകാലംപകൽധാതാവിന്നാകുന്നി-
തത്രകാലംപിന്നെബ്രഹ്മനുരാത്രിയാം
രായുംപകലുംതികയുംദിനമന്നു
ധാതാവിനുവരുംകാലമാംരാത്രിയിൽ
ത്രൈലോക്യമങ്ങതിലുള്ള ജനങ്ങളും
നാശംഭവിച്ചുപോകുന്നുസംസാരികൾ
ബ്രഹ്മാവുംതാനുംമുനിവര്യവർഗ്ഗവും
ബ്രഹ്മയോഗത്തോടിരിക്കുമെന്നാകിലും
രാത്രികഴിഞ്ഞുവിധിയുണരുന്നേരം
തത്രമുന്നേപ്പോലെസർവ്വംകാണുന്നു.
ഇത്തരമെല്ലാംപറഞ്ഞുതൃതീയത്തിൽ
ധാതാവിനുരാത്രിയാകുംപ്രളയത്തെ
ചൊല്ലുന്നുനൈമിത്തികപ്രളയമെന്നും
ഇല്ല തിൽനാശമിപ്പഞ്ചഭൂതങ്ങൾക്കും
ബ്രഹ്മാവിനുമതിനൊത്തമുനികൾക്കും

എന്നവനുമററതെല്ലാംപ്രളയമാം
ധാതാവിനുംദിനംകൂടിമാസംതിക-
ച്ചായതുവത്സരമാകുന്നതുപിന്നെ
അൻപതുകൂടിയാലല്ലോപരാർദ്ധമാം
അൻപതുംകൂടിശതമതാകുംവിധൌ
ഏകനാകുംവിധാതാവിന്നുനാശമ-
താകുംമഹദാദിതത്വങ്ങൾനാശവും
ആയതുതന്നെപ്രകൃതിപ്രളയമാ-
മായതുമുന്നമേകാദശേചൊല്ലിനേൻ.
എങ്കിലുംചൊല്ലുവനണ്ഡചരാചര-
മേകമതായിരിക്കുന്നപ്രപഞ്ചത്തിൽ
നൂറുവർഷംമഴയില്ലാതെപോംഭുവി
കർഷകകർമ്മങ്ങളില്ലന്നവുമില്ല.
അന്നങ്ങളില്ലാതെവന്നുകൂട്ടംവിധൌ
അന്യോന്യഭക്ഷണമായ്പതുമൊക്കെയും-
ലോകസംഹാരസൂര്യാഗ്നിസമുദ്രത്തിൽ
മേവുംജലത്തെയെല്ലാമേശേഷിപ്പിക്കും.
സൂര്യാഗ്നിയാൽഭൂമിസർവ്വുംഭസ്മമായ്
വീര്യവാനാകുന്നഭൂധരശേഷനും
സൂര്യാഗ്നിയാൽതപിച്ചേററംരുഷിതനായ്
സൂര്യാഗ്നിയിലധികംവിഷവഹ്നിയും
സങ്കർഷണൻെറമുഖങ്ങളിൽനിന്നിഹ
സംഖ്യയില്ലാതവണ്ണംവഹ്നിപൊങ്ങീടും.
സൂര്യാഗ്നിയുംവിഷവഹ്നിയുംചേർത്തിട്ടു
സൂര്യശേഷന്മാരുംഭസ്മമായ്പോകുന്നു;
ബ്രഹ്മാണ്ഡപിണ്ഡവുംഗോമയപിണ്ഡത്തെ
വഹ്നിദഹിച്ചപോലെഭവിക്കുന്നിതു.
പിന്നെപ്രചണ്ഡവായുപ്രവേശത്തിനാൽ
വഹ്നിയിൽനിന്നുജനിച്ചധൂമത്തിനാൽ
മേഘഗണംകറുത്തേററംമഴപെയ്യും
ആമേഘോഷമേശതവർഷമതിനാലെ.
വെള്ളപ്രളയമാകുന്നുവ്യോമമതു
ധൂമ്രരജഃപ്രഭയെന്നതായ്വന്നീടും;
പിന്നെഘനരസംശോഷിച്ചനേരത്തു
നിന്നമേഘങ്ങൾകൃശശൂന്യമായ്വരും;
ചിത്രവർണ്ണങ്ങൾരസംകുറയുംവിധൌ
തത്രനിറംമറഞ്ഞീടുന്നതുപോലെ
വിശ്വമെല്ലാമേജലമയമക്കാലം
വിശ്വവാതബലത്താൽജലംനിൽക്കുന്നു.
മേഘത്തിനുള്ളിൽജലംനില്പതുപോലെ
വ്യോമനിബന്ധിച്ചുനിർത്തുംജലത്തെയും.
ബ്രഹ്മാണ്ഡമേദിനിഭസ്മംജലത്തിങ്കൽ
നിർല്ലീനമായ്ഭൂതിതൻഗുണബന്ധന
ചേർന്നുജലത്തിൽജലന്തൻരസത്തോടും
ചേർന്നിതുവഹ്നിയിൽവഹ്നിരൂപത്തൊടും
വായുവിൽവായുസ്പർശത്തോടുംവ്യോമനി
ചേർന്നുപോംശബ്ദമോടാകാശവുംപിന്നെ-
ഭൂതഗുണവാസനകളുമൊന്നിച്ചു
തൈജസന്തങ്കൽലയിക്കുന്നുപിന്നെയും;
ഇന്ദ്രിയങ്ങളധിഷ്ഠാനദൈവികവും
ചെന്നുചേരുന്നുതത്തൈജസനുംതഥാ
മൂന്നുഗുണങ്ങളുംകൂടിയഹങ്കാരം
എന്നുള്ളതത്ത്വേലയിക്കുന്നിതുക്രമാൽ,
അഹങ്കാരതത്ത്വംമഹത്തത്ത്വബീജേ
ബഹുവിദ്വാസനയോടടങ്ങുന്നുപിന്നെ
മഹത്തത്ത്വമജ്ഞാനമൂലപ്രകൃത്യാ
മഹത്തായബ്രഹ്മത്തിലല്ലോലയിപ്പൂ.
ഏവംപ്രകൃതിപ്രളയമറികെടോ!
ഭാവിതഭാവരൂപാത്മകമൊക്കെയും
ധാതാവുലീനമായ്പഞ്ചഭൂതങ്ങളും
യാതൊരിക്കൽലയമാകുന്നതുതന്നെ
ചൊല്ലുപ്രകൃതിപ്രളയമെന്നിങ്ങിനെ
ചൊല്ലുവനാത്യന്തികപ്രളയത്തെയും
പ്രാണബുദ്ധീന്ദ്രിയദേവതകൾലോക-
കല്പവുംസ്വപ്നജാഗ്രംസുഷുപ്തിപൃഥി-
വ്യാദിഭൂതങ്ങൾസർവ്വംസുഷുപ്തിസമം
ശൂന്യപദമായിരിക്കുംപരബ്രഹ്മ-
പാദത്തിലന്യോദയമാംപ്രകൃതിയാൽ
നിർമ്മലമപ്രതർക്ക്യംപൂർണ്ണമവ്യയ-
മായ്പ്രകാശിക്കുംപരബ്രഹ്മചിപ്പദേ
മായകളായഭേദങ്ങളുമില്ലല്ലോ
ആയതുമല്ലപ്രകൃതിപുരുഷനും
അവ്യക്തമെന്നുംമററുംകാലഭേദവും
ചൈതന്യമായതിൽനിന്നുതോന്നുന്നവ
കൈതവമെല്ലാംവെറുതെചിത്തഭ്രമം.
ബുദ്ധീന്ദ്രിയാത്മരൂപത്തോടുയുക്തമായ്
ബുദ്ധിയിൽജ്ഞാനമതുംപ്രകാശിപ്പതും
ആയതിന്നാശ്രയമായിട്ടുകാണുന്ന
തവ്യക്തമാകുംപദമതുതാനല്ലോ.
ആദ്യന്തമാകുംപദവസ്തുവാകുന്നോ-
രാത്മാവുതന്നെ വേറായിട്ടുകാണ്മതു
ജ്യോതിസ്സുദീപമായ്പ്പേറെഗ്രഹിക്കിലും
ദീപമാകുന്നതുജ്യോതിസ്സതല്ലയോ?
ജ്യോതിസ്സതന്നുദീപംവേറെയില്ലല്ലേ
ഇങ്ങിനെശബ്ദാദിമാത്രകളായ്ക്കൊണ്ടു
തോന്നുന്നതേകമാംജ്ഞാനമൊന്നേദൃഢം.
ജ്ഞാനസ്വരൂപമാമാത്മാവുതാന്തന്നെ
ജ്ഞാനസ്വരൂപാദികളായിനില്പതും.
ജ്ഞാനജ്യോതിസ്സതാമാത്മാപരബ്രഹ്മം
ജ്ഞാനജ്യോതിഷ്ദീപമാകുന്നുലോകാദി
സർവ്വുംജ്യോതിർമ്മയമാമിതിങ്കൽനി-
ന്നിന്നെവിടേയിരിക്കുന്നതോക്ജ്യോതി-
ബന്ധിപ്പതുംജ്യോതിമോചിപ്പതുംജ്യോതി
എന്താകിലുംജ്യോതിവേറിടാനിർണ്ണയം.

രാജ്യവുംസമർപ്പിച്ചുപതിപാഞ്ചാലിയുമായ്
ത്യാജ്യവുംചെയ്തുസർവ്വമുത്തരദിശിപോയി
സ്വർഗ്ഗത്തെപ്രാപിച്ചിതങ്ങെന്നെല്ലാമേകാദശേ
ഭാർഗ്ഗവകുലമുനിപുംഗവ!ധരിച്ചാലും;
ദ്വാദശസ്കന്ധംകൊണ്ടിട്ടാശ്രയംചൊല്ലീടുന്നു
വേദസിദ്ധാന്തമെല്ലാംമുക്തിയെവരുത്തുവാൻ
എന്നതുംമോക്ഷധർമ്മവ്യാപാരംചെയ്തപോന്ന
മന്നവന്മാർതമ്മുടെമഹത്വംസ്ഥാപിപ്പാനായ്
ചൊല്ലിയേൻകലിയുഗരാജാക്കന്മാരെയെല്ലാം.
വല്ലായ്മയാകുംകലിധർമ്മവുംചൊല്ലിപ്പിന്നെ
യുഗത്തിൻകണക്കുകൾപ്രളയക്രമങ്ങളും
ഭഗവൽഭക്തൻനൃപൻതനിക്കുശുകമുനി
നന്നായിട്ടുപദേശസാരവുമതുൾചെയ്തു.
നന്ദിച്ചുപോയിനൃപൻതക്ഷകദേതുകൊണ്ടു
മുക്തനായ്വന്നതെന്നുംപിന്നെയുംവേദക്രമ-
വ്യക്തികൾശിഷ്യക്രമമുത്തമപുരാണങ്ങൾ
തന്നുടെക്രമങ്ങളുംമാർക്കണ്ഡേയന്റെവൃത്തം
തന്മഹിമാനംഭഗവാനുടെസ്ഥൂലവൃത്തം
ആദിത്യന്മാർതൻവ്യൂഹമേവയെല്ലാമേയിപ്പോൾ
വേദിപ്പാൻസംക്ഷേപമാംചരിതംചൊല്ലീടിനേൻ.
വന്ദിച്ചീടുന്നേൽപ്രതിവാദ്യദേവതകളെ
എന്നതുംചെയ്തുസൂതൻപിന്നെയുംപുരാണങ്ങൾ
ഗ്രന്ഥസംഖ്യകൾചൊൽവാൻസംഖ്യയില്ലെന്നാകി-
മന്ദതചന്തീൻബുദ്ധിതെളിവാൻമഹാമുനേ![ ല്പം
ബ്രാഹ്മമാംപുരാണത്തിൽപതിനായിരമായി
ഗ്രന്ഥസംഖ്യയെച്ചേർത്തുചൊല്ലിനേനറിഞ്ഞാലും
പാത്മമതൻപതിനായിരവുംശ്രീവൈഷ്ണവം
കല്പിതമിരുപത്തിമൂന്നതിൽസഹസ്രവും
ഇരുപത്തിനാലായിരമത്രേശൈവംപിന്നെ
പരിചോടെൺപത്തോരായിരമല്ലോസ്കാന്ദം
ഗ്രന്ഥവുമുണ്ടുപതിനെണ്ണായിരംഭാഗവതം
സ്കന്ധവുംപന്ത്രണ്ടായിച്ചൊല്ലിനാൻവേദവ്യാസൻ.
ഇരുപത്തയ്യായിരമാകുന്നുനാരദീയം
ധരിക്കമാർക്കണ്ഡേയമൊമ്പതിനായിരവും
വാരാഹമതിലിരുപത്തിനാലായിരമാം
കരുതുവാമനവുംപതിനായിരമല്ലോ
പതിനേഴായിരമാംകൂർമ്മമെന്നറിയണം
പതിന്നാലായിരമാകുന്നിതുമാത്സ്യഗ്രന്ഥം
ഗാരുഡംപത്തൊമ്പതിനായിരംപിന്നെക്കേൾക്ക
നേരോടേബ്രഹ്മാണ്ഡവുംപന്തീരായിരമല്ലോ.
ലൈംഗവുംപതിനൊന്നുസഹസ്രമറിയണം
ആഗ്നേയംപതിനഞ്ചുസഹസ്രംചതുശ്ശതം
ഭവിഷ്യംപതിന്നാലായിരവുമഞ്ഞൂറുമാം
ശ്രാവിക്കബ്രഹ്മവൈവർത്തംപതിനെണ്ണായിരവും
ഇത്തരംനാലുലക്ഷമാകുന്നിതെല്ലാംകൂടി
ഉത്തമപുരാണങ്ങൾപതിനെട്ടിലെഗ്രന്ഥം
പങ്കജോത്ഭവൻതനിയ്ക്കായ്ക്കൊണ്ടുനാരായണൻ
സങ്കടംതീർന്നുമോക്ഷംവരുവാൻഭാഗവതം
ഉപദേശിച്ചാനെന്നതറിഞ്ഞുകൊൾകയെന്നും
ഏവമെല്ലാമെചൊന്നേൻദ്വാദശേമുനിമാരേ!
അദ്ധ്യായംപ്രഥമത്തിൽപതിനെട്ടാകുന്നപോൽ
പത്തല്ലോദ്വിതീയത്തിൽമുപ്പത്തിമൂന്നത്രയേ
ചതുർത്ഥത്തിങ്കലിരുപതുമൊരൊമ്പതുമാ-
മതിവിസ്മയമിരുപത്താറുംപഞ്ചമത്തിൽ
പത്തുമൊമ്പതുമായിട്ടുന്നിതുഷഷ്ഠത്തിങ്കൽ
സപ്തമംതന്നിൽപതിനഞ്ചാകുമദ്ധ്യായവും
ഇരുപത്തിനാലാകുമഷ്ടമസ്കന്ധംതന്നിൽ
ഇരുപത്തിനാലല്ലോനവമസ്കന്ധംതന്നിൽ
ദശമംതൊണ്ണൂറതാമെന്നുമുണ്ടൊരുപക്ഷം
വിശദമേകാദശംമുപ്പതുമൊന്നുമല്ലോ
ദ്വാദശംപതിമൂന്നുമെന്നറിയേണമല്ലോ
വേദിക്കമുന്നൂററിമുപ്പത്തിരണ്ടെല്ലാംകൂടി
അദ്ധ്യായമുണ്ടെന്നതുപറയുമൊരുപക്ഷം
അദ്ധ്യായംമുന്നൂററിമ്മേൽനാലുത്തൊന്നെന്നുംചിലർ
അദ്ധ്യായക്രമംകൊണ്ടിട്ടെന്തിനുവിസ്തരിപ്പൂ?
സിദ്ധമായ്വന്നീടേണംഭക്തിമുക്തിയുമെന്നു
നിശ്ചയിച്ചിരിക്കുന്നഭാഗവതാർത്ഥമതിൽ
നിശ്ചയിക്കണമതിൻഫലത്തെസാരനെന്നാൽ
ഏവമെല്ലാമെചൊല്ലുംശ്രീമഹാഭാഗവതം
കേവലംമുക്തിസിദ്ധിച്ചീടുവാനെന്നീയർത്ഥം
മോക്ഷത്തിനേററംപ്രധാനമാംഭാഗവതം
സാക്ഷാലീവണ്ണംദ്വാദശത്തിൽതാൻചൊല്ലപ്പെട്ടു
ഏവമെല്ലാമേപ്രഥമാദിദ്വാദശാന്തങ്ങൾ
സേവിപ്പാൻപത്തുവിധലക്ഷണത്തോടുചൊന്നേൻ.
ഒന്നുരണ്ടില്ലാതാത്മമായയാലൊന്നുരണ്ടായ്
തോന്നിച്ചുരണ്ടായ്കണ്ടതൊന്നെന്നുതോന്നിച്ചേകം
തോന്നീടുന്നതുരണ്ടായ്ഭ്രമിച്ചുപൂർവ്വസ്മൃതി
തന്നാലായതുകൊണ്ടിട്ടൊന്നുരണ്ടെല്ലാംഭ്രമം
ബ്രഹ്മചിന്തനംമായാചിന്തനംരണ്ടുംമായാ
ബ്രഹ്മലക്ഷണംശൂന്യമചിന്ത്യംനിർവ്വികാരം
എന്നിരിക്കയാൽദ്വൈതാദ്വൈതചിന്തനമെന്തേ
എന്നിരിക്കുന്നനിലബന്ധമോക്ഷങ്ങളററ-
തെന്നതുസംസാരാദിഭ്രമങ്ങളററപദം
ഇതിനെസാധിപ്പാനായ്സകലകഥകളും
ഇതിനുഭാഗവതംഭക്തിയുംമുഖ്യംമുനേ.
ഇക്കഥകേൾക്കുന്നോർക്കുംകേൾപ്പിക്കുംജനത്തിനും
മുക്തിയുംവരുംമററുവേണ്ടതൊക്കെയുംസിദ്ധം
ആകയാൽഭാഗവതംചിന്തിച്ചുമനസ്സിങ്കൽ
ഏകാദശമായ്വന്നതോന്നീടുംജനങ്ങൾക്കും
വന്നീടുംഫലമിന്നവെണ്ണമെന്നതുവേറേ
ഇന്നുഞാൻപറയുന്നതെന്തിനുമുനിമാരേ!
മന്നിടത്തിങ്കൽജന്മംചെയ്തതിൻഫലമെല്ലാം
വന്നുസംഭവിച്ചിതെന്നുള്ളതേപറയേണ്ടു
ആകയാൽമുക്തന്മാരായുള്ളവർശീലിക്കുന്ന

ലോകനായകൻകഥാസല്ലാപാൽവസിക്കുന്നോം.
ഏവമെല്ലാമേചൊല്ലിമാമുനിമാർക്കുസൂതൻ
കേവലംഗുരുപാദംവാഴ്ത്തിവന്ദിച്ചുകൊണ്ടു
മാമുനിമാരുമായി മോദമോടിരുന്നിതു
മാമുനിമാരാലനുഗ്രഹീതനായാൻസൂതൻ.
ഇച്ചൊന്ന കഥകളിലുള്ള കുററങ്ങളെല്ലാം
സച്ചിദാത്മാക്കൾതെളിഞ്ഞിരിക്കുംസജ്ജനങ്ങൾ
ഒക്കെയുംക്ഷമിക്കയുംചെയ്തിനിക്കനുഗ്രഹം
ഭക്തിവ്യക്തികളില്ലെന്നാകിലുംചെയ്തീടണം.
കരുണാത്മാക്കളായമഹത്താംമുനത്തിനും
കരുണാത്മകനായമൽഗുരുവരനായും.
കരുണാപാരിരാശിയാകിയഭഗവാനും
ധരണീസുരന്മാർക്കുംസർവ്വർക്കുംവണങ്ങുന്നേൻ.

സർവ്വത്ര പരിപൂർണ്ണമാകിയപരബ്രഹ്മം
സർവ്വദാമമഹൃദിതെളിഞ്ഞുവിളങ്ങുവാൻ
സർവ്വാത്മാവായസർവ്വസാക്ഷിയുംതാനായ്നില്ക്കും
നിർവ്വാണപദത്തുറായെല്ലാണ്ടിതാവണങ്ങുന്നേൻ.
ഭഗവാൻതന്റെപുത്രനാകിയബ്രഹ്മാവിന്നായ്
ഭാഗവതത്തെയുപദേശിച്ചഹേതുക[illegible]
ദേവതാസ്തുതികളുമൊക്കെയുംതു[illegible]
കേവലംചൊല്ലിപ്പിന്നെചൊല്ലിനേൻശേഷമെല്ലാം
മേലേടമുള്ളകഥചിന്തിച്ചാലവർണ്ണ്യമാം
കാലവൈഭവംമായയെന്നോർത്തുവാഴ്കസുഖം.
ഏവമെല്ലാമേചൊല്ലിവണങ്ങിക്കിളിമകൾ
കൈവല്യാനന്ദത്തോടെവസിച്ചിതക്കാലമേ.

ഇതി ശ്രീമഹാഭാഗവതേ മഹാപുരാണോത്തമേ

ശ്രീസൂതശൌനകസംവാദേ

ദ്വാദശസ്കന്ധം

സമാപ്തം.

കൊല്ലം 'വിദ്യാവർദ്ധിനി'
അച്ചുക്കൂടത്തിൽ അച്ചടിച്ചതു.